# വൈദ്യാമൃതതരംഗിണി

ഹരിഃ ശ്രീഗണപതയെനമഃ
അവിഘ്നമസ്തു

നമാമിധന്വന്തരിമാദിദെവം സുരാസുരൈർവ്വന്ദിതപാദയുഗ്മം
ലൊകെജരാരുഗ്ഭയമൃത്യുനാശനം ധാതാരമീശം സകലൌഷധീനാം

## ജ്വരചികിത്സാ

ഷഡംഗംകഷായം—മുത്തെങ്ങ, ചന്ദനം, ചുക്ക, ഇരുവെലി, പർപ്പടകം, രാമച്ചം ഇവകൊണ്ട കഷായം വെച്ചു സെവിപ്പിക്ക. പാചനമാകയുമുണ്ട. ദാഹജ്വരം നശിക്കും.

തൊയതൊയദാദി— ഇരുവെലി, മുത്തെങ്ങ, ചുണ്ടവെർ, പാടക്കിഴങ്ങ, കൊത്തമ്പാലയരി, ചുക്ക ഇവകൊണ്ടകഷായം- സർവ്വജ്വരഹരം

പാഠാഗ്നിമന്ഥാദി— പാടക്കിഴങ്ങ, മുഞ്ഞവെർ, പെരുവഴുതിനവെർ, ചെറൂളവെർ, ചുക്ക, ചിററമൃത, കാട്ടുതിപ്പലിവെർ, കൊടകപ്പാലവെണ്മൻതൊലി ഇവകൊണ്ട കഷായം— ഇവററിന്ന ജീരകം മെമ്പൊടി. മെൽ കടച്ചിലൊട കൂടിയ വാതജ്വരം ശമിക്കും

ഗൊപാംഗനാദികഷായം— നന്നാറിക്കിഴങ്ങ, താമരവളയം, ചന്ദനം, രാമച്ചം, ചുക്ക, ഇരട്ടിമധുരം, ഇരുവെലി, ചെങ്ങഴിനീർക്കിഴങ്ങ, ഇരിപ്പക്കാതൽ, ശതാവരിക്കിഴങ്ങ ഇവകൊണ്ട കഷായം—തെനും പഞ്ചസാരയും മെമ്പൊടിയായിസെവിപ്പിക്കെ[illegible] പിത്തജ്വരം ശമിക്കും

പഥ്യാകൽഫലാദികഷായം—കടുക്ക, കുമിഴിൻവെർ, ചുക്ക, മുത്തെങ്ങ, വയമ്പ, പർപ്പടകം, ചുണ്ടവെർ, കൊത്തമ്പാലയരി

പറതെക്ക ഇവകഷായം—തേനും കായവും മെമ്പൊടി—ജ്വാരംനശിക്കും അഗ്നിബലമുണ്ടാം— വിള്ളുമുട്ടുന്നാത ശമിക്കും രുചിയുണ്ടാം

ദ്രാക്ഷാദികഷായം— മുന്തിരിങ്ങ, ഇരിപ്പുക്കാതൽ, പാച്ചോററിത്തൊലി, ഇരട്ടിമധുരം, കുമിഴിൻവെർ, നന്നാറിക്കിഴങ്ങ, മുത്തെങ്ങ, നെല്ലിക്ക, ഇരുവെലി, താമരയല്ലി, പതിമുകം, താമരവളയം, ചന്ദനം, രാമച്ചം, ചിററീന്തൽ, പിച്ചകപ്പൂവ്വ ഇവകൊണ്ടു കഷായം—തേനും പഞ്ചസാരയും മെമ്പൊടിചെൎത്ത സെവിപ്പിക്ക— വാതപ്പനി പിത്തപ്പനി, ബുദ്ധിഭ്രമം, ഛൎദ്ദി മൊഹം ദെഹംചൂട ചുഴല്ച്ച രക്താപിത്തം കാമില ഇവ ശമിക്കും—

ഭാൎഗ്ഗ്യാദികഷായം— ചെറുതെക്ക മുത്തെങ്ങ പപ്പടകം കൊടിത്തൂവ്വ ചുണ്ടവെർ ചുക്ക കൊട്ടം തിപ്പലി ചെറുവഴുതിന ചിററമൃത ഇവകൊണ്ട കഷായം—ജീരകം മെമ്പൊടി— ഈ കഷായം എല്ലാപ്പനിക്കും നന്നു—സതതംതുടങ്ങിയുള്ള പനി അഞ്ചിനുംനന്നു—

ബലാകൊടിത്തൂവ്വാദികഷായം— കുറുന്തൊട്ടിവെർ കൊടിത്തൂവ്വവെർ പപ്പടകം മുത്തെങ്ങ കൊത്തമ്പാലയരി ചെറുപയറു ഓരില മൂവ്വില ചെറുവഴുതിന വെറ്റൂള ഞെരിഞ്ഞിൽ ഇഞ്ചി ഇവകൊണ്ടു കഷായം ജീരകം മെമ്പൊടി ചെൎത്ത സെവിപ്പിക്ക സൂതികാജ്വരംശമിക്കും

അമൃതൊത്തരംകഷായം— ചുക്കകഴഞ്ചു ൧ വ ചിററമൃത കഴഞ്ചു ൩ കടുക്കകഴഞ്ചു ൨ ഇവകൊണ്ടുകഷായം വച്ചു ആവണക്കെണ്ണ മെമ്പൊടിചെൎത്ത സെവിപ്പിച്ചാൽ മലശൊധനവരികയും പനിമാറുകയുംചെയ്യും

മൊക്കഞ്ഞതിക്ക—വിഷ്ണുക്രാന്തി ആവൽത്തൊലി ത്രിഫല ചുക്ക കൊടിത്തൂവ്വവെർ തഴുതാമവെർ കരിമ്പ ഇവ ചതച്ചിട്ട വെള്ളം കുറുക്കി മലരിട്ട മൊക്കഞ്ഞി സെവിപ്പിക്ക—പിത്തപ്പനിശമിക്കും—അഗ്നിബലമുണ്ടാം

ധാന്യാദികഷായം— കൊത്തമ്പാലയരി തിപ്പലി ദൎഭ ആററുദൎഭ കരിമ്പിൻവെർ കുശവെർ വരിനെല്ലിൻവെർ അമവെർ ശതാവരിക്കിഴങ്ങ ലന്തക്കുരു കൊടിത്തൂവ്വ ഇവകഷായം—പഞ്ചസാര മെമ്പൊടി ചെൎത്ത സെവിപ്പിക്ക—ദാഹം പിത്തജ്വരം ഇവ ശമിക്കും

ഇങ്ങിനെ കഷായങ്ങൾ ചൊല്ലി. എന്നാൽ പനിതുടങ്ങിയാൽ മുമ്പിൽ വെരിട്ട കഞ്ഞികുടിക്ക—ചെറുപഞ്ചമൂലവും ചുക്കുംഇ

ട്ട മലരിട്ട കഞ്ഞികുടിക്ക— കൊത്തമ്പാലയരി വ്യ കഴഞ്ചു ചുക്ക
രം കഴഞ്ചു ഇങ്ങിനെകഷായം കുടിക്ക— പനിശമിക്കും പിന്നെ
ഇക്കഷായങ്ങൾ യൊഗ്യമറിഞ്ഞ സെവിപ്പിക്ക— പിന്നെ മല
ബന്ധം ഉണ്ടാകിൽ അമൃതൊത്തരം കഷായം സെവിപ്പിക്ക മ
ദിക്കൂടെ ഉണ്ടാകിൽ വില്വാദികഷായം അന്തിക്കു കൂടെകൊൾക
പിന്നെ മെലെക്ക വെള്ളംകാച്ചുവാൻ പാലയില കൊട്ടയിലഅ
രയാലില ഇട്ട വെള്ളം കാച്ചുക- കഞ്ഞസ്സാനത്തിന്ന പിന്നെ
ചൊറുവെണ്ടിവന്നാൽ പുവ്വാംകുരുന്തലകൊണ്ട മുക്കുടികൊൾക
പിന്നെ കുളിപ്പാൻ അശ്വത്ഥപത്രാദി എണ്ണ തെപ്പിച്ച കുളി
പ്പിക്ക

അശ്വത്ഥപത്രാദിഎണ്ണ—അരയാലില വിഷ്ണുക്രാന്തി ചെറു
പനച്ചിയില ഇവഇടിച്ചുപിഴിഞ്ഞ എണ്ണയിൽ പാതി മൊരു
കൂട്ടി മുത്തങ്ങ അരച്ച കല്ക്കമിട്ട ഇങ്ങിനെ കാച്ചിതെപ്പിക്ക താളി
ക്ക വെള്ള് ലതാൻ തുടരിതാൻകൊൾക പനിയിൽഇവണ്ണം കു
ളിപ്പിക്ക—പനിശമിക്കും

തലനൊവിന—തുച്ചിട തെങ്ങൊപ്പാലിലരച്ച നെററിമെലിടു
ക തലനൊവശമിക്കും പാലത്തൊലിയുംകുരുന്തൊട്ടിയുംകൂടിഅ
രച്ചിടുക- പിന്നെ വിരെചിപ്പിക്കയും ഛർദ്ദിപ്പിക്കയും വെണം
എന്നുണ്ട- അതജ്വരക്ഷീണന്മാരെഅരുത

പനിച്ചകാലംചൊന്നശമിക്കാഞ്ഞിൽ നെല്ലിക്കയുംമൊരുമായി
തലെക്കധാരചെയ്ക എന്നാൽ ശമിക്കും

പനിയിൽഉണ്ടാകുന്ന വീക്കത്തിന്ന— തമിഴാമവെർ കൂവ
ത്തിൻവെർ ദെവതാരം ഇവകൊണ്ട കഷായംവെച്ച സെവി
പ്പിച്ചാൽ പനിയിലുണ്ടാകുന്ന വീക്കംപൊം

കരുനൊച്ചിഇടിച്ചുപിഴിഞ്ഞ നിരിയാസംകല്ക്കമിട്ടഎണ്ണ
പനിശമിക്കും അവിടെ അരുചിക്ക ആമ്രപല്ലവാദികഷായംകൊ
ടുക്കുക

പടൊലംശാരിബാമുസ്താമധുകംകടുകരൊഹണി
ഉശീരഞ്ചന്ദനഞ്ചൈവപിപ്പലീഘൃതമുത്തമം॥
സദ്യൊജ്വരഹരഞ്ചൈവരക്തെഷ്ഠാഘ്നംപുഷ്ടിവർദ്ധനം
അഷ്ടമംഗലകന്നാമഘൃതമാത്രെയപൂജിതം॥

ഇന്നെയ്യ സെവിപ്പിക്ക പനിശമിക്കും ഇന്ദുകാന്തഘൃതവും
സെവിപ്പിക്കാം—പനിപഴയതായാൽ പഞ്ചഗവ്യഘൃതവുംകൊ
ള്ളാം

പടവലം നന്നാറിക്കിഴങ്ങ മുത്തങ്ങ ഇരട്ടിമധുരം കടുകരൊ

ഫിണി രാമച്ചം ചന്ദനം തിപ്പലി ഇവ കല്ക്കംകൊണ്ടു നൈ
വെന്ത സെവിപ്പിക്ക-പനിശമിക്കും- അഷ്ടമംഗലഘൃതം— ലാ
ക്ഷാദിതാൻ മഹാലാക്ഷാദിതാൻ എണ്ണ തെപ്പിക്കപനിച്ചുകാ
ലംവെന്നാ ദെഹംമെലിഞ്ഞവൎക്ക് ഏറ്റവുംനന്നാ

പനിയിൽതലനൊവിന— കലക്കൊമ്പും ചരട്ടുവെരട്ടയും അ
രെച്ചു നെററിമെലിടുക എന്നാൽശമിക്കും- നാഴിനെല്ലിക്കായും
നാഴികൊത്തമ്പാലയരിയും കൂടികഷായം വച്ചുവെള്ളത്തിൽകാ
ഞ്ഞിരത്തിൻവെര അരച്ചിടുക-തലനൊവശമിക്കും

തലകനക്കതിരിക്ക പിളൎന്നതൊന്നുക ഇവക്ക്-നെല്ലിക്കപ്പൊ
ട്ടാംകുറുന്തല പുളിഞ്ഞരമ്പ മുത്തങ്ങ ഇവസമംമൊരിൽപുഴുങ്ങി
അരച്ചുനെറുകയിൽ കുഴമ്പിടുക—വിഷ്ണുക്രാന്തി അരച്ചു കാച്ചു
വെള്ളത്തിൽസെവിപ്പിക്ക തുമ്പയില പിഴിഞ്ഞ നസ്യംചെയ്ക
പനിവരവിൻമുമ്പെ പൂക്കൈതവെട ഇടിച്ചുപിഴിഞ്ഞ ചന്ദ
നം കല്ക്കമിട്ട എണ്ണ വെന്തുസെവിപ്പിക്ക

ഒന്നരാടപ്പനിക്ക— പാൽകൊണ്ടു ധാരയിടുക- തുമ്പകഴുത്ത
അരച്ചുഇളനീററിൽസെവിപ്പിക്ക—ഒന്നരാടംപനിശമിക്കും—ചി
റാമൃതും ചുണ്ടവെരും കൂട്ടി ഷഡംഗംകഷായംകുടിക്ക പനിപ
ഴതായാൽ പാൽകൂട്ടുക പഞ്ചഗവ്യഘൃതവും സെവിപ്പിക്ക മൂന്ന
മക്കണത്തെ ശൎക്കരയിൽ മറെച്ചുസെവിപ്പിക്ക നാലാന്നാൾ
പനിശമിക്കും നിശ്ചയം

ജ്വരഗുളിക— ഏലത്തരി ചന്ദനം ദെവതാരം എരട്ടിമധുരം
മുന്തിരിങ്ങ മാഞ്ചി നന്നാറി ചുക്ക പച്ചില കടുകരൊഹിണി
ഇരുവെലി തിപ്പലി ഈന്തൽപഴം രാമച്ചം അരക്ക ജീരകം ഇ
രിപ്പപ്പൂവ ചളരിൻതൊലി പുഷ്കരമൂലം ഗൊരൊചനം ഇവ
സമംകൊണ്ടു കരിമ്പിൻ ചാററിലും ഇളനീരിലും അരച്ചു കഴ
ഞ്ചിക്കുരുപ്രമാണം ഗുളിക നിഴലിലുണക്കി തെങ്ങാവെള്ളത്തിൽ
പഞ്ചസാരയും കൂട്ടിസെവിപ്പിക്ക പനിശമിക്കും

രാമബാണഗുളികയുടെയൊഗം· തുത്ഥംശുദ്ധി—ഗൊമൂത്രത്തി
ലും എരുമച്ചാണകത്തിലും കാടിയിലും മുലപ്പാലിലും നെയ്യിലും
തെനിലും വെള്ളത്തിലും ക്രമത്താൽ കാച്ചിമുക്കിയാൽ ശുദ്ധിവ
രും—ആ തുത്ഥം ആറപ്പണത്തൂക്കം ചാലിയം ആറപ്പണത്തൂക്കം
ഗൌരിപാഷാണം നാലപ്പണത്തൂക്കം കഴഞ്ചിക്കുരുവിന്റെ ഉ
ള്ളിലെത മൂന്നുപണത്തൂക്കം ഇങ്ങിനെകൂട്ടീട്ടുമലന്താരസ്സുപിഴിഞ്ഞ
വെള്ളത്തിൽ അരച്ചു ചെറുപയററിൻപ്രമാണം ഗുളിക-പശു
വിൻപാലിൽ സെവിപ്പിക്ക ഉപ്പുംപുളിയും വൎജ്ജിക്ക— നല്ലരി

കയും വെണം. എല്ലാപ്പനിയും സന്നിയും ശമിക്കും

സുന്ദരമഞ്ജനാദിഗുളിക. ഛാലിയം പൊൻകാരം. മുളക്,തിപ്പലി ഇവ ഇരുപത്തെട്ടീത പണത്തൂക്കം. ഇരുപത്തനാല പണത്തൂക്കം നെല്ലിക്കാഗന്ധകം പൊടിച്ച്, പന്ത്രണ്ടപണത്തൂക്കം രസം അതിൽ അരച്ച മൊഹിപ്പിച്ച നാലുപലം ചത്തുരക്കള്ളിവെര കലത്തിൽവെച്ച ഭസ്മം ആക്കി ചെരുകായം. മാക്കീരക്കല്ല, അയസ്കാന്തം. വിഴാലരി. അയമൊതകം. കഴഞ്ചിക്കുരുവിന്റള്ളിലെക്കുരു ഇവകെമ്പതീതപണത്തൂക്കം. ഇവ ഒക്കക്കൂട്ടി വെറ്റനാരങ്ങവെള്ളത്തിൽ മൂന്ന ദിവസം അരച്ച കുന്നിപ്രമാണം ഗുളിക നിഴലിലുണക്കി ജീരകവെള്ളത്തിൽ സെവിപ്പിക്ക സർവ്വജ്വരവും, വായുവികാരവും, ഗുന്മശൂലവും, ചൊക്കം, വയറവീക്കനാളം, സന്നിയും ശമിക്കും ഉപ്പും പുളിയും വർജ്ജ്യം

രസം, നെല്ലിക്കാഗന്ധകത്തിൽമൊഹിച്ച, ഒരു പലം, ചെമ്പുതകിടാക്കി അതിന്മെൽ നാഴി ഉപ്പുതെച്ച പുത്തുക്കലത്തിൽവെച്ച ശീലമണ്ണചെയ്തു മൂന്നാദിവസം തിയ്യെരിച്ച വാങ്ങിവെച്ച ഇത്തനാകവുമപ്രകാരം അരപ്പലം, ഗന്ധകം, അരപ്പലം, വെള്ളിയ്യം, അമ്പതുപണത്തൂക്കം രസവുംകൂട്ടി മുമ്പിലെപ്പൊലെ വെച്ച്, പതിനഞ്ചകടലവണക്കിൻകുരു ശുദ്ധിചെയ്തതും, ഇവ എല്ലാം ഓരൊ കഴഞ്ചുകൂട്ടി ഇഞ്ചിനീററിലരെച്ച കുന്നിപ്രമാണം ഗുളിക ഇഞ്ചിനീററിൽസെവിപ്പിക്ക, എല്ലാപ്പനിയും മുഖന്നാമുക്കാൽ നാഴികയിലകത്ത ശമിക്കും. ഈഗുളികകൾ വലിയ ഉപദെശരഹസ്യം,

ശംഖപാഷാണം ഒരു കഴഞ്ചു ശുദ്ധിചെയ്തതവും മയൂരശിഖവും പത്തുപ്പത്തുകഴഞ്ചു ഇങ്ങിനെക്കൂട്ടിപ്പൊടിച്ച ഉന്മത്തിലച്ചാററിലരെച്ച മുക്കാലിപ്പ പണത്തൂക്കം ഗുളികനിഴലിലുണക്കി ശർക്കരയിൽ സെവിപ്പിക്കം. പനിയും സന്നിയും ശമിക്കും.

ഹസ്ത്യശ്വരഥഭോരാധ്വസ്ത്രീഭിഃ ക്രോധാദിജ്ജ്വരിലംഘനന്നഹിതന്തത്രപയഃ പത്ഥ്യംയഥാമ്ലതം—എന്നുണ്ട. ഇങ്ങിനത്തവറെറക്കൊണ്ട ഉണ്ടാകുന്ന പനിക്ക ഉപവസിപ്പിക്കരുത. പാൽ കൂട്ടുക പത്ഥ്യം എണ്ണയും നെയ്യുമായി തെക്ക. ഷഡംഗം കഷായം ഇത്യാദികൾതന്ന

ഇതിജ്വരചികിത്സാ—



## അഥ സന്നിപാത ചികിത്സാ

തന്ദ്രീജാഗരകമ്പകൂജനതൃഷാശീതൊഷ്ണമൂൎഛാഭ്രമൈഃ ।
ദാഹാരൊചകഗാത്രഭംഗജഡതാമൂകത്വമൂൎദ്ധാൎത്തിഭിഃ
പിത്തൊസ്രഗ്വമനാക്ഷിരക്തരസതാ കാൎശ്യകൎണ്ണാമയൈ
ൎജ്ഞാനീയാദുപലക്ഷ്യസാധുകുശലൊ യസ്സന്നിപാതജ്വരം ॥

സന്നിയെണ്ണയുടെ യൊഗം—ആടലൊടകം സമൂലം കഷായംവെച്ച അതിൽ ആവണക്കെണ്ണവീഴ്ത്തി ശംഖപുഷ്പയിലയും ആടലൊടകത്തിലയുംഇടിച്ചുപിഴിഞ്ഞ കല്ക്കത്തിന്ന ലൊഹിതാണ്ഡം മരമഞ്ഞൾ, ശംഖപുഷ്പംവെർ, കരിഞ്ചീരകം, നന്നാറികിഴങ്ങ, ചന്ദനം, കൊട്ടം, ഇന്തുപ്പ, ത്രികട, വയമ്പ ഇവ കല്ക്കമിട്ട എണ്ണയൊളംമുലപ്പാലുംകൂട്ടി കാച്ചി സന്ധുക്കളിലും നാവിന്മെലും പുരട്ടുക സന്നി ശമിക്കും—

ആടലൊടകത്തില തുമ്പക്കുടം, ചാവിട്ടയില, ചെറുകടലാടി ചിററമൃത, പുല്ലാന്നിക്കുരുന്ന വെഴിൻകുരുന്ന തുളസി പുളിയാരൽ ഇവ സമംകൊണ്ട ഇടിച്ചുപിഴിഞ്ഞതിൽ എണ്ണകൂട്ടി ത്രികട ഏലത്തരി ചെന്നിനായകം ലൊഹിതാണ്ഡം ഇവ കല്ക്കം എണ്ണയൊളം പാലും കൂട്ടികാച്ചിസന്ധുക്കളിലും നാവിന്മെലും പുരട്ടുക. എല്ലാസന്നിയും ശമിക്കും.

സന്നിക്ക നസ്യത്തിന്ന ഗുളികയുടെ യൊഗം—ചുക്ക മുളക തിപ്പലി ലൊഹിതാണ്ഡം ഭൃനാകം പ്ലാവിലഞെട്ടി ഇവ സമംകൊണ്ട കയ്പയിലച്ചാററിൽ അരച്ച കുന്നിപ്രമാണംഗുളിക നിഴലിലുണക്കി വെള്ളത്തിലരച്ച നസ്യംചെയ്ക. സന്നി എല്ലാം ശമിക്കും.

സന്നിഗുളികക്കു മരുന്ന—ചുക്ക, തിപ്പലി ചെന്നിനായകം കാലംകൊമ്പ വയമ്പ ജീരകം, രുദ്രാക്ഷം കിരിയാത്ത ചെഞ്ചല്യം ശംഖപാഷാണം കൎപ്പൂരം പുഴക മനയൊല തുരിശ ഇവ സമംകൊണ്ട മുലപ്പാലിലും ഉഴിഞ്ഞവെള്ളത്തിലും അരച്ച അയമൊതകം കഷായംവെച്ച വെള്ളത്തിൽഅരച്ച ചുണ്ടപഴം പ്രമാണം ഗുളികയുരുട്ടി സന്നിഎണ്ണയിൽതാൻ വെള്ളത്തിൽ താൻ അരച്ച സന്ധുക്കളിൽ നാവിന്മെൽ ചെവിക്കൽ പുരട്ടുക— എല്ലാസന്നിയും ശമിക്കും-സെവിപ്പിക്കയുമാം—

സന്നിഗുളിക— ത്രികട കൊത്തമ്പാലയരി നീർവാളത്തിൻകുരുന്ന ഇവസമം കത്തതെച്ചി ഇടിച്ചുപിഴിഞ്ഞവെള്ളത്തിലരച്ച ചുണ്ടപഴം പ്രമാണം ഗുളിക- ഇഞ്ചിയും തുമ്പയുംപി

ഴിഞ്ഞ വെള്ളത്തിൽ സെവിപ്പിക്ക—അപ്പനീരിലുമാം— കഷായ
ത്തിലുമാം- സന്നി ശമിക്കും-

സന്നിക്കുകഞ്ഞിക്കു— മലരിട്ട കഞ്ഞിവെള്ളം ചുക്കു കൊത്ത
മ്പാലയരി തിപ്പലി ഇന്തുപ്പ ഇവ കിഴികെട്ടിയിട്ട കഞ്ഞിവെ
ച്ചാ കരണ്ടൊട്ടിവെര കൊടിത്തൂവ്വവെര ചുവ്വാംകുറുന്തല ഇവ
യിട്ടും കഞ്ഞിവെച്ചു കുടിപ്പിക്ക- വിശപ്പുണ്ടാം- പനിശമിക്കും-

തലെക്കു കുഴമ്പിടുവാൻ— കരണ്ടൊട്ടിയില പുളിഞരമ്പ ലൊ
ഹിതാണ്ഡം ചെന്നിനായകം— ഇവ തെങ്ങാപ്പാലിലരെച്ചു
ആവണക്കെണ്ണയിൽ ചാലിച്ചു നിറുകയിൽ കുഴമ്പിടുക- രണ്ടു
നെരവും. കളഞ്ഞാൽ ചക്കിരിപൊടിയിട്ട തലതൊത്തുക. പുളിഞ
രമ്പ കുമ്പളവള്ളി കരണ്ടൊട്ടിവെര നെല്ലിക്ക കുന്തുരുക്കം— ചെ
ന്നിനായകം ത്രികൊല്പക്കൊന്ന ഇവ സമം കൂട്ടിപ്പൊടിച്ചു തെ
ങ്ങാപ്പാലിൽ അരച്ചു ആവണക്കെണ്ണ കൂട്ടിചാലിച്ചു നിറുകയിൽ
ഇടുക— സന്നി എല്ലാം നശിക്കും—

പിത്തവിഭ്രമസന്നിക്കു— എരട്ടിമധുരം നെല്ലിക്ക കാവിമ
ണ്ണ അരക്കു തെററാംപരല അമുക്കുരം ഇവ പൊടിച്ചു തെ
ങ്ങാപ്പാലിൽ അരച്ചു മുലപ്പാലും ആവണക്കെണ്ണയും കൂട്ടി കുഴ
മ്പിടുക- മൂന്നുനെരം- സന്നിഎല്ലാം നശിക്കും- കലംകൊമ്പ
രുദ്രാക്ഷം ചന്ദനം ചിറ്റ ഇവ അരച്ചു മുലപ്പാലിൽ നെററി
മെലിടുക സന്നിശമിക്കും- തലനൊവിന്നും നന്ന- രുദ്രാക്ഷംമു
ലപ്പാലിലരച്ചു സെവിപ്പിക്ക-സന്നിയുടെ വദ്ധന നില്ക്കും—
ഇവറെറ ഒക്കെ അവസ്ഥക്കു തക്കവണ്ണം കൊൾക—

ഛിന്നൊത്ഭവാദികഷായം— ചിററമൃത ആടലൊടകത്തിൻ
വെർ. ചുണ്ടവെർ ഇവ ഓരൊകഴഞ്ച ചുക്കു കഴഞ്ച രണ്ട മുത്തെ
ങ്ങ കൊടിത്തൂവ്വവെർ മുമ്മൂന്നുകഴഞ്ച ഇങ്ങിനെ കഷായം- ജീ
രകം മെമ്പൊടിയായി സെവിപ്പിക്ക- സന്നിക്കും പനിക്കും ന
ന്ന—

വിലപാദികഷായം— കൂവളത്തിൻവെർ കരണ്ടൊട്ടിവെർ ചു
ക്കു കൊത്തമ്പാലയരി ചെറുപയററിൻപരിപ്പ മലര മാവില
ഞെട്ടി മാവിൻതളിര ഇങ്ങിനെ കഷായം സെവിപ്പിക്ക- പ
നിക്കും ഛർദ്ദിക്കും സന്നിക്കും നന്ന- തലനൊവിന്നും നന്ന- രു
ചിയുണ്ടാം- ദീപനം വരും-

മുത്തെങ്ങ ചിററമൃത കരണ്ടൊട്ടി മുന്തിരിങ്ങ നന്നാറിക്കിഴ
ങ്ങ തിപ്പലി ചന്ദനം പപ്പടകം ഇവ കഷായംവെച്ചു തിപ്പ
ലിയും തെനും മെമ്പൊടിയായി സെവിപ്പിക്ക— ത്രിദോഷജ്വരം ശ

മിക്കും-

വിഷപാലി ആരം ഓരോകഴഞ്ച കുമ്പളുവള്ളി ആറ കഴഞ്ച ഇങ്ങിനെ കഷായം സന്നി ശമിക്കും

കഫംവൎദ്ധിച്ചാൽ— ചിററമൃത ചുണ്ടവെർ ആടലോടകം വെർ-മുത്തങ്ങ പൎപ്പടകം കൊഴന്നിൻ വെർ കൊട്ടിത്തൂവ്വവെർ ഇവ ഒന്നരശ്ശ കഴഞ്ച കുമ്പളുവള്ളി രണ്ടുകഴഞ്ച ഇങ്ങിനെ കഷായം— ഇന്തുപ്പ ജീരകം തിപ്പലി ഇവ മെഴ്പ്പൊടിയായി സെവിപ്പിക്ക- കഫം ശമിക്കും- സന്നി ശമിക്കും-

കരിന്തൊട്ടിവെർ കൊടിത്തൂവ്വവെർ ആവണക്കിൻ വെർ— ചട്ടുരകത്തിൻവെർ വെളുത്ത തെച്ചിവെർ പൂവ്വാംകുരുന്തലവെർ പടവലം വെപ്പിൻതൊലി മലര ഇവകൊണ്ട കഷായം— വെള്ളെണ്ണ മെഴ്പ്പൊടിയായി സെവിപ്പിക്ക- സന്നി ശമിക്കും-

കൊടിത്തൂവ്വവെർ കാട്ടുമുളകിൻ വെർ കാട്ടുതിപ്പലിവെർ അയമൊതകം വിഴാലരി കൊട്ടം മാഞ്ചി പതിമുകം ഇരട്ടിമധുരം ദെവതാരം ഇങ്ങിനെ കഷായം-ജീരകം മെഴ്പ്പൊടിയായി സെവിപ്പിക്ക- സന്നിശമിക്കും-വിക്കം ഉണ്ടാകിൽ ദശമൂലകഷായം കുടിപ്പിക്ക പിന്നെ സന്നിഉണ്ടായാൽ നാല്പത്തുനാല ദിവസത്തിനകത്ത ശമിച്ചീലാ എങ്കിൽ അദ്ദിവസം കഴിഞ്ഞാൽ കുളിപ്പിക്കെണം- അതിന്നെണ്ണസ്സ താഴെ പറയുന്നു—

എണ്ണസ്സ- തുമ്പയും പൂവ്വാംകുരുന്തലയും ഇടിച്ചുപിഴിഞ്ഞ പൂവ്വാംകുരുന്തലനീര അതിൽപകുതി മുളകുമണിയും അരച്ചുകല്ക്കമിട്ട അരക്കപാകത്തിലരിച്ചു തെപ്പിക്ക അവിടെപനിശമിച്ചീലാങ്കിൽ എണ്ണസ്സ നാന്മടങ്ങ അപ്പകത്തിപ്പിഴിഞ്ഞവെള്ളംകൂടെകറഞ്ഞൊരു മൊരുംകൂട്ടി തുമ്പയും പൂവ്വാംകുറുന്തലയും അരച്ചു കല്ക്കമിട്ട കാച്ചിക്കൊൾക—

തലെക്ക വെള്ളംവെപ്പാൻ— കരിന്തൊട്ടിവെരും നെല്ലിക്കയും ഇടിച്ചിട്ടുകൊൾക—

മെലെക്ക വെള്ളംവെപ്പാൻ— നെന്മെനിവാകയില. ആവണക്കില ഉമ്മത്തില ആലില പാലയില തുമ്പ ഇവയിട്ട വെള്ളം കാച്ചുക— ഈവണ്ണം രണ്ടുതാൻനാലുതാൻകുളി കഴിഞ്ഞാൽ എണ്ണ മാറികാച്ചുക—

എണ്ണസ്സ— കരുകയും അരയാലിലയും ഇടിച്ചുപിഴിഞ്ഞ വെള്ളം എണ്ണയിൽ നാന്മടങ്ങ കൊട്ടം ഇരട്ടിമധുരം ചന്ദനം ഇരുവെലി രാമച്ചം ഇവ അരച്ചു കല്ക്കമിട്ട കാച്ചിതെച്ചു കുളിപ്പിക്ക പിന്നെ നാഴിഎണ്ണസ്സ നാലുപലം കരിന്തൊട്ടിവെരുംക

ഴക്ക നെല്ലിക്കയുംകൂടികഷായംവെച്ചു നാല്പമരത്തിന്മൊട്ട, ചിറമൃത, പൂവ്വാംകുറുന്തല ഇവ ഇടിച്ചു ആ കഷായവെള്ളത്തിൽ പിഴിഞ്ഞരിച്ചു എണ്ണകൂട്ടി പ്രകൃതിക്കു തക്കവണ്ണം പാലുംകൂട്ടി കൊട്ടം, ഇരട്ടിമധുരം, ചന്ദനം, രക്തചന്ദനം, ദെവതാരം, പതിമുകം, കച്ചൂരികിഴങ്ങ, പച്ചിലഇവഅരച്ചുകല്ക്കമിട്ടപാകത്തിലരച്ചു തെച്ചുക ഇതിൽ മുമ്പിലെ കുളിക്കു ചെറുമുള്ള പിന്നതെതിന്ന വെള്ളില സന്നിക്കു ഈവണ്ണം കുളിച്ചാൽ തലയിൽ നെല്ലിക്ക പൊടിച്ചിട്ടുക സന്ന ഗുളിക സെവിപ്പിക്കുകയും വെണം സന്നിപാതഗുളിക പണത്തിന നാല സന്നിയെണ്ണ എട്ടിന നാഴിയായ കുഴിൽക്ക ഒന്ന ഇങ്ങിനെ സന്നിചികിത്സപ്രകൃതിക്ക തക്കവണ്ണം കൊള്ളുക

സന്നിയുണ്ടായാൽ മെൽകുടച്ചില പാരികിൽ— ഉഴുന്നും മുതിരയും ഉലുവായുംകൂടെവറുത്തുപൊടിച്ചുകിഴികെട്ടിഅത്തുകൊണ്ടു കാച്ചിക്കൂ മുതിര വറുത്തുപൊടിച്ചു ആ പൊടി മെൽ തിരുമ്മുക സന്നിയുണ്ടായാൽ മുമ്പിൽ തലെക്ക കുഴമ്പിടുക കഷായം സെവിപ്പിക്കയുംചെയ്ക പിന്നെ ഇച്ചൊല്ലിയ പ്രയൊഗങ്ങൾ ഔചിത്യം അറിഞ്ഞ ചെയ്തുകൊൾക

## ഇതി സന്നിപാത ചികിത്സാ

—— 808 ——

## അഥ രക്തപിത്തചികിത്സാ

രക്തപിത്തംകൊണ്ടു ചൊര തുപ്പുന്നതിന്ന— ചന്ദനം വെണ്ണയിൽ സെവിപ്പിക്ക—വിഷ്ണുക്രാന്തിഅരച്ചുപച്ചപ്പാലിൽ സെവിപ്പിക്ക—പെരാൽമൊട്ടും ആടലൊടകത്തിൻവെരും പാൽകൂട്ടി കഷായംസെവിപ്പിക്ക അടകൊതിയൻകിഴങ്ങും ചന്ദനവും കൂട്ടി കഷായം കുടിപ്പിക്ക കരുകനീര ധാരൊഷ്ണത്തിൽ സെവിപ്പിക്ക പൊന്നാങ്ങാണി ഇടിച്ചുപിഴിഞ്ഞനീരിൽ വെണ്ണയിട്ട പാലുംവീഴ്ത്തി ചന്ദനം കല്ക്കമിട്ട കാച്ചി മന്ദപാകത്തിലരിച്ചു നെയ്യിൽകഷായകല്ലു പൊടിച്ചിട്ട സെവിപ്പിക്ക- തെച്ചിപ്പൂവു പൊടിച്ചു തെനിൽസെവിപ്പിക്ക ആടലൊടകത്തില വാട്ടിപ്പിഴിഞ്ഞ തെൻകൂട്ടിസെവിപ്പിക്ക നാല്പാമരത്തിൻകുരുന്നും ചണ്ടിത്തളിരും ഇടിച്ചുപിഴിഞ്ഞ നെയിഴ്ത്തി പാലും കൂട്ടി നന്നാറികിഴങ്ങുകല്ക്കമിട്ട വെന്ത നെയ്യ സെവിപ്പിക്ക—രക്തപിത്തം ശമിക്കും

ചന്ദനൊശീരാദി കഷായം— ചന്ദനം, രാമച്ചം, മുത്തങ്ങ, മലര, ചെറുപയറ, തിപ്പലി, യവം, കുറുന്തൊട്ടിവെര കഷായം

വച്ച അരിച്ച അതിൽ ഈമരുന്നുകൾ ചതച്ചിട്ട വെച്ചെച്ചുപി
ററന്നാൾ എതിരെ പിഴിഞ്ഞരിച്ച തെനും പഞ്ചസാരയുംമെ
ള്ളൊടിയായി സെവിപ്പിക്ക രക്തപിത്തം ശമിക്കും

ഇക്ഷുദ്രവ്യാദിഘൃതത്തിന്റെ യൊഗം— കരിമ്പ, കരക, ചി
ററമൃത, നെല്ലിക്ക, നാഴ്ക്കുരണവെര, നീരാരൽ, നാല്പാമരത്തി
ൻകരുന്ന, മുത്തെങ്ങ ഇവ ഇളനീററിലിടിച്ച പിഴിഞ്ഞ നെ
വീഴ്ത്തി നെയ്യൊളം പാലും കൂട്ടി ഏലം ഇലവംഗം പച്ചിലനാ
ഗപ്പൂവ്വ നന്നാറിക്കിഴങ്ങ രാമച്ചം ഇരട്ടിമധുരം ചന്ദനം ഇവ
കല്ക്കമിട്ട മെഴുകുപാകത്തിലരിച്ച പഞ്ചസാരയിട്ട കടഞ്ഞസെ
വിപ്പിക്ക രക്തപിത്തംശമിക്കും

ധാത്ര്യാദിനെയ്യിന്റെ യൊഗം— നെല്ലിക്ക മൊതക്ക കരിമ്പ
ശതാവരി കുമ്പളങ്ങ ഇവ ഇടിച്ചുപിഴിഞ്ഞ വെള്ളത്തിൽ നെ
വീഴ്ത്തി പാലുംവീഴ്ത്തി മുന്തിരിങ്ങ ഇരട്ടിമധുരം ചന്ദനം ഇവ
കല്ക്കമിട്ട കാച്ചിപഞ്ചസാരയിട്ട പാകം ചെയ്തു സെവിപ്പിക്ക
ഇതിന്റെ ഗുണം രക്തപിത്തം, പിത്തം, അസൃഗ്ദരം, പാണ്ഡു,
ഗുന്മം, വാതശൊണിതം, മൊഹം, ഭ്രാന്ത ഇവററിന്ന ശമനം

മെല്പൊട്ടുള്ളതിനവിരെചിപ്പിക്ക അവിപത്തികൊണ്ടെപിന്നെ
കീഴ്പൊട്ടുള്ളതിനഛർദ്ദിപ്പിക്ക പശുവിൻചാണകം ചൂടൊടെഎടു
ത്ത തലയിലിടുക പാൽകൊണ്ട തലക്ക ധാരയിടുകചന്ദനാദി
എണ്ണതെപ്പിക്ക ചൊരഛർദ്ദി നില്ക്കും മുത്തെങ്ങ കൊണ്ട പാ
ൽകൂട്ടി കഷായം സെവിപ്പിക്ക നായമ്പാഴത്തിൻവെർമെൽ
തൊലി കഷായം വച്ച എരട്ടിമധുരം ചെറൂള ഇവകഷായംവ
ച്ച ആടലൊടകത്തില ഇടിച്ച പിഴിഞ്ഞ പാലുംകൂട്ടിനെ വെ
ന്തസെവിപ്പിക്ക രക്തപിത്തം ശമിക്കും

ശതാവര്യാദികഷായം— ശതാവരിക്കിഴങ്ങ, നന്നാറി, ചന്ദ
നം, ഇരുവെലി, രാമച്ചം, പെരചീര, മുന്തിരിങ്ങ, പറച്ചുണ്ട,
ചെങ്ങഴിനീർക്കിഴങ്ങ, എരട്ടിമധുരം ഇവ കഷായം തെനും പഞ്ച
സാരയും മെള്ളൊടിയായി സെവിപ്പിക്ക എല്ലാരക്തപിത്തവും
ശമിക്കും

അവിപത്തിചൂൎണ്ണം— ചുക്ക, മുളക തിപ്പലി, ഏലം, ഏലവം
ഗം, പച്ചില, വിഴാലരി, നെല്ലിക്ക, കടുക്ക ഇവഎല്ലാംകൂടിയൊ
ളം ത്രികൊല്പക്കൊന്നയും കൂട്ടിപ്പൊടിച്ചപഞ്ചസാരയുംകൂട്ടിതിള
ച്ചികാച്ചവെള്ളത്തിൽ സെവിപ്പിക്ക സുഖവിരെചനം വരും

ഇതിരക്തപിത്തചികിത്സാ



# അഥ അസൃഗ്ദരചികിത്സാ

*o*

ദുഃഖംകൊണ്ടും പട്ടിണികൊണ്ടും അതിമൈഥുനംകൊണ്ടും ഉ
ഷ്ണങ്ങളാകുന്ന അന്നപാനാദികളെക്കൊണ്ടും സ്ത്രീകൾക്കു യൊ
നിയൂടെ ചൊരവീഴുന്നതിന അസൃഗ്ദരമെന്നു പെർ പ്രദരമെ
ന്നും ചൊല്ലും വാതംകൊണ്ടും കഫംകൊണ്ടും ആകുന്നു എങ്കിൽ
യൊനിനൊവെറിയിരിക്കും പിത്താംകൊണ്ടാകിൽ ചൊരകറുത്തി
രിക്കും പനിയുണ്ടാം ശ്ലെഷ്മംകൊണ്ടാകിൽ ചൊര ഒട്ടവെളുത്തി
രിക്കും എല്ലാംകൂടുകിൽ എല്ലാലക്ഷണവുംഉളവാം അതു ശമിക്ക
യില്ല അതിന മൊഹവും പനിയുംകൂടിഉണ്ടാം

തെങ്ങിൻപൂക്കുലകൊണ്ടു കഷായം വച്ചു അതിൽപഞ്ചസാര
യുമിട്ടു സെവിപ്പിക്ക കുറുന്തൊട്ടികഷായം പാൽകൂട്ടികുറുക്കി സെ
വിപ്പിക്ക കറുന്താളികൊണ്ടു കഷായം നെയ്യുമെമ്പൊടി വാതം
കൊണ്ടുള്ളവശമിക്കും

ചന്ദനം ചെങ്ങഴിനീർക്കിഴങ്ങ ഇരുവെലി പാടക്കിഴങ്ങ ഞാ
വൽതൊൽ ഇവകൊണ്ടു കഷായം തെൻ മെമ്പൊടി പിത്തം
കൊണ്ടുണ്ടാകുന്ന ചൊര നില്ക്കും

നാല്പാമരം ത്രിഫല മുത്തെങ്ങ ചെമ്പരുത്തിവെർ കരി
ങ്ങാലി ഇവകൊണ്ടുകഷായം വെച്ചു സെവിപ്പിക്ക ശ്ലെഷ്മംകൊ
ണ്ടുള്ള ചൊരനില്ക്കും

താമരപ്പൂവിന്റെ അല്ലി അരച്ചു വെണ്ണയിൽ സെവിപ്പിക്ക
ചൊര നില്ക്കും തെങ്ങിൻപൂക്കുല കുത്തിപ്പിഴിഞ്ഞനീരും പഞ്ച
സാരയും തെനുംകൂട്ടിസെവിപ്പിക്ക ചൊരചൊരിയുന്നതിളക്കും

ചെമ്പരുത്തിവെർകൊണ്ടു കഷായംവെച്ചതിൽ നെയ്വീഴ്ത്തി
കല്ക്കത്തിന പാടക്കിഴങ്ങ കാവിമണ്ണ ഇലവിൻപശ,താളിമാത
ളം. വെപ്പുംതൊൽ ഞാഴൽപൂവു മുത്തെങ്ങ മുന്തിരിങ്ങാപ്പഴം അ
ത്തിത്തൊൽ ചന്ദനം അഞ്ജനക്കല്ലു അതിവിടയം പാച്ചൊ
റ്റിത്തൊൽ മാങ്ങയണ്ടി ഇങ്ങിനെ നെയ്കാച്ചിസെവിപ്പിക്ക
ചൊരചൊരിയുന്നതിളക്കും

അസൃഗ്ദരത്തിന്നു – പനി ദാഹം മൊഹം ഇത്യാദികളുണ്ടാ
കിൽ ഷഡംഗംകഷായം കുടിപ്പിക്ക എണ്ണയും നെയ്യും തെച്ചു
പാത്തിയിൽകിടത്തുക പാൽകൊണ്ടു ധാരയിടുക വീരാളിപ്പട്ടു
ചുട്ട ഭസ്മം എണ്ണയിൽ കുഴച്ചു സെവിപ്പിക്ക ചൊരനില്ക്കും
വസ്തിയിങ്കൽ കുത്തും നൊവും എറുകിൽ പഴന്തപുലാവിലകൊ
ണ്ടുഎണ്ണയും നെയ്യും പുരട്ടി കാച്ചി മെല്ലെ മെല്ലെ ഒപ്പുക

**കഷായത്തിന്നമരുന്ന**— തെങ്ങിൻപൂക്കുല കരികരത്തൊലി ആടലൊടകത്തിൻവെർ വെളുത്തചെമ്പരുത്തിവെർ അത്തിത്തൊലി ചിററമൃത ശതാവരിക്കിഴങ്ങ ഇവകൊണ്ട കഷായം പാലുംകൂട്ടി വെച്ച നൈ മെയ്പ്പൊടിയായി സെവിപ്പിക്ക അസൃഗ്ദരം ശമിക്കും

## ഇതിഅസൃഗ്ദരചികിത്സാ

———*০*———

## അഥഅരൊചകചികിത്സാ

———*০*———

കരിമ്പിൻനീരും ഇഞ്ചിനീരുംകൂട്ടി കവിൾക്കൊള്ളുക കാട്ടുതിപ്പലിവെർ കാളിവാഴക്കൊടത്തിന്മെലെ മൊഴ ഇഞ്ചി നിലപ്പനകിഴങ്ങ ഇവ നെയ്യിൽവറത്ത കരിമ്പനീരും മുളകും മഞ്ഞളുംഇവ ഒക്കക്കൂട്ടി പുഴുങ്ങി അരച്ച മൊരിൽ മൂക്കടി സെവിപ്പിക്ക രുചിയുണ്ടാം ഇഞ്ചി മാങ്ങനാറി മാവിൻതളിര ഇവകൊണ്ട മൂക്കടിസെവിപ്പിക്ക കൂട്ടുക തലെക്ക പാൽകൊണ്ടധാരയിടുക ത്രിഫലാദിതാൻ മഞ്ജിഷ്ഠാദിതാൻ അസനവില്വാദിതാൻ എണ്ണകൊണ്ട തലയ്ക്കു ധാരയിടുക ക്ഷീരബല എണ്ണതാൻ നെയ്യുതാൻ ചമച്ച മാറത്തു നിറത്തുക അരുചി ശമിക്കും

**നൈക്ക**— ഇഞ്ചി മാങ്ങനാറി മാവിൻതളിര മാതളനാരങ്ങ ഇവ ഇടിച്ചുപിഴിഞ്ഞ നെയ്യൊളം പാലും കൂട്ടികാട്ടുതിപ്പലിവെർ ചക്ക തിപ്പലി ഏലത്തരി കരയാമ്പൂച്ച ജാതിപത്രികകാട്ടുമുളകിൻവെർ കൊട്ടം ഇരട്ടിമധുരം ഇവ കല്ക്കമിട്ട കാച്ചിപഞ്ചസാരയിട്ട പാകംചെയ്തു സെവിപ്പിക്ക രുചിയുണ്ടാം

ചൂടക്കർപ്പൂരം പൊടിച്ച പഞ്ചസാരയും തെനുംകൂട്ടി സെവിപ്പിക്ക രുചിയുണ്ടാം

ഇലവംഗം എരട്ടിമധുരം കൊട്ടം ഏലത്തരി ജീരകം അയമൊതകം ചക്ക കാട്ടുതിപ്പലിവെർ തിപ്പലി ഇവപൊടിച്ച ഇഞ്ചിനീരിൽ അരച്ച ഗുളിക ഇഞ്ചിനീരും പഞ്ചസാരയുംകൂട്ടി സെവിപ്പിക്ക

കാവിമണ്ണും പുതുക്കലത്തിന്നൊടും തിപ്പലിയും കൂട്ടിപൊടിച്ച പഞ്ചസാരയും കൂട്ടി തെനിൽസെവിപ്പിക്ക

മലരിഞ്ചിക്ക— ഉരിജീരകം പൊടിച്ച രണ്ടുപലം ഇഞ്ചിനെയ്യിൽവറത്തുപൊടിച്ച രണ്ടുപലം ശക്കര രണ്ടിടങ്ങഴി വെള്ളത്തിൽ വച്ച കരക്കി സാന്ദ്രപാകത്തിൽ ഇപ്പൊടിയുംമലർപ്പൊടിയുമിട്ട ഇളക്കി പലകമെൽ ചൊരിഞ്ഞ നെല്ലിക്കാപ്രമാണം

ഗുളിക രണ്ടുനെരവും സെവിപ്പിക്ക. രുചിയുണ്ടാം. ഈ യൊഗത്തിൽ ത്രികടു, ത്രിജാതം, ജാതിക്ക കരയാമ്പുവ്വ, ജാതിപത്രിക ഇവ എല്ലാം കൂടിയൊളം ത്രികൊല്പക്കൊന്നയും കൂട്ടിപ്പൊടിച്ച ആ പൊടിയൊളം പഞ്ചസാരയും കൂട്ടി ശക്കര കഷായംവച്ച അതിൽ കുറഞ്ഞൊരു എണ്ണയും നെയ്യും തെനും വിഴ്ത്തി ജീരകവും ഇഞ്ചിയും മലരും പൊടിച്ചിട്ടു ഈ പൊടിയും ഇട്ടു ലെഹം ചമച്ചു താന്നിക്കാ പ്രമാണം രണ്ടുനെരവും സെവിപ്പിക്ക. രുചിയുണ്ടാം. സുഖവിരെചനമുണ്ടാം ദീപനമാകയുമുണ്ടു

ആമ്രപല്ലവാദികഷായം— മാവിൻതളിര, മാവിലഞെട്ടി കുളത്തിൻവെർ മലര ഇഞ്ചി കരിമ്പ മാതളനാരങ്ങയല്ലി ഇവകഷായം ജീരകംമെമ്പൊടിചെൎത്ത സെവിപ്പിക്ക രുചിയുണ്ടാം.

ആമ്രപല്ലവാദിനെയ്യിന്ന— ഈ കഷായം വെച്ച അരിച്ച നെയ്യും പാലും വിഴ്ത്തി നാങ്ങനാറിയും മാവിൻതളിരും ഇഞ്ചിയും മാതളനാരങ്ങയും താമരവളയവും ഇടിച്ചു പിഴിഞ്ഞ കൎക്കത്തിന്ന ചൂടകൎപ്പൂരം, കരയാമ്പവ്വ, ഏലത്തരി, ജാതിപത്രിക, ഏലവംഗം, നാഗപ്പൂവ്വ, പഴമുളക, തിപ്പലി, ചുക്ക ഇവ കല്ക്കമിട്ടു നെയ്വെന്ത സെവിപ്പിക്ക. രുചിയുണ്ടാം.

വില്വാദിയും കല്യാണഘൃതവും കൂടി കഷായത്തിന്ന— കുളത്തിൻവെർ, കുറുന്തൊട്ടിവെർ, കൊത്തമ്പാലയരി, ചെറുപയറ പാടക്കിഴങ്ങ, ഉങ്ങിൻതൊലി ആവൽതൊലി നന്നാറിക്കിഴങ്ങ. പാവ്വള്ളിക്കിഴങ്ങ ഓരിലവെർ, മൂവ്വിലവെർ, ചെറുവഴുതിനവെർ, നാഗദന്തിവെമ്മൊൽതൊലി, ത്രിഫല, ചിററമൃത, ശതാവരിക്കിഴങ്ങ, നിലപ്പനക്കിഴങ്ങ ഇവസമം നാഴിനെയ്യുക്ക ൫ പലംകണ്ടു കഷായംവെച്ച എട്ടൊന്നശെഷം പതിനാറുപലം ശക്കര കലക്കി തീമെൽവച്ച കുറുക്കിമുഞ്ഞാങ്ങ, കൊത്തമ്പാലയരി ജീരകം, എലവംഗം, ത്രികടു, താമരയല്ലി ഇവ പൊടിച്ചിട്ടു ഗുളികയാക്കി സെവിപ്പിക്ക. രുചിയില്ലാത്തതിന്നും ഛൎദ്ദിക്കും അഗ്നിക്കു ബലമുണ്ടാവാനും നന്ന.

രുചിയില്ലായ്കകൊണ്ടു ഛൎദ്ദിയുണ്ടാകിൽ— പത്തുകഴഞ്ച തുമ്പവെരും രണ്ടുകഴഞ്ച ഇഞ്ചിയും കൂടികഷായം സെവിപ്പിക്ക. യവാന്യാദി താലീസപത്രാദി കൎപ്പൂരാദി ഈ പൊടിയുംനന്ന.

മാതളനാരങ്ങ, താമരയല്ലി, ജീരകം, ത്രികടു, കൊത്തമ്പാലയരി, ഇവ പൊടിച്ച ഇളനീർവെള്ളത്തിലിട്ടു കവിൾകൊള്ളുക. രുചിയുണ്ടാം.

ഇതി അരൊചക ചികിത്സാ

## അഥ ഛർദ്ദിചികിത്സാ

മലർപ്പൊടി തേനിൽസേവിപ്പിക്ക. തുമ്പവേർ മുവ്വിലവേർ, കുളത്തിൻവേർ, ചുക്ക, അയമോതകം ഇവകഷായം ജീരകം മെല്ലപ്പൊടിയായി സേവിപ്പിക്ക ഛർദ്ദി ശമിക്കും. വില്വാദികഷായവും ജംബ്വാമ്രപല്ലവാദികഷായവും സേവിപ്പിക്ക. ഒരു പലം കുളത്തിൻവേരും മലരും ചുക്കും കൂടെ കഷായംവെച്ചു ജീരകം മെല്ലപ്പൊടിയായി സേവിപ്പിക്ക. ഛർദ്ദിശമിക്കും. ചന്ദനം മുലപ്പാലിൽ നസ്യം ചെയ്ക. ഒരു പലം കുവളത്തിൻവേർ നാഴി പാലുംകൂട്ടി ആറു നാഴി വെള്ളത്തിൽ കഷായം വെച്ചു നാഴുരിയാകുമ്പോൾ വാങ്ങി അരിച്ചു മലരിട്ടു ജീരകവുംപൊടിച്ചിട്ടു സേവിപ്പിക്ക. ഛർദ്ദിശമിക്കും. ത്രിജാതം, താമരയല്ലി, ലന്തക്കുരു പ്രിയംഗു, മുത്തങ്ങ, ചന്ദനം, അമൃത ഇവ പൊടിച്ചു നെയ്യും പഞ്ചസാരയും തേനുംകൂടി സേവിപ്പിക്ക. നവരക്കിഴികൊണ്ടു കാച്ചുക. എണ്ണയും നെയ്യുംകൂടി വെതുമ്പി സർവ്വാംഗം ധാരയിടുക. കുളത്തിൻവേർ കരിമ്പ ഇഞ്ചി, ഓരില മുവ്വില, മലര മാന്തളിര ഇവകഷായംവെച്ചു, പഞ്ചസാര മേല്പൊടി ചേർത്ത സേവിപ്പിക്ക. ഛർദ്ദിശമിക്കും—

ഘോരഛർദ്ദിക്ക— അരക്ക, ആടലോടകവേര, സഹസ്രവേധി, ചന്ദനം, ഇരട്ടിമധുരം, ഇവ ഓരോന്നു അരച്ചു വെണ്ണയിൽ സേവിപ്പിക്ക. തെച്ചിവേരും മുവ്വിലവേരും ഇട്ടു പാലു വീഴ്ത്തി കഞ്ഞി കുടിപ്പിക്ക. മലക്കുഴമ്പിടുക. തലയ്ക്കു ലാക്ഷാദി കുഴമ്പും കൊൾക. അന്തിക്കുപാൽ കൂട്ടുക. തലയ്ക്കു പാൽകൊണ്ടു ധാരയിടുക. ഘോര ഛർദ്ദിനില്ക്കും.

ഘോരഛർദ്ദിക്ക രക്തപിത്തത്തിന്നു ചൊല്ലിയ ചികിത്സകളൊക്കെയും ഔചിത്യം അറിഞ്ഞു ചെയ്ക—

## ഇതി ഛർദ്ദിചികിത്സാ

## അഥ ഭക്തരോധചികിത്സാ—

വിശ്വാമ്പ്വാദികഷായം ചുക്ക മുത്തങ്ങ, അരക്ക, ഊരകത്തിൻവേർ കുറുന്തോട്ടിവേർ അരത്ത തിപ്പലി ഇവകൊണ്ടുകഷായംജീരകം മെല്ലപ്പൊടിയായി സേവിപ്പിക്ക. ഭക്തരോധംശമിക്കും. ജംബ്വാമ്രപല്ലവാദികഷായം സേവിപ്പിക്ക കുളത്തിൻവേരും മലരും ചുക്കും ഈ കഷായം സേവിപ്പിക്ക—

ബലാശതാവര്യാദികഷായം— കുറുന്തോട്ടിവേർ ശതാവരി മുന്തിരിങ്ങ കൂവളത്തിൻവേർ ഞെരിഞ്ഞിൽ താളിമാതളം ഇവ കൊണ്ടുകഷായം- ജീരകം മെല്പൊടിയായിസെവിപ്പിക്ക. പഞ്ചാനാം പഞ്ചമൂലാനാം ഇത്യാദികഷായം— അഞ്ചുപഞ്ചമൂലങ്ങൾ വലിയപഞ്ചമൂലം ചെറിയപഞ്ചമൂലം മദ്ധ്യപഞ്ചമൂലം ജീവനപഞ്ചമൂലം തൃണപഞ്ചമൂലം കുമിഴ, കൂവളം പൂപ്പാതിരി പലകപ്പയ്യാനി മുഞ്ഞ ഓരില, മൂവില, ചെറുള ചെറുവഴുതിന കണ്ടകാരി ഞെരിഞ്ഞിൽ കുറുന്തോട്ടി തമിഴാമ, ആവണക്ക, ചെറുപയറ വലിയപയറ. ശതാവരി അടപതിയൻ കൊവക്കിഴങ്ങ ജീവകം ഇടവകം ദൎഭ ആറുദൎഭ കരിമ്പ അമ്പ വരിനെല്ല ഇവററിൻവേർ ആട്ടിൻപാൽകൂട്ടി കഷായംതെനും പഞ്ചസാരയും മെല്പൊടിയായിസെവിപ്പിക്ക. നവരച്ചോറകൊണ്ടുകാച്ചുക. പിന്നെക്ഷീരബലംതാൻ ധാന്വന്തരംതാൻഎണ്ണകൊണ്ടുമാറാത്തധാരയിടുക. എരട്ടിമധുരം കഷായംവെച്ചു മുന്തിരിങ്ങാപ്പഴം കല്ക്കമിട്ട പാലുംകൂട്ടി നെയ്യുമെന്ത സെവിപ്പിക്ക. പിന്നെ വാതശ്ലേഷ്മങ്ങൾ രണ്ടിന്നുംകൂടികൊള്ളാകുന്ന ചികിത്സകൾ ഒക്കെയും രക്തരൊധത്തിന്ന കൊൾക ദശമൂലം ഇട്ടപാലുംവിഴുത്തികഞ്ഞികൊൾക.

## ഇതി രക്തരോധചികിത്സാ

## അഥ കാസചികിത്സാ

വെററിലനീരും ത്രികടുവും കൂടിസെവിപ്പിക്ക. കഫ ശമിക്കും ദശമൂലം ദെവതാരം ചുക്ക പാൽകൂട്ടി കഷായം സെവിപ്പിക്ക. വാതകഫം ശമിക്കും തമിഴാമവേർ മുന്തിരിങ്ങ ചെറുള ഇവ കഷായം പഞ്ചസാര മെല്പൊടിയായി സെവിപ്പിക്ക. പിത്തകഫ ശമിക്കും വിദാര്യാദികഷായം സെവിപ്പിക്ക വെള്ളാരം പാറ ചുട്ടിട്ട പാൽകുറുക്കി മുളക പൊടിയിട്ട സെവിപ്പിക്ക. മൂന്ന ചെറുവഴുതിനങ്ങാപ്പഴവും മുപ്പത്തുമുളകുമണിയും അയമൊതകവും കൂടി അരച്ചു മൊരിൽ കലക്കി മുക്കുടി കഫ ശമിക്കും—

കൂവളത്തിൻവേർ കുറുന്തോട്ടിവേർ ചുക്ക ആടലൊടകവേർ പൊന്നാവീരത്തിൻവേർ ഇവ കഷായം ജീരകവും തെനും മെല്പൊടിയായി സെവിപ്പിക്ക. കഫ ശമിക്കും—

അഷ്ടപത്രഘൃതം—കരുവെപ്പില കഞ്ഞുണ്ണി പൊന്നാവീരത്തില. ചെറുവഴുതിനയില പടവലം ചൊറിഞ്ഞാലി മുക്കാപ്പീരി

രകത്തില ആടലൊടകത്തില ഇവ ഇടിച്ചുപിഴിഞ്ഞ കുടക്ക കല്ക്കമിട്ട എണ്ണതാൻ നെയ്യുതാൻ കാച്ചിസെവിപ്പിക്ക- ഇതിൽ കൎപ്പൂരാദിപ്പൊടി കൽക്കമിട്ടുവാം കളുകളെ കരച്ചു തുപ്പുന്നതുംഏക്കവും ശമിക്കും.

കഞ്ഞുണ്ണി ഇടിച്ചുപിഴിഞ്ഞ വെള്ളം എണ്ണക്ക നാന്മടങ്ങ കൂട്ടി കുടക്ക കല്ക്കമിട്ട കാച്ചിസെവിപ്പിക്ക. കുര ശമിക്കും.

തിരിക്കയൊഗം— ആശാളി തിപ്പലി അരക്ക ചെഞ്ചല്യം മനയൊല ശതകുപ്പ ഉലുവ കരിഞ്ചീരകം ഇവ സമം കൂട്ടി പ്പൊടിച്ച തിരിയുണ്ടാക്കി നെയ്യിൽ നനച്ചു മാറത്ത പുകക്ക നാലുദിവസംകുര ശമിക്കും-

കാൎപ്പാസാദിതിരിക്കയൊഗം— പരുത്തിക്കുരു വയമ്പ ത്രികടു മനയൊല അകില ഇവ കഞ്ഞുണ്ണി വെള്ളത്തിലരച്ചു ഉണക്കിപ്പൊടിച്ചു തിരിചെയ്തു നെയ്യിൽ നനച്ചു പുകക്ക കുരയും വീൎപ്പുമുട്ടും ശമിക്കും

ദശാംഗംനെയ്യിന്റെയൊഗം. ആവൽതൊലി വിഴാൽവെർ കൊടുവെലിക്കിഴങ്ങ ത്രിഫല ത്രികടു ചിററമൃത ആടലൊടകത്തിൻവെർ ചെറൂളവെർ ഇവ കഷായം വെച്ചു വിഴാലരി ത്രിഫല ത്രികടു ഇവ കല്ക്കമിട്ട നൈ വെന്ത സെവിപ്പിക്ക ക്ഷയം ഗുന്മം ശൂല കുര എക്കിട്ടം അൎശസ്സ ഇവ ശമിക്കും.

കൎപ്പൂരാദിപൊടിക്ക— കൎപ്പൂരം കരയാമ്പൂവ ഏലത്തരി ജാതിക്ക ജാതിപത്രിക ഏലവംഗത്തൊലി നാഗപ്പൂവ്വ ത്രികടു മുമ്പിൽ അഞ്ചു മരുന്നിൽ ഇരട്ടി മററവ അഞ്ചും ഇവ പൊടിച്ചു അത്ര പഞ്ചസാരയുംകൂട്ടി തെനിൽ സെവിപ്പിക്ക ക്ഷയം കുര ഇവ ശമിക്കും-

കൂശ്മാണ്ഡലെഹം കുളത്തിൻവെരും കുരുന്തോട്ടിവെരും പതിനാറിതപലംകഷായംവെച്ചു പഴയ കുമ്പളങ്ങ ഓടും കുരുവും കളഞ്ഞ കഷായംവെച്ചു കുറുക്കിയവെള്ളത്തിൽ തന്നെ അരച്ചുണക്കിപ്പൊടിച്ചു പിന്നെ ത്രികടു ജീരകം ഏലം ഏലവംഗം പച്ചില കൊത്തമ്പാലയരി ഇവപൊടിച്ചു മുമ്പിലത്തെ കഷായംഅരിച്ചതിൽ നെയ്യും തെനും പഞ്ചസാരയും ശൎക്കരയും കൂട്ടി അടുപ്പത്തുവെച്ചുകുറുക്കിസാന്ദ്രപാകത്തിൽ ഈപൊടികളുമിട്ട വെരകിവാങ്ങി പലകമെൽ ചൊരിഞ്ഞ താന്നിക്കാപ്രമാണം ഗുളികയുരുട്ടി മലർത്തിവിടിൽ സംഗ്രഹിച്ചു രണ്ടുനെരവുംസെവിപ്പിക്ക. ഇത ലെഹമായിട്ടുമാം കുര എക്കിട്ട വീൎപ്പുമുട്ട രക്തപിത്തം നെഞ്ഞ

പൊളിഞ്ഞകരച്ചു ചൊരത്തുപ്പുന്നതു,ക്ഷയംഇവററിന്നശമനം

## ഇതികാസചികിത്സാ

---*o*---

## അഥ വായുക്ഷോഭചികിത്സാ

---*o*---

സഹചരാദികഷായം—കരിംകുറിഞ്ഞിവെർ, കരുന്തൊട്ടിവെർ. ആവണക്കിൻവെർ, ചുക്കു, അരത്ത, ദെവതാരം, കരുതെച്ചിവെർ, ഉള്ളി. ഇവ കഷായം ജീരകംമെല്പൊടിയായി സെവിപ്പിക്ക വായുമുട്ട ശമിക്കും ചുണ്ടവെരരച്ചു തെങ്ങാപ്പാലിൽസെവിപ്പിക്ക

കഷായത്തിന്ന—ചുണ്ടവെര ചുരക്കുഴത്ത കൊടിയാവണക്ക മുളംകുമ്പ കരിമ്പനക്കുമ്പ പഴുത്തപ്ലാവില്ലഞെട്ടി കാട്ടുമല്ലവെർമെൽതൊലി ഇവകൊണ്ടു പാൽകൂട്ടി കഷായംവെച്ചു ജീരകംമെല്പൊടിയായി സെവിപ്പിക്ക വായുക്ഷോഭം ശമിക്കും

വിദാര്യാദികഷായം—മുത്തുക്കു, ആവണക്കിൻവെർ, തെക്കടവെർ,ദെവതാരം.തമിഴാമവെർ, ഉഴുന്ന, ചെറുപയറ, നായ്ക്കുരണവെർ, അടകൊതിയൻകിഴങ്ങ,കൊവക്കിഴങ്ങ,ശതാവരിക്കിഴങ്ങ ജീവകം,ഇടവകം,ഒരില,മൂവില, ചെറുവഴുതിന, ചെറുള ഇവ വെർ ഞെരിഞ്ഞിൽ,നന്നാറിക്കിഴങ്ങ, നിലംപരണ്ട ഇവകഷായം ജീരകം മെല്പൊടിയായി സെവിപ്പിക്ക കാസം ശ്വാസം ശൊഷം ഗുന്മം മെൽനൊവ വാതപിത്തംഇവററിന്ന ശമനം

ചെറുളയും മലരും ദശമൂലവും കൂടി കഷായം കുടിപ്പിക്ക വായുക്ഷോഭം ശമിക്കും

ബലാജീരകാദി കഷായം— കുളത്തിൻവെർ കരുന്തൊട്ടിവെർ ജീരകം മുത്തെങ്ങ ആടലൊടകവെര ചുക്ക ദെവതാരം മൂവിലവെർ കരിമ്പ മലര ഇവ കഷായം ജീരകം മെല്പൊടിയായി സെവിപ്പിക്ക കാസം ശ്വാസം ഇവ ശമനം

ഇരുവെലി രാമച്ചം ചെറുള കുറുന്തൊട്ടി മലര കരിമ്പ മാവില്ലഞെട്ടി ചുരവള്ളി ചുക്ക ഇവ കഷായം ജീരകം മെല്പൊടിയായി സെവിപ്പിക്ക വാ[illegible] ക്ഷോഭം ശമിക്കും

തലെക്ക ത്രിഫലാദിതാൻ ഭൃംഗാമലാദിതാൻ എണ്ണ കൊൾക മെലെക്ക ക്ഷീരബലതാൻ ലാക്ഷാദിതാൻ കൊൾക

വെങ്ങാക്കാതൽ കുവളത്തിൻവെർ കരുന്തൊട്ടിവെർ ചിററമൃത ഇവ പന്ത്രണ്ടീതപലം കഷായംവെച്ചു എട്ടൊന്നശെഷം പന്തിരുനാഴിഎണ്ണകൂട്ടിഎരട്ടി പാലുംകൂട്ടി ത്രിഫലഎരട്ടിമധുരം

ചുക്ക ഇരുവേലി രാമച്ചം കൊട്ടം ഇവ കല്ക്കമിട്ട ചിക്കണ
ത്തിലരിച്ചതെക്ക ശ്ലേഷ്മം ശമിക്കും കാസശ്വാസം ശമിക്കും

നവരക്കിഴി കെട്ടികാച്ചുക എണ്ണയും നെയ്യുമായി വെരുമ്പി
സർവ്വാംഗധാരചെയ്ക ക്ഷീരബലഎണ്ണ മാറത്തു നിത്തുക പുഴ
കം പഞ്ചസാരയും മലപ്പൊടിയും കൂട്ടി വരട്ടുതെങ്ങാവെള്ളത്തി
ൽ സെവിപ്പിക്ക തെൻ, നെയ്യ. ജീരകം, മലര, പുഴുക, പ
ഞ്ചസാര ഇങ്ങിനെ കൂട്ട തെങ്ങാവെള്ളത്തിൽസെവിപ്പിക്ക ചു
ണ്ടവെരുമ്മൽതൊലിയും ജീരകവും പുഴുകും കൂട്ടിഅരച്ചവരട്ടുതെ
ങ്ങാവെള്ളത്തിലരച്ച സെവിപ്പിക്ക വായു ശമിക്കും

ആശാളി, കിരിയാത്ത, ജീരകം ഇവപൊടിച്ച ജീരകവെള്ള
ത്തിലരെച്ച ഗുളിക ജീരകവെള്ളത്തിൽ സെവിപ്പിക്ക വായു ശ
മിക്കും

വായുഗുളികസ്സ—കസ്തൂരി, കിരിയാത്ത അരത്ത, പുഴുക, അയ
സ്കാന്തം, പച്ചകർപ്പൂരം, ജാതിക്ക, തുവച്ചില, ചവൽക്കാരം, ത്രി
ഫല ഏലത്തരി, എലവംഗത്തൊലി, പച്ചില, ജീരകം, കരിഞ്ചീ
രകം, അയമൊതകം, അക്കിക്കറുക, ശതകുപ്പ, ഇരട്ടിമധുരം, ക
രയാമ്പൂവ്വ, കാവിമണ്ണ ഇരുവേലി നറുമ്പശ പാറംകിപച്ചൂപാ
ശി ചന്ദനം വയമ്പ ചിറ്റമൃക്ക തിപ്പലി പൊങ്കാരം അഞ്ജ
നക്കല്ല മനയൊല ആശാളി പാലിയം ഇവ സമം ചുണ്ടവെ
ർ പുരക്കുഴത്ത കൊടിയാവണക്ക മുളംകൂമ്പ കരിമ്പനക്കൂമ്പ
പഴത്തപ്പുലാവിലഞെട്ടി കാട്ടുമുല്ലവെരുമ്മൽതൊലി ഇവയും
സമം ഇവയെല്ലാംകൂടി കഞ്ഞുണ്ണിവെള്ളത്തിൽ ജീരകവെള്ളത്തി
ൽ പാലിൽ ഇവററാലൊന്നിൽ അരച്ച കുന്നി പ്രമാണംഗുളി
ക നിഴലിലുണക്കിജീരകവെള്ളത്തിൽ സെവിപ്പിക്ക എല്ലാവാ
യുക്ഷോഭങ്ങളും മർമ്മക്ഷൊഭവും ശമിക്കും

നെയ്യ—ആടലൊടകവെർ എട്ടുപലം ചുണ്ടവെരുമ്മൽതൊ
ലി കാട്ടുമുല്ലവെരുമ്മൽതൊലി ഇവ നന്നാലുപലം കഷായംവെ
ച്ച എട്ടൊന്നശെഷം നാനാഴി നെയ വീഴ്ത്തി എരട്ടിപ്പാലുംകൂട്ടി
പഴുത്തപ്പുലാവിലഞെട്ടി ദെവതാരം മുത്തങ്ങ വിഴാലരി അ
മുക്കുരം വരട്ടമഞ്ഞൾ ജീവകം ഇടവകം ഇരിപ്പക്കാതൽ തി
പ്പലി അരത്ത ഇഞ്ചി പെരുതെക്കിൻവെർ നാഗപ്പൂവ്വ ചുക്ക
എരട്ടിമധുരം ഉഴുന്ന ചെറുപയറ ജീരകം ഇവ കല്ക്കമിട്ട ചുര
ക്കുഴത്ത തലന്നീളി കൊടിയാവണക്ക കരിമ്പനക്കൂമ്പ പർപ്പട
കം ഇവ ഇടിച്ചുപിഴിഞ്ഞ വെള്ളവുംകൂട്ടി കാച്ചിഅരിച്ചപഞ്ച
സാരയിട്ട പുനഃപാകംചെയ്ത സെവിപ്പിക്ക കരളും പനിയും

വീപ്പുമുട്ടും വായുക്ഷോഭവും ഇവ ശമിക്കും ഇവ പ്രകൃതിക്ക തക്കവണ്ണംകണ്ടുകൊൾക

## ഇതിവായുക്ഷോഭചികിത്സാ

---

## അഥ എക്കിൾചികിത്സാ

---

വരിക്കപ്ലാവിന്റെ ചുകന്ന മൊരി അരെച്ചു തുണിയിൽ തേച്ചു തൊട്ടാർതൊട്ടിയും ഒരംഴെച്ചെമ്പിന്റെതൊലിയുംകൂട്ടിതിരിതെറച്ചു കഴുത്തിൽകെട്ടുക പീലിത്തണ്ടും വരട്ടുമഞ്ഞളും മയൂരശിഖയുംകൂടി തിരിചെയ്തു നെയ്യിൽ നനെച്ചു പുകെക്കപാച്ചുപുഴുക തുണിയിൽ പുരട്ടി തിരിചെയ്തു നെയ്യിൽ നനെച്ചുപുകയ്ക്കു എക്കിട്ട അപ്പോഴെ ശമിക്കും നിശ്ചയം തുമ്പപൂവു അരെച്ചു പാലിൽ സെവിപ്പിക്ക മുക്കുറ്റി അരെച്ചു വെണ്ണയിൽ സെവിപ്പിക്ക മുലപ്പാൽകൊണ്ടും കർപ്പൂരംകൊണ്ടും നസ്യംചെയ്ക എണ്ണയും നെയ്യും വെതുമ്പിതെക്ക നവരക്കിഴികൊണ്ട കാച്ചുക പുത്തുക്കലം പൊടിച്ചു മലത്തവിട്ടാ ജീരകവും തെനും കൂട്ടിസെവിപ്പിക്ക മഗധജാദിപൊടി സെവിപ്പിക്ക നാഗപൂവും ഏലത്തരിയുമായുള്ള ഗുളികസെവിപ്പിക്ക വലിയപഞ്ചമൂലം ഓരൊകഴഞ്ചു ഉഴരവും കരുന്തൊട്ടിയും മുമ്മൂന്നു കഴഞ്ചു ഇങ്ങിനെ കഷായം ജീരകം മെല്പൊടിയായി സെവിപ്പിക്ക എക്കിട്ട ശമിക്കും

മുഞ്ഞവെർ കുറുന്തോട്ടിവെർ ആവണക്കിൻവെർ ചെറുതെക്കിൻവെർ കൊട്ടം ഇവകൊണ്ട കഷായംവച്ചു ജീരകംമെല്പൊടിയെത്ത സെവിപ്പിക്ക

ഉള്ളി ഇടിച്ചു പിഴിഞ്ഞ എണ്ണകാച്ചി ഇന്തുപ്പ പൊടിച്ചിട്ട സെവിപ്പിക്ക പാൽചുരക്കഴെത്ത വാട്ടിപ്പിഴിഞ്ഞ. വെള്ളം സെവിപ്പിക്ക എരട്ടിമധുരം ചുക്ക തിപ്പലി ജീരകം അഞ്ജനക്കല്ല കഷായക്കല്ല നെല്ലിക്ക ഇവ ഒരുരണ്ടുകഴഞ്ചു പൊടിച്ചു പഞ്ചസാരയും കൂട്ടിതെനിൽ സെവിപ്പിക്ക എക്കിട്ടശമിക്കും

അഗ്നിമന്ഥാദികഷായം— മുഞ്ഞവെർ കുറുന്തൊട്ടിവെർ ചെറുതെക്ക കൊട്ടം ചുക്ക ജീരകം മെല്പൊടി (ചന്ദനം ഉല്ലുല്ലു മലര അകില ഞെരിഞ്ഞിൽ എലവംഗത്തൊലി ചെഞ്ചെല്യം പുഴുക പീലി ഇവകൊണ്ട തിരിചെയ്തു നെയ്യിൽ നനെച്ചുപുകയ്ക്ക ഇവ ഓരൊന്നുമാം)

## ഇതിഎക്കിൾചികിത്സാ

---

## അഥ സ്വരസാദചികിത്സാ

എണ്ണയും നെയ്യും കൂട്ടിവെളുമ്പിതെക്ക പാൽ കൂട്ടുക. ദശമൂലനവനീതംസെവിപ്പിക്ക ദശമൂലം കഷായംവെച്ച അരിച്ച ആ വെള്ളത്തിൽ പാൽവീഴ്ത്തി കാച്ചി ഉറവീഴ്ത്തി കലക്കിയവെണ്ണ ദശമൂലനവനീതമാകുന്നത അതിൽ തിപ്പലി പൊടിച്ചിട്ട തെനുംകൂട്ടി സെവിപ്പിക്ക ഒച്ചതുറക്കും ദെവതാരം തെക്കട ചുക്ക ഇവ കഷായം തിപ്പലിയും തെനും മെമ്പൊടി ഒച്ചതുറക്കും പനിശമിക്കും

എലാകണാദികഷായം- ഏലത്തരി തിപ്പലി എരട്ടിമധുരം ചുക്ക മുത്തങ്ങ ആടലൊടകവെർ വെപ്പിൻതൊലി ചിററമൃത ഇരുവെലി ദശമൂലം അരക്ക ഇവകഷായം തെനും പഞ്ചസാരയും ജീരകവും മെമ്പൊടിയായി സെവിപ്പിക്ക സ്വരസാദവും രാജയക്ഷ്മാവുംശമിക്കും

പഞ്ചസാരഘൃതത്തിന്റെയൊഗം—ആടലൊടകവെർ അമൃത കഴുന്നി കണ്ടകാരി ഇവകഷായം വെച്ച നാലൊന്നശെഷം നൈവീഴ്ത്തി കൽക്കത്തിന്ന ചെറുതെക്ക വിഴാലരി ത്രിഫല അരത്ത ത്രികടു വയമ്പ പഞ്ചസാര ഇവകൾക്കമിട്ട നൈവെന്ത സെവിപ്പിക്ക കാസം ശ്വാസം പിത്തം പനി പാണ്ഡു ഹൃദ്രൊഗം ഗുന്മം എക്കിട്ട സ്വരസാദം ഇവശമിക്കും

കർപ്പൂരാദിപൊടിയും താലീസപത്രാദിയുംകൊള്ളുക ഇങ്ങിനെ അവസ്ഥക്ക തക്കവണ്ണംകണ്ടചികിത്സിച്ചുകൊൾക

## ഇതി സ്വരസാദചികിത്സാ

—— †○† ——

## അഥ ഹൃദ്രൊഗചികിത്സാ

—— ✻○ ——

ചെറുപഞ്ചമൂലമിട്ട കഞ്ഞി കുടിപ്പിക്ക കുറുന്തൊട്ടിവെർ പാലുംകൂട്ടികഷായംകുടിപ്പിക്ക അവിടെ പിത്തജത്തിന്ന ശതാവരിഘൃതം സെവിപ്പിക്ക പിന്നെ ദശമൂലവും തൃണപഞ്ചമൂലവുംകൂട്ടികഷായംവെച്ച പാൽകാച്ചി ഉറവീഴ്ത്തി നടെത്തെപ്പൊലെവെണ്ണ സെവിപ്പിക്ക ഹൃദ്രൊഗം ശമിക്കും ദശമൂലവും തൃണപഞ്ചമൂലവും കൂട്ടി പാൽക്കഷായം വെച്ച സെവിപ്പിക്ക പിന്നെക്ഷീരബല എണ്ണ ചമെച്ചമാററുന്നിത്തുക വിദാര്യാദി നെയ്യ സെവിപ്പിക്ക വിദാര്യാദികഷായം നെയ്യമെമ്പൊടിയാക്കിസെവിപ്പിക്കുകയുമാം രാസ്നാജീവകജീവന്തീഇത്യാദി നെയ്യ

കാച്ചി സെവിപ്പിക്ക. വാതഹൃദ്രൊഗം പൊട്ടുന്നനവെ ശമിക്കും

കൊത്തമ്പാലയരി, ചുക്കു, ദെവതാരം, ആവണക്കിൻവെർ, കുറുന്തൊട്ടിവെർ, കൂളത്തിൻവെർ ഇവകഷായം വെച്ച ഇന്തുപ്പ മെമ്പൊടിചെൎത്ത സെവിപ്പിക്ക. ഹൃദയവ്യാധികൾ, അൎശസ്സ, ഉദരവാതം, ഗുന്മ, പ്ലീഹ ഇവശമിക്കും.

വട്ടുരത്തിൻവെർ അമൃത, ആവണക്കിൻവെർ കുറുന്തൊട്ടിവെർ ഇവകഷായംവെച്ച ഉഴുന്നും മുതിരപയറും ഇരട്ടിപാലും കൂട്ടി നെയ്യും കൂട്ടി എണ്ണകാച്ചി മാറത്തു നിൎത്തുക. പാരിച്ച ഹൃദ്രൊഗം ശമിക്കും.

## ഇതി ഹൃദ്രൊഗ ചികിത്സാ

## അഥ തൃഷ്ണ ചികിത്സാ

വിദാൎയ്യാദികഷായം കുടിപ്പിക്ക. ഷഡംഗം സെവിപ്പിക്ക. തൃണപഞ്ചമൂലം കഷായം സെവിപ്പിക്ക തൃഷ്ണശമിക്കും— തലെക്ക പാൽകൊണ്ട ധാരയിടുക— ധാത്ര്യാദിനെയ്യ സെവിക്ക കൂട്ടുക. നാഗപ്പൂവ്വ, മലര ജീരകം എരട്ടിമധുരം ഇവപൊടിച്ച പഞ്ചസാരയും കൂട്ടി തെനിൽ സെവിപ്പിക്ക. പച്ചകൊടിയും തെനും പഞ്ചസാരയും കൂട്ടി കവിൾകൊൾക. എള്ളമൊരിൽ തെനും ശൎക്കരയും കൂട്ടി കവിൾകൊൾക. കൊത്തമ്പാലയരി അരച്ച അരികഴുകിയ നീരിൽ സെവിപ്പിക്ക മാറൊട ചുട്ട വെള്ളത്തിലിട്ട ആ വെള്ളം കുറുക്കി തണുത്താൽ മലർപ്പൊടിയും പഞ്ചസാരയും തെനും കൂട്ടി സെവിപ്പിക്ക. തൃഷ്ണശമിക്കും.

## ഇതി തൃഷ്ണാ ചികിത്സാ

## അഥ രാജയക്ഷ്മ ചികിത്സാ

ശൊഷത്തിന്ന— വിദാൎയ്യാദിനെയ്യസെവിപ്പിക്ക. അശ്വഗന്ധാദിനെയ്യസെവിപ്പിക്ക. പനികൂടെ ഉണ്ടാകിൽ ഷഡംഗം കഷായം സെവിപ്പിക്ക. ദശമൂലനവനീതം സെവിപ്പിക്ക പാൽകൂട്ടുക. അന്തിക്ക ശശവാശാഘൃതം സെവിപ്പിക്ക. ദശമൂലംപാൽകൂട്ടി കഷായം സെവിപ്പിക്ക ഭൃംഗാമലകാദി എണ്ണതാൻ മഞ്ജിഷ്ഠാദി എണ്ണതാൻ തലെക്ക തെക്ക. മെലെക്ക ലാക്ഷാദിതാൻ അശ്വഗന്ധാ ബലാലാക്ഷാദിതാൻ തെക്ക. പാരം കരച്ചമെലിഞ്ഞവൎക്ക അമുക്കുരം പൊടിച്ച വെണ്ണനീർ ചാലിച്ചതിൽ പഞ്ചസാ

രയും കൂട്ടിസേവിപ്പിക്ക. അമുക്കുരം പൊടിച്ചു കാച്ചിയപാലിൽസെ
വിപ്പിക്കയുമാം. നിലമ്പരണ്ടു മുക്കുടികൊള്ളുക. ഏലത്തരി, ചുക്കു,
നായ്ക്കുരണ, ശതകുപ്പ, ഏലവംഗം ദേവതാരം, താലീസപത്രം,
അമുക്കുരം, ചെറുതേക്കു, മുന്തിരങ്ങ ഇവപൊടിച്ചു തേനിൽ
സേവിപ്പിക്ക.

ലാക്ഷാദിതൈലത്തിന്റെയോഗം— നാനാഴി അരക്ക നാന്മ
ടങ്ങുവെള്ളത്തിൽ കഷായം വെച്ചു നാനാഴിഎണ്ണയും വീഴ്ത്തിഎ
ണ്ണയോളം തൈരും വീഴ്ത്തി കല്ക്കത്തിന്ന എരട്ടിമധുരം, കടുക്ക മു
ത്തങ്ങ, പെരുംകുരുമ്പ, അരത്ത, കടുകരോഹിണി, ചന്ദനം, അ
മുക്കുരം, കൊട്ടം, അരേണുകം, ദേവതാരം അകിൽ, മഞ്ചട്ടിപ്പൊ
ടി, പതിമുകം ഇവ ഓരോന്ന മുക്കഴഞ്ചീത അരച്ചുകലക്കി എണ്ണ
വെന്ത തേക്ക. മെലിവ, വാതം, പനി, കാസം, ശ്വാസം, വീക്കം,
ഛർദ്ദി ഇവശമിക്കും.

മഹാലാക്ഷാദിതൈലത്തിന്റെയോഗം— മൂന്നിടങ്ങഴിഅരക്ക
നാന്മടങ്ങ വെള്ളത്തിൽ കഷായംവെച്ചു നാലൊന്ന ശേഷം
നാനാഴി എണ്ണകൂട്ടി രണ്ടിടങ്ങഴി തൈരും കൂട്ടി ഒരിടങ്ങഴിഗോമൂ
ത്രവുംകൂട്ടി കല്ക്കത്തിന്ന അകില, കർപ്പൂരം കൊട്ടം, ഏലത്തരി, ക
ച്ചൂരികിഴങ്ങ, മാഞ്ചി, ചരളം, എരട്ടിമധുരം, അമുക്കുരം, രാമച്ചം,
മുത്തങ്ങ, ദേവതാരം, കടുകപ്പാലയരി, ഇലവംഗം, പച്ചില,
നാഗപ്പൂവു, ജീരകം ഇവ ഓരോന്ന മുക്കഴഞ്ചീതകണ്ട അരച്ചുക
ലക്കി മൃദ്വഗ്നിയിൽ വെന്ത ചിക്കണപാകത്തിൽ അരിച്ചു തേ
ക്കയും സേവിപ്പിക്കയുമാം. ക്ഷയം, രാജയക്ഷ്മാവ, മെലിവ,
കാസം, ശ്വാസം ലിംഗസ്തംഭനം വാതം കുഷ്ഠം ഇവശമിക്കും.

ബലാശ്വഗന്ധാദിതൈലത്തിന്റെയോഗം— കുറുന്തോട്ടിവേ
ര അമുക്കുരം അരക്ക ഇവ കഷായം വെച്ചുനാലൊന്നാവോ
ളം കുറുക്കി പിഴിഞ്ഞരിച്ചു നാനാഴി എണ്ണ വീഴ്ത്തിഎണ്ണയിൽനാ
ലിരട്ടി തൈരവീഴ്ത്തി അരത്ത ചന്ദനം എരട്ടിമധുരം മഞ്ചട്ടി
പ്പൊടി കച്ചൂരികിഴങ്ങ നന്നാറികിഴങ്ങ രാമച്ചം മുത്തങ്ങകി
ഴങ്ങ കൊട്ടം അകിൽ ദേവതാരം മരമഞ്ഞത്തൊലി ആമ്പൽ
കിഴങ്ങ ശതകുപ്പ താമരയല്ലി ഇവ മുമ്മൂന്ന കഴഞ്ചു അരച്ചുക
ല്ക്കമിട്ടു മൃദ്വഗ്നികൊണ്ട കാച്ചിഅരിച്ചു തേക്ക എന്നാൽ എല്ലാപ്പ
നിയും ഭ്രാന്തും ക്ഷയവും കുരയും പലപ്രകാരമുള്ള വാതവ്യാധിക
ളും ശമിക്കും. ദേഹത്തെ തടിപ്പിക്കയും ചെയ്യും

ശശവാശാഘൃതത്തിന്റെയോഗം— ആടലോടകത്തിൻ വേ
ർ ഇരുപത്തു പലംകൊണ്ട മുയൽമാംസവും കൂടെകഷായം വെച്ചു

കൎക്കത്തിന്ന ദെവതാരം ത്രിഫല അമുക്കുരം മഞ്ഞൾ ജീ
വകം ഇടവകം എരട്ടിമധുരം തിപ്പലി അരക്ക ചെറുതെക്ക
മുന്തിരിങ്ങാപ്പഴം കാകൊളി ക്ഷീരകാകൊളി ആശാളി കിരി
യാത്ത പാറകി ചുക്ക പഞ്ചസാര ഉഴുന്ന കാട്ടുഴുന്ന ചെറു
പയറ ഇവ ഓരോന്ന മുക്കഴഞ്ചീതുകൊണ്ട ചതച്ചിട്ട പാലുംതെ
നും വീഴ്ത്തിനെയ്വെന്തുസെവിപ്പിക്ക. ക്ഷയം കാസശ്വാസം
പനി രക്തപിത്തം ഗുന്മം ഇവ ശമിക്കും.

അശ്വഗന്ധാദിനെയ്യ—അമുക്കുരം കുറുന്തോട്ടിവെര അമൃത
അടകൊതിയൻകിഴങ്ങ നറുനീണ്ടി ഇവ കഷായംവെച്ച എട്ടൊ
ന്ന ശെഷം നെയിവീഴ്ത്തി ഇരുമടങ്ങ പാലുംവീഴ്ത്തി കല്ക്കത്തിന്ന ച
ന്ദനം ത്രിഫല എരട്ടിമധുരം തിപ്പലി മുന്തിരിങ്ങാപ്പഴം ദെവതാ
രം മഞ്ചട്ടിപ്പൊടി ശതകുപ്പ പതിമുകം കൊടിത്തൂവ്വവെർ ആട
ലൊടകത്തിൻ വെർ ചെറുതെക്ക തമിഴാമ അതിവിടയം പാ
ടക്കിഴങ്ങ ഇരുവെലി രാമച്ചം ചുക്ക ഇവ ചതച്ചിട്ട നെയ്വെ
ന്ത സെവിപ്പിക്ക ക്ഷയം രാജയക്ഷ്മാവ രക്തപിത്തം പനി
വിസൎപ്പം കാമില കാസശ്വാസം മെലിവ മെഹം ഉരഃക്ഷ
തം ഇവ ശമിക്കും രാജയക്ഷ്മാവിന്ന ആട്ടിമ്പാല പ്രധാനം.

അൎശസ്സിന്നകഷായം— ആവിൽതൊലി കൊടുത്തൂവ്വവെർ
കുളത്തിന്റെവെർ ആവണക്കിൻവെർ ത്രികൊല്പക്കൊന്ന കാട്ടു
ചെനയും കൂട്ടി കഷായംവെച്ച എട്ടൊന്ന ശെഷം എണ്ണവീ
ഴ്ത്തി അത്ര പാലും കൂട്ടി കഴഞ്ചിയില എലിത്തടി കൊടിയാവ
ണക്ക കതളിവാഴക്കിഴങ്ങ പാവിട്ടയില ഇവ ഇടിച്ചുപിഴിഞ്ഞ
വിഴാലരി അമുക്കുരം പറംകിപ്പട്ട ത്രികടു ത്രിഫല ഏലത്ത
രി പവിഴപ്പുറ്റ ഇവ കല്ക്കമിട്ട കാച്ചി മെഴുകപാകത്തിലരിച്ച
എണ്ണസെവിപ്പിക്ക മൂലംകടച്ചിലും മലശൊധന വഴിയെ ഇ
ല്ലാത്തതും കൊടുവാതം ഇവശമിക്കും. മലശൊധന ഉണ്ടാം—
അൎശസ്സിന്മെൽ വലമണിപൊലെ ചില കീലങ്ങളുണ്ടാം അതി
ന കറുഞ്ഞൊടുപാഷാണം പൊടിച്ച വെണ്ണയിൽ ചാലിച്ചു ശു
ദവെലയത്തിന്മെൽ പുരട്ടുക. മൂന്നുദിവസംകൊണ്ടെ മുറിഞ്ഞുവീ
ണുപൊം കരുതെച്ചിയില ഇടിച്ചുപിഴിഞ്ഞ എണ്ണ കാച്ചിവിള
ക്കിൽ വീഴ്ത്തി തീക്കൽവെച്ച അതിൽ തിപ്പിടിച്ചാൽ ത്രിഫല എ
രട്ടിമധുരം ശംഖപാഷാണം ഗന്ധകം തുത്തം ഇവപൊടി
ച്ചുവിളക്കിലെഎണ്ണ തിടിപ്പിച്ചതിലിട്ട പിന്നെയും തീയ്യിൽവെ
ച്ചുതീപ്പിടിപ്പിച്ചു വെന്തഭസ്മം പൊടിച്ചു മുമ്പിലെയെണ്ണയിൽ ചാ
ലിച്ച പുറത്തു കിടക്കുന്ന അൎശസ്സിന്മെൽ പുരട്ടി പിന്നെപുറ

ണ്ണെറും കൈനാറിവെരും കൂട്ടി കാടിയിലരച്ചു വെതുമ്പി പൊതി ക്ക. അൎശ്ശസ്സ അകത്തുപൊകും പിന്നെ ഇന്തുപ്പും അക്കിക്കറുക യും ഗൊമൂത്രത്തിലരച്ചു തുണിയിൽ തെച്ചു അതുകൊണ്ടു പുററി പതുക്കെ കെട്ടുക അൎശ്ശസ്സ അകത്തുപൊകും തുമ്പകാടിയിലര ച്ചു വെതുമ്പിതുണിയിൽതെച്ചു വെക്കയൊടെ കെട്ടുക. കാട്ടുത്ത ത്താവുകൊണ്ടും ഈ വണ്ണമാം. കരുവള്ളികിഴങ്ങും നന്നാറികിഴ ങ്ങുംഅരച്ചുകാടിയിൽ കലക്കി വെതുമ്പി പുറത്തുവന്ന അൎശ്ശസ്സി ന്ന ധാരയിടുക ശമിക്കും പടികാരം തൈലം വീഴ്ത്തി അരച്ചുതെ ക്ക. അൎശ്ശസ്സിന്മെൽ കാട്ടുചെന വള്ളരെ കഷായം വെച്ചു അതി ൽ നൈ വീഴ്ത്തി പഞ്ചകൊലം കല്ക്കമിട്ടു മൊരും വീഴ്ത്തി കാച്ചി സെവിപ്പിക്ക അൎശ്ശസ്സി ശമിക്കും. പഞ്ചകൊലം ആകുന്നത—ചു ക്ക തിപ്പലി കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര കൊടുവെലി കിഴങ്ങ കാടി വെതുമ്പി കാട്ടപ്പയിലകൊണ്ടു കാച്ചുക കാട്ടുചെ ന കൊടുവെലി ചുക്ക മുളക ഇവകൊണ്ടു മുക്കുടികുടിക്ക ഇ വ ബാഹ്യൎശ്ശസ്സിന്ന ചൊല്ലി

## അൎശ്ശസ്സിന്റെ ചികിത്സാ

——— ൧൦൪ ———

പാടകിഴങ്ങ അയമൊതകം കാട്ടുതിപ്പലിവെര കൊടിത്തൂ വ്വവെര ഇവകൊണ്ടു മുക്കുടി സെവിപ്പിക്ക—

കൊന്നക്കുരുന്നും ആവൽക്കുരുന്നും കൂടി കഷായംവെച്ചു ഇ ന്തുപ്പ കല്ക്കമിട്ടു മൊരുംകൂട്ടി പിറെറന്നാൾ പാലുംകൂട്ടി നൈകാ ച്ചിസെവിപ്പിക്ക. മലശൊധനഇല്ലാത്ത മൂലരൊഗിക്ക ഏററം നന്ന. ഇന്തുപ്പും ചവക്കാരവുംകൂടിപൊടിച്ചു കാച്ചിയ മൊരിൽ സെവിച്ചു ഉണ്ക. ദീപനമുണ്ടാം. ഹിംഗ്വഷ്ടകംപൊടി സെവി പ്പിക്ക ശാൎങ്ഗരിഘൃതം—ഒരുമുറം പുളിയാരല അരമുറം ചെറുകട ലാടി അതിൽപാതി തുമ്പക്കുടം ഇവ ഇടിച്ചുപിഴിഞ്ഞ നാനാഴി നൈ വീഴ്ത്തി മൊരുംവീഴ്ത്തി അഷ്ടചൂൎണ്ണം കല്ക്കമിട്ടു നൈവെന്ത സെവിപ്പിക്ക. അൎശ്ശസ്സ ശമിക്കും—

ലശുനഘൃതം— പതിനാറുപലംഉള്ളികഷായംവെച്ചു നൈ വീഴ്ത്തിതുമ്പക്കുടം ചെറുകടലാടി പുളിയാരൽ കാട്ടപ്പ ഇവ ഇ ടിച്ചുപിഴിഞ്ഞ കൂട്ടി ഏരട്ടിമധുരം ചെറുതെക്ക കൊടകപ്പാലയ രി അതിവിടയം ത്രികടു ദെവതാരം ഏലവംഗം മുന്തിരിങ്ങാ അയമൊതകം ജീരകം ചന്ദനം കൊത്തമ്പാലയരി ഇന്തുപ്പ കായം ഇവ കല്ക്കമിട്ടു പാലും മൊരുംകൂടികാച്ചിയരിച്ചു ജീരകമിട്ടു പുനഃപാകംചെയ്തു സെവിപ്പിക്ക. എല്ലാ അൎശ്ശസ്സും

ശമിക്കും

രക്താൎശ്ശസ്സിന്ന ചൊരപാരംപൊകുന്നതിന്ന— നിലംപരണ്ട അരച്ച ധാരൊഷ്ണത്തിൽസെവിപ്പിക്കയുമുള്ളം കഞ്ഞുണ്ണിയും അരെച്ചു വെണ്ണയിൽസെവിപ്പിക്ക കലിക്കൊടികിഴങ്ങ നെയ്യിൽവറത്ത ഉള്ളിയും കൂട്ടിമുക്കൂടിസെവിപ്പിക്ക കൊളച്ചീര മുക്കൂടിസെവിപ്പിക്ക എന്നാൽ അൎശ്ശസ്സിന്മെൽനിന്ന ചൊരവീഴുന്നതമാറും

ചന്ദനാദി— ചന്ദനം, ചണ്ടവെർ, കൊട്ടത്തൂവ്വവെർ, കൊടകപ്പാലയരി, മരമഞ്ഞത്തൊലി, ഇലവംഗം രാമച്ചം വെപ്പിൻതൊലി ഇവകഷായം പഞ്ചസാര മെല്പൊടിയായി സെവിപ്പിക്ക രക്താൎശ്ശസ്സശമിക്കും

ഉശീരാദികഷായം— രാമച്ചം, താമരയല്ലി, താമരവളയം, ചന്ദനം, ശതാവരി കൊടകപ്പാലയരി, ആടലൊടകവെർ മുത്തങ്ങ, കരുവെപ്പില ഇവ കഷായം ജീരകം മെല്പൊടിയായിസെവിപ്പിക്ക രക്താൎശ്ശസ്സശമിക്കും

കുടകപ്പാലവെരിന്മെൽതൊലി കഷായം വച്ച കുടകപ്പാലയരിപൊടിച്ച കഷായവെള്ളത്തിൽ ശൎക്കരകലക്കി കുറുക്കി സാന്ദ്രപാകത്തിൽ ഇപ്പൊടിയിട്ട ലെഹം ചമെച്ച സെവിപ്പിക്ക മുത്തങ്ങ കുത്തിപ്പിഴിഞ്ഞ വെള്ളം അതിന്റെ മെലെ സെവിപ്പിക്ക കുടകപ്പാലവെരിന്മെൽ തൊലി കഷായം വെച്ച അതിവിടയം കുട്ടകരൊഹിണി കുടകപ്പാലയരിഇവകല്ക്കമിട്ടനൈ ചമെച്ച സെവിപ്പിക്ക രക്താൎശ്ശസ്സ ശമിക്കും വിദാൎയ്യാദിനെയ്യ രക്താൎശ്ശസ്സിന്ന നന്ന മററുള്ള അൎശ്ശസ്സുകൾക്ക ആക കടച്ചിൽ, ചെൾചൊവ, മുറി, കൊര, വീൎപ്പുമുട്ട ഇവററിന്ന ശമനം

പുളിഞരമ്പും ബ്രഹ്മിയും ഇടിച്ചുപിഴിഞ്ഞതൈനെയ്യീഴ്ത്തികുടകപ്പാല വെരിന്മെൽതൊലി, ചന്ദനം, മുത്തങ്ങാക്കിഴങ്ങ, അതിവിടയം, രാമച്ചം ഇവകല്ക്കമിട്ട നൈ വെന്ത സെവിപ്പിക്ക മൂലത്തിന്മെൽനിന്ന ചൊരവീഴുന്നത മാറും പാവിട്ട ഇലയും വരട്ടുമഞ്ഞളും കൂടി അരച്ച കിഴികെട്ടി ചൂടി വെത്തുമ്പി അതുകൊണ്ട കാച്ചുക മൂലത്തിന്റെ വക്കിന്ന വലമണിപൊലെ ഉണ്ടാകുന്നത ശമിക്കും അതിന്ന ഗുദകീലകം എന്ന പെർ ചവൎക്കാരവും അകിക്കറുകയും കൂടി അരച്ച വെളിച്ചെണ്ണയിൽ കുഴമ്പാക്കി അരച്ചുതെച്ച എരുമച്ചാണകംകിഴികെട്ടികാച്ചുകജളൂകിക്ക ത്രിഫലപൊടിച്ച മൊരിൽ സെവിപ്പിക്ക ക്ഷാരസൂത്രംകെട്ടി മുറിക്ക തിക്തകന്താൻ മഹാതിക്തകന്താൻ നെയ്യ സെവിപ്പിക്ക ഗുദകീലകംശമിക്കും— ഇതി അൎശൊരൊഗചികിത്സാ †

ര †

## അഥ ഉദാവൎത്തചികിത്സാ

മുളയില,കൊട്ടത്തേങ്ങ,കരിഞ്ചീരകം ഇവകഷായം ജീരകംമെ ഴുപ്പൊടിയായി സെവിപ്പിക്ക പുളിയിലയും വരട്ടുമഞ്ഞളും തെങ്ങ യുമായിവറുത്ത കിഴികെട്ടി കാച്ചുക ശതാവരിയിലയും ആവ ണക്കിലയും ഇടിച്ചു കിഴികെട്ടിപാലിലിട്ടു തീകത്തികാച്ചുകനവ രക്കിഴികൊണ്ടു കാച്ചുക കലിക്കൊടിക്കിഴങ്ങും തുമ്പക്കുടവുംകൂ ടികത്തിചതച്ചു ഇന്തുപ്പുംതെനും കൂട്ടി അരച്ചുഗുദവലയത്തിന്മെ ൽപുരട്ടുക വസ്തിപിടിക്ക

ഗുദകീലക്കഷായം— ചിറിവില്വാദി, ആവൽകുരുന്ന, തമി ഴാമവെർ,കൊടുവെലി, കാട്ടുതിപ്പലിവെർ ഇവ കഷായം ഇന്തു പ്പുമെഴുപ്പൊടിയായി സെവിപ്പിക്ക ഗുദകീല ശമിക്കും

പഞ്ചനാദിഘൃതം—മുപ്പത്തുരണ്ടുപലംഉള്ളി,നാലുപലം കൊട ത്തൂവ്വവെർ കൂട്ടി കഷായംവെച്ചു ചന്ദനം, കൊട്ടം, അയമൊത കം ഇവ കല്ക്കമിട്ടു ബ്രഹ്മിയും പുളിയാരലും ഇടിച്ചുപിഴിഞ്ഞ നെയ്കാച്ചി സെവിപ്പിക്ക ഗുദകീല ശമിക്കും

## ഇതി ഉദാവൎത്തചികിത്സാ

## അഥ അതിസാരചികിത്സാ

സിദ്ധൌഷധം— പുളിയാരലും ഞെഴുകിൻപൂട്ടലുംകൂടി മുക്കി കുടിക്ക അതിസാരംശമിക്കും ഞെഴുകിൻകൊലിന്റെ അകത്തെ പ്പഞ്ഞി നെയ്യിൽ വറുത്ത മുക്കുടി ചിണർപുളിത്തൊലി പിഴി ഞ്ഞരിച്ചു തെങ്ങാപ്പാലുംകൂട്ടി സെവിപ്പിക്ക അതിവിടയം കുടക പ്പാലയരി, കടുകരൊഹിണി ഇവകൊണ്ടു കഷായംസെവിപ്പി ക്കകുടകപ്പാലവെരുമ്മൽതൊലിഇടിച്ചുതരിയിൽകുഴച്ചുഎലകൊ ണ്ടുപൊതിഞ്ഞ മണ്ണുതെച്ചു ചുട്ടു വെന്താൽ വാങ്ങിപ്പിഴിഞ്ഞരി ച്ചു ഇന്തുപ്പും ജീരകവും പൊടിച്ചിട്ടു സെവിപ്പിക്ക അതിസാ രംശമിക്കും തെൻകൂട്ടിയുമാം ഈവണ്ണം പലകപ്പയ്യാനിയുമാം കാട്ടുചെനയുമാം മുത്തുക്ക കഷായംവെച്ചു ഇന്തുപ്പ പൊടിയാ യിംസെവിപ്പിക്ക പിത്താതിസാരംശമിക്കും ഇഞ്ചി പുളിയാ രൽ,ഞെരിഞ്ഞൽപുളിവെരുമ്മൽതൊലി,കരുന്തൊളി,ഇവഇടിച്ചു പിഴിഞ്ഞ നെയ്യൊളം മൊരുംകൂട്ടി കാച്ചിസെവിപ്പിക്കപാഠാദി ഘൃതവുംനന്ന

മുസ്താകരഞ്ജാദികഷായം—മുത്തെങ്ങ, ഉങ്ങിൻതൊലി, അത്

വിടയം, കൊട്ടവെലി, കൂളത്തിൻവെർ, ചുക്ക കാട്ടുതിപ്പലിവെ
ർ ഇവകഷായം ജീരകം മെപ്പൊടിയായിസെവിപ്പിക്ക അ
തിസാരംശമിക്കും

മൊക്കാതിക്ക—മുച്ചിലവെര കഷായംവെച്ച വെള്ളത്തിൽചു
ക്ക മുളക മഞ്ഞള ചെറകടലാടി അയമൊതകം ഇവ അരച്ച
കലക്കിമൊരുംവീഴ്ത്തി അരിയിട്ട മൊക്കഞ്ഞി കടിക്ക പുളിയാര
ൽഇടിച്ചുപിഴിഞ്ഞ മൊരുംവീഴ്ത്തി മലരിട്ട കഞ്ഞികടിക്കഅതി
സാരംശമിക്കും

പടൊലമൂലാദികഷായം— പടവലവെർ ആവണക്കിൻവെ
ർ നാകാന്തിവെർ ത്രിഫല ത്രികൊല്പക്കൊന്ന ആവൽക്കരു
ന്ന കൊന്നക്കരുന്ന ഇവകഷായം ഇന്തുപ്പ മെപ്പൊടിയായി
സെവിപ്പിക്ക ശക്കര മെലെതിന്നുക വിരെചനമുണ്ടാം

കടുകാമലാദികഷായം— കടുകരൊഹണി നെല്ലിക്ക ചിററമൃ
ത ചുക്ക കൊന്നക്കരുന്ന ഇവകഷായംസെവിപ്പിക്ക ശക്കര
മെലെതിന്നുക മലശൊധനയുണ്ടാം

പാഠാദിഘൃതത്തിന്ന— പാടക്കിഴങ്ങ ഉങ്ങിൻതൊലി ആവ
ൽതൊലി കൊഴിഞ്ഞിൽവെർ ചുക്ക മുത്തെങ്ങ പുളിവെരുമ്മ
ൽതൊലി പാവിട്ടവെരുമ്മൽതൊലി കൊട്ടവെലിക്കിഴങ്ങ കൊ
ടകപ്പാലവെരുമ്മൽതൊലി കാട്ടുതിപ്പലിവെര കൊടിത്തൂവ്വവെ
ര ഇവകഷായംവെച്ച എട്ടൊന്നശെഷം നൈവീഴ്ത്തി ഇടി
ച്ചുപിഴിവാൻ പുളിയാരൽ ചെറകടലാടി തുമ്പക്കുടം ഇഞ്ചിഇ
വള്ളടിച്ചുപിഴിഞ്ഞ പാലുംകൂട്ടി എരട്ടിമധുരം ചെറതെക്കിൻ
വെർ പലകപ്പയ്യാനിവെരിമ്മൽതൊലികളഞ്ഞ കടകപ്പാലയരി
ഏലത്തരി ഏലവംഗത്തൊലി മുന്തിരിങ്ങ അയമൊതകം ലന്ത
ക്കുരു ചന്ദനം കൊത്തമ്പാലയരി ഇവ കല്ക്കമിട്ടകാച്ചി ചളി
യായാൽ നെയ്യൊളം മൊരും ഇന്തുപ്പും കായവും കൂട്ടി പാകത്തി
ലരിച്ച ജീരകമിട്ട പുനഃപാകംചെയ്ത സെവിപ്പിക്ക അശ്സസും
എല്ലാംഅതിസാരവും ശമിക്കും

നെയ്യ—പുളിയാരൽ ചെറകടലാടി തുമ്പക്കുടം തമിഴാമ
വെര കൊടിത്തൂവ്വവെര പെരുകിൻവെരുമ്മൽതൊലി ഞാറ
ക്കുരുന്ന അമ്പഴക്കുരുന്ന താർതാവൽ പാടക്കിഴങ്ങ കാട്ടുതിപ്പ
ലിവെർ ഇവ ഇടിച്ചുപിഴിഞ്ഞവെള്ളത്തിൽ നൈ വീഴ്ത്തി
തൈരും വീഴ്ത്തി നെല്ലിക്കാകഷായവും കൂട്ടി അഷ്ടചൂർണ്ണവുംകൊ
ട്ടവെലിക്കിഴങ്ങും കല്ക്കമിട്ട നൈവെന്ത സെവിക്ക കൂട്ടുക അ
തിസാരം ശമിക്കും

**ഹിംഗ്വാഷ്ടചൂൎണ്ണം**— ചുക്ക മുളക തിപ്പലി ജീരകം കരിഞ്ചീരകം അയമൊതകം ഇന്തുപ്പ കായം ഇവ സമംകൊണ്ട പൊടിച്ചനെയ്യിൽകൂട്ടി ഉണ്കതാൻ കാച്ചിയമൊരിൽ സെവിക്കതാൻ ചെയ്ക അതിസാരത്തിന്നും ഗ്രഹണിക്കും അൎശസ്സിന്നും നന്ന അഗ്നിവൎദ്ധനമാകയുമുണ്ട

**ഹ്രീബെരാദിചൂൎണ്ണം**— കൊട്ടവെലിക്കിഴങ്ങ കൊടിത്തൂവ്വവെര പുളിവെരുമ്മൽതൊലി കുടകപ്പാലയരി ത്രികടു ജീരകം കരിഞ്ചീരകം അയമൊതകം ഇന്തുപ്പ ഇവ പൊടിച്ച കാച്ചിയമൊരിൽസെവിപ്പിക്ക ഗ്രഹണിശമിക്കും

**ചൂൎണ്ണരാജം**— ഏലവംഗത്തൊലി ഏലത്തരി ത്രികടു അയമൊതകം കൊത്തമ്പാലയരി ദെവതാരം കൊട്ടം എരട്ടിമധുരം നെല്ലിക്കവിഴാലരി കുടകപ്പാലയരി ജാതിക്ക കരയാമ്പൂവ്വ ജാതിപത്രിക പച്ചപാശി നാകപ്പൂവ്വഇവപൊടിച്ചതെരിൻവെള്ളത്തിൽസെവിക്ക ഗ്രഹണിശമിക്കും

**പൂതികാദികഷായവും** പഥ്യാദികഷായവുംനന്ന പുളിയാരൽഇടിച്ചുപിഴിഞ്ഞ എണ്മെടങ്ങ മൊരുംകൂട്ടി നായരംപാഴവെമ്മെൽതൊലി കല്ക്കമിട്ടനൈ വെന്ത സെവിക്ക ഗ്രഹണി ശമിക്കും ഇഞ്ചിനീററിൽ ഇന്തുപ്പ പൊടിച്ചിട്ട സെവിക്ക ചുണ്ടവെർകൊണ്ട മുക്കുടിയുംകഷായവുമാം— പഞ്ചകൊലംകൊണ്ട കഷായംസെവിക്ക പാഠാദിനെയ്യ സെവിക്ക ഗ്രഹണിശമിക്കും

**ശതാവരീഗുളം**— എട്ടുപലം ശതാവരിക്കിഴങ്ങകഷായംവെച്ചഎണ്ണാഴിയാക്കിപിഴിഞ്ഞരിച്ച രണ്ടുപലം ശൎക്കരകലക്കിചുക്ക മുളക തിപ്പലി ജീരകം കരിഞ്ചീരകം അയമൊതകം കാട്ടുതിപ്പലിവെർ കാട്ടുമുളകിൻവെർ കൊട്ടവെലിക്കിഴങ്ങ കൊടകപ്പാലവെരിമ്മൽതൊലി പുളിവെരുമ്മൽതൊലി പാവിട്ടവെരുമ്മൽതൊലികൊടിത്തൂവ്വവെര കരയാമ്പൂവ്വ ജാതിക്ക ജാതിപത്രിക ഏലത്തരി നാകപ്പൂവ്വ ഇവ മുക്കഴഞ്ചീതകൊണ്ട പൊടിച്ച ശീലപ്പൊടിയിട്ട കൂട്ടിക്കുരുക്കി ശൎക്കരപാകത്തിൽവാങ്ങിസെവിക്ക ഗ്രഹണിശമിക്കും

**ഗുളിക**— ത്രികടു ജീരകം കരിഞ്ചീരകം അയമൊതകം ജാതിക്ക കരയാമ്പൂവ്വ ജാതിപത്രിക ഇവസമംകൊണ്ട എല്ലാംകൂടിയൊളം അതിവിടയംഇങ്ങിനെ കൂട്ടിപ്പൊടിച്ചപഞ്ചകൊലംകഷായംവെച്ച വെള്ളത്തിലരച്ച നെല്ലിക്കാപ്രമാണം ഗുളിക നിഴലിലുണക്കിതെരിൻറവെള്ളത്തിൽ സെവിക്ക ഗ്രഹണിശ

മിക്കും,

പഥ്യാദികഷായം— കടുക്ക, ത്രികടു, തഴുതാമ, മുത്തങ്ങ, വരട്ടു മഞ്ഞൾ ഉങ്ങിൻതൊലി, ആവിൽതൊലി, കീഴാനെല്ലി, പാടക്കി ഴങ്ങ കൂവളത്തിൻവെര, അരയാൽകുരുന്ന, കാട്ടുതിപ്പലിവെര വയമ്പ, കൊടുവെലി, അയമൊതകം കൊഴിഞ്ഞിൽ ജീരകം മെ ല്പ്പൊടി ഗ്രഹണി എല്ലാം ശമിക്കും.

ചുക്കും ആവിൽതൊലിയും കൂടി കഷായംവെച്ച നെ വിത്തി ത്രികടു, കൊടുവെലി, മഞ്ഞൾ, ചെറുതെക്ക, പാടക്കിഴങ്ങ, കാട്ടു തിപ്പലി, വിഴാലരി കായം, അതിവിടയം, പെരുങ്കുരുമ്പ മുത്ത ങ്ങ ഇന്തുപ്പ കാട്ടുമുളകിൻവെര താതിരിപ്പൂവ്, അയമൊതകം, ജീരകം, വയമ്പ, എരട്ടിമധുരം അത്തിത്തിപ്പലി ഇവ സമം നാഴിനെയ്ക്കു ഒരു പലം കണ്ട കല്ക്കമിട്ട നെയ്യിലിരട്ടി പാലുംകൂട്ടി കാച്ചി സെവിക്ക. ഗ്രഹണിയും അതിസാരവും ശമിക്കും. ഉദര വ്യാധികൾക്കൊക്കെയും നന്ന.

കടലാടിവെര, കാട്ടുതിപ്പലിവെര, താർതാവൽ അടയ്ക്കാമ ണിയൻവെര ഇവ സമം ചുക്ക അയമൊതകവും കൂട്ടി അരച്ച മൂഴക്ക മൊരിൽ കലക്കി തെൻ മെല്പ്പൊടിയായി സെവിക്ക. ഗ്ര ഹണി ശമിക്കും.

ഗ്രഹണീകവാടരസം— രസം, ഗന്ധകം പാലിയം വത്സ നാഭി ഇവ ശുദ്ധിചെയ്തിട്ട ലൊഹഭസ്മം കൊടുവെലി, പൊങ്കാ രം, ത്രികടു, കരയാമ്പൂവ്, ഉമ്മത്തിൻകുരു, ജാതിക്ക അയമൊദ കം, അതിവിടയം, അഭ്രഭസ്മം, കാത്ത, അഫീൻ ഇന്തുപ്പ, താതി രിപ്പൂവ്, കടകപ്പാലയരിയും വെരുമ്മൽതൊലിയും, യവക്ഷാരം ഇലവിൻപശ, തിപ്പലിമൂലം, പച്ചപാശി ഇവ ഓരൊകഴഞ്ച ഉമ്മത്തിലച്ചാററിൽ മൂന്നുദിവസം അരച്ച കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടിനിഴലിലുണക്കി ദധിയുംതെനും കൂട്ടിയതിൽ സെവി ക്ക. ഗ്രഹണിസത്യശ്ശമിക്കും അതിസാരം. നീററിരിപ്പ ഗുൽകില, ശൂല, കാമില പാണ്ഡു ഇവററിന്നും നന്ന— ഗ്രഹണീകവാട രസം എന്നപെര—

പാടക്കിഴങ്ങ, തുമ്പക്കുടം, മുത്തങ്ങ പാണെവെരുമ്മൽ തൊലി കടകപ്പാലയരി, ത്രിഫല ജീരകം, പുളിയാരൽ, ത്രികടു ഇവ എ ല്ലാംകൂടിയൊളം മുക്കുററിയും കൂട്ടിപ്പൊടിച്ച മൊരിൽ സെവിക്ക ഗ്രഹണി അൎശസ്സ, വയർനൊവ അതിസാരം, വീക്കം ഇവ ശ മിക്കും

## ഇതി അതിസാര ചികിത്സാ

## വിഷൂചികാചികിത്സാ

ചുക്കുകഷായംവെച്ചുതിപ്പലി പൊടിച്ചുമെല്പൊടിയായിട്ടുസെവിക്കം. വിഷൂചി ശമിക്കും. ചുക്കും തിപ്പലിയുംക്കൂടി അരച്ചു കാച്ചുവെള്ളത്തിൽ സെവിക്കം. വയറവീക്ക, നൊവുക, ഉൗത്തൻ തെട്ടുക ഇവ ശമിക്കും. തുടങ്ങുമ്പൊൾ ചെറു ജീരകവും ചുക്കും അരച്ചു തെങ്ങാവെള്ളത്തിൽ സെവിക്ക. ഉലുവാ ക്കുളത്തിൻവെര, മലര, പുലാവിലഞെട്ടി ഇവ കഷായം കുടിക്ക. വയറു നൊകയും കയ്യുംകാലുംനൊകയും ഉണ്ടാകിൽ കാച്ചി ഒപ്പുക. ക്കുളത്തിൻവെര പഴുത്തപുലാവിലഞെട്ടി മാവിൻതളിര തെങ്ങിന്റെ പച്ചീക്കിലുംക്കൂട്ടി ചതച്ചിട്ടുവെള്ളംകുറുക്കി അരി വറുത്തിട്ടുകഞ്ഞിവെച്ചു സെവിക്ക. കൊച്ചിവലിക്കുന്നതിന്ന തുണികാച്ചിഒപ്പുക തലയിൽ വെണ്ണയിടുക നെയ്യു വെള്ളംക്കൂട്ടി തളികപ്പുറത്തുരസിനക്കുക. അമ്പാഴത്തൊലിപിഴിഞ്ഞ തെങ്ങാപ്പാലിൽകുടിക്ക ഞാറക്കുരുന്ന പിഴിഞ്ഞ തെങ്ങാപാലിൽ കുടിക്ക വിഷൂചി ശമിക്കും. വായുക്ഷൊഭം ഉണ്ടാകിൽ അജാഘ്യാദിഗുളിക സെവിക്ക- എളന്നീർചകിരി ചതച്ചു ഉള്ളംകാല കാച്ചി ഒപ്പുക. വിഷൂചികാന്തകരസം എന്നഗുളിക സെവിക്ക. അതിന്റെ യൊഗം താഴെപറയുന്നു—

വിഷൂചികാന്തകരസം— രസം ഗന്ധകം ലൊഹഭസ്മം ത്രികടുത്രിഫല മഞ്ഞൾ പച്ചനാഗം കൊടുവെലി നവസാരം കാട്ടുമുളകിൻവെര കാട്ടുതിപ്പലിവെര പെരവഴുതിനവിത്ത ഇവ സമംകണ്ട പെരനാരങ്ങാവെള്ളത്തിൽ മൂന്നുദിവസം അരച്ചു കഞ്ഞന്നിച്ചാറ എരിക്കിലച്ചാറ കൊടുവെലികഷായം പൊൻകാരവെള്ളം കായവെള്ളം വയമ്പിൻകഷായം ഇവററിൽ ഓരൊദിവസം അരച്ചു മുളകുമണിപ്രമാണം ഗുളികത്രികടുകഷായത്തിൽ സെവിക്ക. സൎവ്വവിഷൂചിഹരം—

അതിസാരത്തിന്ന ഗുളിക— സഹസ്രവെധി കന്നാരം ജാതിക്ക രാമച്ചം തെററാമ്പരൽ ചന്ദനം അതിവിടയം കൊടകപ്പാലയരി അയമൊതകം ഇരുവെലി കുറുന്തൊട്ടി പാടക്കിഴങ്ങ പുളിയാരല അമ്പാഴത്തൊലി തമിഴാമവെര മുത്തെങ്ങക്കിഴങ്ങ ഇവയൊക്കക്കൂട്ടി പൂളയുടെ തൊലിപിഴിഞ്ഞ വെള്ളത്തിൽ അരച്ചു കഴഞ്ചിക്കുരുപ്രമാണം ഗുളിക നിഴലിൽ ഉണക്കികാച്ചിയമൊരിൽ സെവിക്ക അതിസാരം അപ്പൊഴെ നിൽക്കും

അഗ്നിമാന്ദ്യത്തിന്ന— അഷ്ടചൂൎണ്ണം സെവിക്ക കുരുതെച്ചിയി

ല വെററില പുളിയില ഉണങ്ങെല്ലരി ഇവസമംകണ്ടേ കലത്തിലിട്ട വറുത്ത കരിഞ്ഞാൽ നാനാഴി വെള്ളംപകൎന്ന കറക്കി ഉരിയാക്കിവാങ്ങി ജീരകം പൊടിച്ചിട്ട സെവിക്ക അഗ്നിമാന്ദ്യം ശമിക്കും. ഓരില മൂവ്വില ചെറുവഴുതിന കണ്ടകാരി ചുക്കിവ ഇവയിട്ട കഞ്ഞികുടിക്ക ഇന്തുപ്പും വെണ്ണയും അന്തിക്ക കൂട്ടുക

ഗന്ധൎവ്വഹസ്താദികഷായം— ആവണക്കിൻവെര ആവിൽതൊലി കൊട്ടുവെലി ചുക്ക കടുക്ക തഴുതാമ കൊട്ടത്തൂവ്വ നിലപ്പനക്കിഴങ്ങ ഇവകഷായം വെച്ച ഇന്തുപ്പ മെപ്പൊടിയായി സെവിപ്പിക്ക അരുചി അഗ്നിമാന്ദ്യം വാതം മലബന്ധം ഇവ ശമിക്കും.

ഇന്ദ്രാശനിപൊടിസെവിപ്പിക്ക— ഇഞ്ചി ഇടിച്ചുപിഴിഞ്ഞകാട്ടുതിപ്പലിവെര കല്ക്കമിട്ട പാലും കൂട്ടി നെയകാച്ചിസെവിപ്പിക്ക— ദീപനം വില്വാദികഷായം കുടിക്ക— ഇന്തുപ്പ ചുക്ക തിപ്പലി കടുക്ക ഇവ മൊരിൽ അരച്ചു മുക്കുടി കറുക്കി കുടിക്ക അഗ്നിമാന്ദ്യവും അശ്സസ്സും ശമിക്കും ഇഞ്ചികൊണ്ടെ കഷായം വെച്ച ഇന്തുപ്പും തെനും മെപ്പൊടിയായി സെവിപ്പിക്ക കൊത്തമ്പാലയരി കൊണ്ടെ മുക്കുടി കടലാടിവെർ മൂവ്വിലവെർ തെച്ചിവെർ ഇവയിട്ട അരി വറുത്തിട്ട കഞ്ഞികുടിക്ക യവാന്യാദിപൊടിച്ചെച്ച സെവിപ്പിക്ക അതിന്റെ യൊഗം താഴെ പറയുന്നു.

യവാന്യാദിപൊടി- ജീരകം ഞെരിഞ്ഞാംപുളിവെരുമ്മൽതൊലി ചുക്ക മാതളനാരങ്ങയല്ലി ചന്തക്കരു ഇവ മുമ്മൂന്നകഴഞ്ച പഞ്ചസാര നാലുപലം കൊത്തമ്പാലയരി ഇലവൎങ്ഗം ഇലവങ്ഗ്ഗത്തില അയമൊതകം ത്രിഫല ഇവ ഒന്നരക്കഴഞ്ച തിപ്പലി നൂറ ഇരുനൂറമുളകമണി ഇങ്ങിനെ കൂട്ടിപ്പൊടിച്ച സെവിപ്പിക്ക അരുചി സ്വരസാദം മലബന്ധം കുര വിലക്കം അശ്സസ്സ ഗ്രഹണി ഇവ ശമിക്കും

## ഇതി വിഷൂചികാചികിത്സാ

## അഥ അത്യഗ്നിചികിത്സാ

പഞ്ചസാരയും ഇളനീരും ലെത്തവിടും കൂട്ടിസെവിക്ക അത്യഗ്നിശമിക്കും പാൽകഞ്ഞിയിൽ വെണ്ണയിട്ട സെവിക്ക താളികത്തിപ്പിഴിഞ്ഞ കഞ്ഞിവെച്ച കുടിക്ക ശതാവരിവെള്ളം സെവിക്ക ധാത്ര്യാദിനെയ്യ സെവിക്ക അത്യഗ്നിശമിക്കും സഹസ്രവെധി കൎപ്പൂരം കന്മതം ഇവപൊടിച്ച പഞ്ചസാരയും

കൂട്ടി കാച്ചിയവെള്ളത്തിൽ സെവിക്ക പാലിലും സെവിക്ക തഴുതാമ കഷായംവെച്ചതുതന്നെ കല്ക്കമിട്ട പാലുംകൂട്ടിനെയ്കാച്ചി എളമ്പാകത്തിലരിച്ചു സെവിക്ക അത്യഗ്നിശമിക്കും അത്തിവെള്ളം സെവിക്ക അത്യഗ്നിശമിക്കും

## ഇതി അത്യഗ്നി ചികിത്സാ

## അഥമൂത്രകൃച്ഛ്ര ചികിത്സാ

സിദ്ധൌഷധം— കരുതെച്ചിവെര അരച്ചു മൊരിൽസെവിക്ക തലനീല്ലിവെർ ഇളനീരിൽ സെവിക്ക മൂത്രം വീഴും ഓരില താമരധാരൊഷ്ണത്തിൽ സെവിക്ക ഞെരിഞ്ഞിലിന്റെമുള്ള ശതാവരിവെള്ളത്തിലരച്ചു ഇളനീററിൽ സെവിക്ക കൊത്തമ്പാലയരി ഇളനീററിൽസെവിക്ക കദളിപ്പഴം തിരുമ്മി ഇളനീററിലിട്ട മഞ്ഞത്തുവെച്ചു പിററന്നാളെതിരെ സെവിക്ക മൂത്രംചുട്ടുവീഴാത്തതവീഴും മൂത്രകൃച്ഛ്രംശമിക്കും-

കഷായകഞ്ഞികൾ- ചെറുളവെര കല്ലുരുവ്വഞ്ഞി ഞെരിഞ്ഞിൽ ഇവയിട്ടവെള്ളത്തിൽ പാലുംവീഴ്ത്തിവെന്ത ചെറുപയറും അരിയുമിട്ട കഞ്ഞി കുടിക്ക മൂത്രകൃച്ഛ്രംശമിക്കും

വസ്ത്യാമയാന്തകം നെയ്യിന്റെ മരുന്നുകൊണ്ട കഷായം കുടിക്ക നെയ്യുമെല്ലൊടി കന്മതം അരെച്ചു നെയ്യും പഞ്ചസാരയും കൂട്ടി സെവിക്ക കൃച്ഛ്രം ശമിക്കും ശതാവരി ഇടിച്ചുപിഴിഞ്ഞ നീര നെയ്യൊളം ഇരട്ടിപ്പാലും കൂട്ടി ഞെരിഞ്ഞിലിന്റെ മുള്ള അരച്ചു കല്ക്കമിട്ടനെയ് കാച്ചി സെവിക്ക നിലപ്പന കഷായംവെച്ചു കദളിപ്പഴം ഉഴുന്ന കച്ചൊല്ലൊടി എരട്ടിമധുരം മുന്തിരിങ്ങാ അമുക്കുരം ഇവ കല്ക്കമിട്ട പാലും വീഴ്ത്തി നെയ് ചമെച്ചു സെവിക്ക ഈ നെയ്യ സ്ത്രീകൾക്കും പുരുഷന്മാൎക്കും നന്നാ പിത്തകൃച്ഛ്രത്തിങ്കൽ കൈയ്യും ഏററം നന്ന ചുക്ക അമൃത നെല്ലിക്ക ഇവ പാലും കൂട്ടി കഷായം കുടിക്ക തഴുതാമവെര ഇളനീററിലരച്ചു കലക്കി മഞ്ഞത്തുവെച്ചു പിറെറന്നാൾ എതിരെ സെവിക്ക കല്ല വീണുപൊം ഏഴ ദിവസം സെവിക്ക എണ്ണയും നെയ്യും ആവണക്കെണ്ണയും കൂട്ടി വെതുമ്പി പൊക്കിൾക്ക താഴെ ധാരയിടുക അവിപത്തികൊണ്ട വിരെചിപ്പിക്ക ശതാവരി ഇടിച്ചു പിഴിഞ്ഞ വെള്ളത്തിൽ ഇരട്ടിപ്പാലും കൂട്ടി ഞെരിഞ്ഞിലിന്റെ മുള്ള കിഴി കെട്ടിയിട്ട കഞ്ഞി വെച്ചു കുടിക്ക കൃച്ഛ്രം ശമിക്കും

വാതശ്ലേഷ്മങ്ങളായുള്ളതിന്നു— കാടി വെതുമ്പി ധാരയിടുക കന്ന വരമ്പ്ലാവു കൊണ്ടു കാച്ചുക തെനകൊണ്ടുമാം കമുങ്ങിൻവെർ തെങ്ങിൻവെർ കരിമ്പനവെര ഏലിപ്പിഴുക ഇവ കാടിയിലരച്ചു നാഭിയിൽ തെക്ക മൂത്രംവീഴും കൊത്തമ്പാലരിയും കയിത്താളച്ചുണ്ടിയും എളനീററിലരച്ചു നാഭിയിലിടുക നീരാൽ അരച്ചു അത്ര വെണ്ണയും കൂട്ടി ധാരൊഷ്ണത്തിൽ സെവിക്ക സഹസ്രവെധി കമ്പരം കന്നാരം ഞെരിഞ്ഞിലിൻമുള്ള കിരിയാത്തഇവപൊടിച്ചു അത്രപാൽപൊടിയും കൂട്ടി പഞ്ചസാരയിൽ സെവിക്ക ശതാവരിയും കൊത്തമ്പാലരിയും ഇടിച്ചുപിഴിഞ്ഞവെള്ളത്തിൽ എലിപ്പിഴുക പൊടിച്ചിട്ടു നാഭിയിൽ ധാരയിടുക എലിപ്പിഴുക ഇളന്നീററിൽ സെവിക്ക മൂത്രംവീഴും പാരിച്ച മൂത്രകൃച്ഛ്രത്തിന്നു പാൽകൊണ്ടു തലെക്കു ധാരയിടുക അമുക്കുരം അരക്ക ഉഴന്ന കച്ചു ഇവപൊടിച്ചു എണ്ണയിൽ താൻ നെയ്യിൽതാൻകലക്കി മെൽതെക്ക ചൂട വിരിയെശമിക്കും കല്ലൂർവഞ്ചി ശതാവരിക്കിഴങ്ങ ദർഭവെര താർതാവൽ വയൽച്ചുള്ളി കരിമ്പ മിനങ്ങാണി ഞെരിഞ്ഞിൽ ഇവകഷായം നെയ്യും പഞ്ചസാരയും മെഴ്പ്പൊടിയായിസെവിക്ക കൃച്ഛ്രംശമിക്കും

ശതാവര്യാദികഷായം— ശതാവരിക്കിഴങ്ങ പാല്യംകൂട്ടി കഷായംപഞ്ചസാരമെഴ്പ്പൊടി

വ്യാഘ്രീഗൊക്ഷുരാദികഷായം— ചെറുവഴുതിനവെര ഞെരിഞ്ഞില മിനങ്ങാണി ഓരിലത്താമര കല്ലൂർവഞ്ചി അടയ്ക്കാമണിയൻവെർ തെററാമ്പരൽ ശതാവരി താർതാവൽ ഇരുവെലി മെഴ്പ്പൊടി പഞ്ചസാര കൃച്ഛ്രം ശമിക്കും

പഥ്യാഗൊക്ഷുരാദി—കടുക്ക ഞെരിഞ്ഞിൽ കൊന്നത്തൊലി കൊട്ടത്തൂവവെര പാച്ചൊററിത്തൊലി ഇവ കഷായം തെനും പഞ്ചസാരയും മെഴ്പ്പൊടിയായിസെവിക്ക ദെഹംചുട്ടും മൂത്രംചുട്ടുംശമിക്കും

വസ്ത്യാമയാന്തകഘൃതം— മരമഞ്ഞത്തൊലി കുറുന്തൊട്ടിവെര തെക്കടവെര നാല്പാമരത്തൊലി കൊട്ടത്തൂവവെര കൊടകപ്പാലവെരിമ്മൽതൊലി ഇവ കഷായം വെച്ചു എട്ടൊന്നു ശെഷം നെയ്വീത്തി പാലും വീത്തി ശതാവരിക്കിഴങ്ങും നെല്ലിക്കയും കുമ്പളങ്ങയും ഇടിച്ചുപിഴിഞ്ഞ എരട്ടിമധുരം ഇരുവെലി കാട്ടുതിപ്പലി കാട്ടുമുളകിൻവെര കൊട്ടവെലി ചുക്ക തിപ്പലി ഓരിലവെര ചന്ദനം ദെവതാരം കമിഴിൻവെര ചുണ്ടവെര അഞ്ജനക്കല്ലു ചെറുവഴുതിനവെര അടപതിയൻകിഴങ്ങ അതി

വിടയം ഏലവംഗത്തൊലി ഇവ കല്ക്കമിട്ട ഇളനീരവെള്ളവും കൂട്ടി കാച്ചി മെഴുകപ്പാകത്തിലരിച്ച സെവിക്ക മൂത്രകൃഛ്രങ്ങളംശമിക്കും

പത്രുഷകാദിനെയ്യ— ചിററീന്തൽ ചെങ്ങഴിനീർക്കിഴങ്ങ ഇരിപ്പക്കാതൽ ചന്ദനം ദെവതാരം ത്രിഫല തിപ്പലി നാകാന്തിവെര ഇഞ്ചി ഏകനായകം ഇന്തുപ്പ അത്തിത്തിപ്പലി മഞ്ചെട്ടിപ്പൊടി താമരയല്ലി മുത്തെങ്ങ കൊത്തമ്പാലയരി പാച്ചൊററിത്തൊലി അമുക്കുരം തമിഴാമവെർ ഞെരിഞ്ഞിൽ മലംപ്ലാശിൻതൊലി അരയാലിൻതൊലി ഇവകഷായത്തിന്നും കല്ക്കത്തിന്നും പാലുംകൂട്ടി നെയ്വെന്ത സെവിപ്പിക്ക സൎവ്വമൂത്രകൃഛ്രവും ശമിക്കും

ശതാവൎയ്യാദിനെയ്യ—ശതാവരിക്കിഴങ്ങും മുതുക്കും കഷായം വെച്ച നെയ്വീഴ്ത്തി ഇവതന്നെ ഇടിച്ചുപിഴിഞ്ഞ നായ്ക്കുരണവെർ മുന്തിരിങ്ങ ചന്ദനം ഏരട്ടിമധുരം ഏലത്തരി കന്മതം തിപ്പലി ചെങ്ങഴിനീർക്കിഴങ്ങ ഓരിലത്താമര മുത്തെങ്ങ ഇവ കല്ക്കമിട്ട ചിക്കണപാകത്തിലരിച്ച പഞ്ചസാരയുംതെനുംകൂട്ടിപാകംചെയ്ത സെവിക്ക കൃഛ്രംശമിക്കും

ചെറിയത്രെകണ്ടകഘൃതം—ഞെരിഞ്ഞിൽ എട്ടുപലം നിലപ്പനക്കിഴങ്ങ എട്ടുപലം മുത്തെങ്ങ കരിഞ്ഞാലി തെററാമ്പരൽ നെല്ലിക്ക ചന്ദനം ആവണക്കിൻവെര ശതാവരിക്കിഴങ്ങ കല്ലൂവ്വഞ്ഞിവെര തമിഴാമവെര മൊരൂളവെര താർതാവൽ നന്നാറിക്കിഴങ്ങ ഇവ ഓരോരണ്ടുപലം കഷായം വെച്ചരിച്ചതിൽനെയ്വീഴ്ത്തി ഇടിച്ചുപിഴിവാൻ കയിതാളച്ചുണ്ട പൊന്നാങ്ങാണി കറ്റക കററവാഴ ഇവ ഇടിച്ചുപിഴിഞ്ഞ കല്ക്കത്തിന്ന തെങ്ങിൻവെര കവുങ്ങിൻവെര കരിമ്പനവെര ഏലത്തരി കുറുന്തൊട്ടിവെര ഇരുവെലി കരിഞ്ഞാലിക്കാതല ഏരട്ടിമധുരം മുന്തിരിങ്ങ തിപ്പലി തെച്ചിവെര പാച്ചൊററിത്തൊലി ഇവ ഓരോരണ്ട കഴഞ്ചനാനാഴിനെയ്ക്ക എട്ടുനാഴിപാലുംഇങ്ങിനെക്കൂട്ടികാച്ചിചളിപ്പാകമാകുമ്പോൾ പഞ്ചസാരയുമിട്ട ചിക്കണപാകത്തിലരിച്ച സെവിക്ക എല്ലാമൂത്രകൃഛ്രവുംശമിക്കും

തമിഴാമവെര പൊടിച്ചതും ഞെരിഞ്ഞിൽപൊടിച്ചതും പാൽപൊടിയും ഇവ സമം സഹസ്രവെധി കന്നാരം തിപ്പലി അമുക്കുരം ഏരട്ടിമധുരം ചുക്ക കന്മതം ഇവസമം കൂട്ടിപ്പൊടിച്ച പാൽപൊടിയൊളം ഇങ്ങിനെ കൂട്ടിസെവിക്ക അശ്മരി ശമിക്കും വാതശ്ലെഷ്മം കൂടിയ കൃഛ്രംശമിക്കും

ആവണക്കിൻവെര ചെറുവഴുതിനവെര ഞെരിഞ്ഞിൽ വയൽച്ചുള്ളി ഇവ അരച്ച പുളിയാത്ത തൈരിൽ സെവിക്ക കല്ലുവീഴും

പാൽപൊടി — പന്ത്രണ്ടുനാഴിപാല കരിയാതെ കുറുക്കിപൊടിയായാൽ വാങ്ങിവെച്ച സഹസ്രവെധി കന്മതം കന്നാരം തിപ്പലി ഏലത്തരി എരട്ടിമധുരം ഇവപൊടിച്ച പാൽപൊടിയിൽകൂട്ടി പഞ്ചസാരയും കൂട്ടിസെവിക്ക പാവുപൊടി സെവിക്കിലുമാം മൂത്രകൃഛ്രം ശമിക്കും പിന്നെ ലിംഗാന്തരാൎബ്ബുദം എന്നുണ്ട മൂത്രം വണ്ണംകുറകയും മൊരുപൊലെ മലം കൂടക്കൂടെ വീഴുകയും അതിയായിട്ടുള്ളവെദനയും ചുട്ടുക കുത്ത നൊവ ഇവയുംഉണ്ടാം ഇതുംമൂത്രകൃഛ്രവും ശമിപ്പാൻപണി

അതിനനിശാകതകാദികഷായം — വരട്ടുമഞ്ഞൾ തെറാമ്പരൽ നെല്ലിക്ക തെച്ചിവെര പാച്ചൊററിത്തൊലി ചെറുളവെര നന്നാറിക്കിഴങ്ങ രാമച്ചം ഏകനായകം ഇതിൽ പാവുകൂട്ടിതെനുംപഞ്ചസാരയും മെപ്പൊടിയായിസെവിക്ക ത്രിഫല എരട്ടിമധുരം പാവും കൂട്ടികഷായംകുടിക്ക പഞ്ചസാര മെപ്പൊടിയായി പാവുതന്നെ സെവിക്കിലുമാം ലിംഗാന്തരാൎബ്ബുദംശമിക്കും

വസ്ത്യാമയാന്തകഘൃതം — മരമഞ്ഞൾ ഇരിപ്പക്കാതൽ മീനങ്ങാണി ഓരിലത്താമര കുറുവ്വഞ്ഞി ചെറുവഴുതിനവെര കണ്ടകാരി മുച്ചില നറുനീണ്ടി കരിമ്പ താർതാവൽ മുരിങ്ങവെരുമ്മൽതൊലി അത്തിത്തിപ്പലി നിലപ്പനക്കിഴങ്ങ നീർമാതളം ചെറുള മുന്തിരിങ്ങ എരട്ടിമധുരം ഇവ എല്ലാംകൂടിയൊളം ഞെരിഞ്ഞിലുംകൂട്ടി കഷായംവെച്ച നാലൊന്നാശെഷം നെയ്യൊളംപാലുംകൂട്ടി ശതാവരികിഴങ്ങ കൊവക്കിഴങ്ങ കുമ്പളങ്ങ വെള്ളരിപ്പഴം ഇവ ഇടിച്ചുപിഴിഞ്ഞകൂട്ടി ഏളനീരവെള്ളവുംകൂട്ടികൽക്കത്തിന്ന ഈത്തപ്പഴം ചെങ്ങഴിനീർക്കിഴങ്ങ ഏലത്തരി ഇരിപ്പക്കാതൽ ചന്ദനം ദെവതാരം പതിമുകം ത്രിഫല തിപ്പലി ചുക്ക ഇന്തുപ്പ ചെറുകടലാടി മഞ്ചട്ടിപ്പൊടി താമരയല്ലി മുത്തങ്ങക്കിഴങ്ങ പാച്ചൊററിത്തൊലി അമുക്കുരം തഴുതാമവെര നായ്ക്കുരണവെര വയൽച്ചുള്ളിവെര ഇവഎല്ലാം കൂടിയതിൽനാലൊന്ന കന്മതം ഇവ കല്ക്കമിട്ട നെയ്കാച്ചികൂട്ടുക മൂത്രകൃഛ്രം അശ്മരി വാതം ഗുന്മം പ്രമെഹം ഇവശമിക്കും

രണ്ടിടങ്ങഴിനെയ്യ എരുമപ്പാലും ശതാവരിനീരും നന്നാലിടങ്ങഴി കരിമ്പിൻനീര ഒരിടങ്ങഴി ഉഴുന്നിൻകഷായം ഒരിടങ്ങഴി

ഇങ്ങിനെകൂട്ടി കല്ക്കത്തിന്ന നറുനീണ്ടിക്കിഴങ്ങ എരട്ടിമധുരം മുന്തിരിങ്ങ ചന്ദനം രാമച്ചം കടുകപ്പാലയരി മുത്തെങ്ങതാമരവളയം ഒരംന്തൽ താമരയല്ലി പറമ്പുണ്ട ചെങ്ങഴിനീക്കിഴങ്ങ ഇവകല്ക്കമിട്ടു കാച്ചി അരിച്ച ഒരിടങ്ങഴി പഞ്ചസാരയും ഒരിടങ്ങഴിതെനുംകൂട്ടി വെച്ച സെവിക്ക അസ്ഥിസ്രാവം ദാഹം രക്തപിത്തം പനി മൂത്രകൃഛ്രം പിത്തം ക്ഷയം ഇവശമിക്കും

## ഇതി മൂത്രകൃഛ്രചികിത്സാ

## അഥ അസ്ഥിസ്രാവചികിത്സാ

അരക്കപൊടിച്ച കദളിപ്പഴംകൂട്ടിസെവിക്ക കരിങ്കരത്തൊലി ഇടിച്ചുപിഴിഞ്ഞ ഊരകത്തിൻവെരും കുറുന്തൊട്ടിയുമരച്ചു കല്ക്കമിട്ടു നെയ്യിൽ എണ്മടങ്ങപാലുംകൂട്ടി കാച്ചിസെവിക്ക അസ്ഥിസ്രാവം ശമിക്കും

ബലാത്രയകഷായം— ഊരകത്തിൻവെര വെൺകുറുന്തൊട്ടിവെർ കരിംകുറുഞ്ഞിവെർ ആവണക്കിൻവെർ തമിഴാമവെര ചിററമൃത ശതാവരിക്കിഴങ്ങ ഇവ ഓരൊകഴഞ്ച കുറുന്തൊട്ടിവെര അഞ്ചുകഴഞ്ച ഇങ്ങിനെ കഷായം ക്ഷീരബലഎണ്ണ മെമ്പൊടിയായിസെവിക്ക

ഇവ വാതജത്തിന്ന പാൽകടഞ്ഞവെണ്ണയിൽ കാവിമണ്ണ പൊടിച്ചിട്ടു സെവിക്ക പിന്നെഅസൃഗ്ദരത്തിന്ന ചൊല്ലിയ നെയ്യുംപൊടിയുംനന്ന തെങ്ങിൻപൂക്കുലയരി പാലിൽസെവിക്ക താമരയല്ലി അന്ന കടഞ്ഞവെണ്ണയിൽ സെവിക്ക പഞ്ചസാര കൂട്ടിയുമാം അണ്ണക്കരത്തൊലി പിഴിഞ്ഞവെള്ളംപഞ്ചസാരയും തെനുംകൂട്ടി സെവിക്ക അത്തിക്കായ പാലിൽസെവിക്കഅസ്ഥിസ്രാവവും രക്തസ്രാവവുംശമിക്കും വെള്ളത്തചെമ്പരത്തിപ്പൂവ ധാരൊഷ്ണത്തിൽസെവിക്ക കരുവിക്കിഴങ്ങ ചിററമൃത നെല്ലിക്ക ഇവയിട്ടു പാല കുറുക്കി പഞ്ചസാരയുമിട്ടുസെവിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും എലിപ്പിഴുക്ക തൈരിൽസെവിക്ക താമരയല്ലി ചന്ദനം പെരുചീരവെര അതിമധുരം ചിററമൃതിന്നൂറൽ പഞ്ചസാര ശതാവരിക്കിഴങ്ങ മാക്കീരക്കല്ല ഇവപൊടിച്ച തെനിൽസെവിക്ക രക്തസ്രാവം ശമിക്കും കന്നാരം കന്മതം ആശാളി കിരിയാത്ത സഥസ്രവെധി ഇവസമംപൊടിച്ച ധാരൊഷ്ണത്തിൽ സെവിക്ക അസ്ഥിസ്രാവംശമിക്കും നീരാരൽ അരച്ചു അത്രവെണ്ണയുംകൂട്ടി ധാ

ദ്രൊണ്ണത്തിൽ സെവിക്ക അസ്ഥിസ്രാവം ശമിക്കും ഉഴുന്ന കഷായംവെച്ച മുന്തിരിങ്ങയും പഞ്ചസാരയും കല്ക്കമിട്ട പാലും കൂട്ടി നൈ വെന്ത സെവിക്ക നിലപ്പനക്കിഴങ്ങും മുത്തെങ്ങക്കിഴങ്ങും ചതച്ചിട്ട പാൽകുറുക്കി കുടിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും അണ്ണാക്കരത്തൊലി കഷായം വെച്ച കുറുന്തൊട്ടിവെര കല്ക്കമിട്ട എണ്ണകാച്ചി സെവിക്ക. രക്തസ്രാവം ശമിക്കും. മൂഴക്കമൊരിൽ മൂഴക്കം തെച്ചിപ്പൂവു വെവിച്ചു പിഴിഞ്ഞരിച്ചു പഞ്ചസാരയും തെനും കൂട്ടിസെവിക്ക അസ്ഥിസ്രാവവും രക്തസ്രാവവും ശമിക്കും. വാരാഹിഘൃതവുംധാത്ര്യാദിഘൃതവും മൊദകതപഗാദിഘൃതവും ● അസ്ഥിസ്രാവത്തിന്നും രക്തസ്രാവത്തിന്നും ശുക്ലസ്രാവത്തിന്നും നന്ന-

## ഇതി അസ്ഥിസ്രാവചികിത്സാ

## അഥ രക്തസ്രാവചികിത്സാ (സ്ത്രീകൾക്കു)

ചിററമൃതിന്നൂറൽ, കച്ചൂറൽ, കദളിക്കിഴങ്ങിന്നൂറൽ ഇവ സമം കൊണ്ട പഞ്ചസാരയും കൂട്ടി ധാരൊഷ്ണത്തിൽ സെവിക്ക രക്തസ്രാവം ശമിക്കും

നിലപ്പനക്കിഴങ്ങ പലം മുപ്പത, ഒമ്പതു പലം ശതാവരിക്കിഴങ്ങും കൂട്ടി കഷായം നാനാഴിനെയ്യും വിത്തി പാലുംകൂട്ടി ചന്ദനം, ഞെരിഞ്ഞില ഇവ കല്ക്കമിട്ട കാച്ചിസെവിക്ക രക്തസ്രാവവുംപാരിച്ച ശുക്ലസ്രാവവും ശമിക്കും

വലിയരക്തസ്രാവത്തിന്ന—എണ്ണയും നെയ്യുമായി തെച്ചു കിടക്ക പാൽകൊണ്ട തലെക്കു ധാരചെയ്ക- തലക്കു കുഴമ്പിടുക. ഉഴുന്നും അരക്കും പൊടിച്ച പാലിൽ സെവിക്ക

ഖദിരശീതാദികഷായം— കരിങ്ങാലി, ചന്ദനം, കുറുന്തൊട്ടിവെര, വെണ്ണാക്കൊതല, നന്നാറിക്കിഴങ്ങ ആടലൊടകത്തിൻവെര, വെളുത്തചെമ്പരത്തിവെര, മുത്തെങ്ങ, കരിങ്കരത്തൊലി നെല്ലിക്ക ഇവ കഷായം— പഞ്ചസാരയും തെനും മെമ്പൊടിയായി സെവിക്ക രക്തസ്രാവം ശമിക്കും.

മുസ്താമൃതാദികഷായം— മുത്തെങ്ങ ചിററമൃത, ഇരട്ടിമധുരം ചന്ദനം, രാമച്ചം, ചുക്കു, ഉഴുന്ന, മുഞ്ഞവെർ, തിപ്പലി ചെറുപയറ, മുതിര, ആവണക്കിൻവെർ ഇവ കഷായം തെൻ മെമ്പൊടിയായി സെവിക്ക രക്തസ്രാവം ശമിക്കും

മുസലീഖദിരാദികഷായം— നിലപ്പനക്കിഴങ്ങ, നെല്ലിക്ക

ഞെരിഞ്ഞിൽ, ഞാവൽതൊലി, ശതാവരിക്കിഴങ്ങ, കരിങ്ങാലിക്കാ
തൽ ഇവ കഷായം തേൻ മെഴുപ്പൊടിയായി സെവിക്ക അസ്ഥി
സ്രാവവും രക്തസ്രാവവും ശമിക്കും—

വാരാഹീഘൃതം— നിലപ്പനക്കിഴങ്ങ, ചിററമൃത ഇവ എമ്പ
ത്തിത പലം കഷായം നാനാഴി നെയ്യും അത്ര പാലുംകൂട്ടി മു
ന്തിരിങ്ങ, ഉഴുന്ന, അമുക്കുരം ഇവ അരെരശ്ശപലം കല്ക്കമിട്ട
കദളിപ്പഴവുമിട്ട കാച്ചി ചിക്കണ പാകത്തിലരിച്ച രണ്ടു പലം
പഞ്ചസാരയുമിട്ട രണ്ടു പലം വെള്ളത്ത കുവ്വപ്പൊടിയുമിട്ട കട
ഞ്ഞ സെവിക്ക അസ്ഥിസ്രാവവും സ്ത്രീകൾക്ക യൊനിയിൽ
നിന്ന ചലം വീഴുന്നതും ശമിക്കും—

മൊദകതപഗാദിനെയ്യ— കരിങ്കരത്തൊലി കുരുന്തൊട്ടിവെ
ര, നിലപ്പനക്കിഴങ്ങ കരുതെച്ചിവെര വെളുത്തചെമ്പരത്തി
വെര ഇവ കഷായം നൈവീട്ടി ചെമ്പരത്തിവെര, അമുക്കു
രം, ത്രിഫല, തിപ്പലി മുന്തിരിങ്ങ എരട്ടിമധുരം, ചന്ദനം ഏ
ലഞ്ഞെരി കന്മതം ഇവ കാക്കാലശ്ശ പലം കല്ക്കമിട്ട നാനാഴി നെ
യ്യ അത്ര പാലുംകൂട്ടി കാച്ചി മെഴുക പാകത്തിലരിച്ച പഞ്ചസാര
യുമിട്ട പുനഃപാകം ചെയ്തു സെവിക്ക രക്തസ്രാവവും അ
സ്ഥിസ്രാവവും ശമിക്കും

വാരാഹീഘൃതം — നിലപ്പനക്കിഴങ്ങ, കരിങ്ങാലി, ഞാവൽതൊ
ലി കരിങ്കരത്തൊലി, കുരുന്തൊട്ടിവെര ത്രികൊല്പക്കൊന്ന ഇവ
കഷായംവെച്ച നാനാഴിനെയ്യ അത്ര പാലുംകൂട്ടി നീരാരലും ശ
താവരിക്കിഴങ്ങും ഇടിച്ചുപിഴിഞ്ഞകൂട്ടി ഞാഴൽപൂവ്വ കൊഞ്ഞമ്പാ
ലയരി കൊടിത്തൂവ്വവെര കാവിമണ്ണ പാടക്കിഴങ്ങ ത്രിഫല
മാഞ്ചയണ്ടി കല്ലുവഞ്ഞിവെര, ഒരംന്തപ്പഴം കമിഴിൻവെരചുക്ക,
മുന്തിരിങ്ങ രക്തചന്ദനം, വെള്ളത്തഅമ്പഴത്തൊലി, മാവിൻപ
ശ, ചറച്ചുണ്ട താമരയല്ലി, പലകപ്പയ്യാനിവെര, കടകപ്പാലയരി
കൂളത്തിൻവെര, തിപ്പലി അമുക്കുരം നന്നാറിക്കിഴങ്ങ രാമച്ചംതാ
തിരിപ്പൂവ്വ എരട്ടിമധുരം, താളിമാതളം അതിവിടയം മുത്തങ്ങ,
പാച്ചൊററിത്തൊലി ഇവ മുക്കാലിശ്ശ കഴഞ്ച കല്ക്കമിട്ട കാച്ചി
പാകത്തിലരിച്ച തേനും പഞ്ചസാരയും കൂട്ടി സെവിക്ക. യൊ
നിരൊഗങ്ങൾ ശമിക്കും.

ഇതി രക്തസ്രാവ ചികിത്സാ

## അഥ പ്രമേഹ ചികിത്സ

തെററാമ്പരൻ മോരിൽസേവിക്ക മഞ്ഞൾപ്പൊടിയും തേനും പ
ഞ്ചസാരയും കൂട്ടി വെണ്ണയിൽ സേവിക്ക ഉഴുന്നും കൊഴുപ്പയും കൂ
ട്ടി ഇളനീർ വെള്ളത്തിൽ പുഴുങ്ങി പിററന്നാളെതിരെ സേവി
ക്ക പഞ്ചസാരയും തേനും കൂട്ടി സേവിക്ക. പ്രമേഹം ശമി
ക്കും. കലമൊന്തരച്ചു മോരിൽ സേവിക്ക കൊവവേരരച്ചു എ
ളനീററിൽ സേവിക്ക. അരയാലിൻകായുടെ അകത്തെ കുരു അ
രച്ചു മോരിൽ സേവിക്ക ചെമ്പകപ്പൂവരെച്ചു പാലിൽ സെ
വിക്ക— പ്രമേഹം ശമിക്കും മഞ്ഞൾ എട്ടു കഴഞ്ചു ഏകനായക
വും ഏലക്കള്ളിവേരും ഈരണ്ടുകഴഞ്ചു ഇവ കഷായംവെച്ചു തെ
ൻ മെഴുപ്പൊടിയായി സേവിക്ക. പ്രമേഹം ശമിക്കും— ഷഡംഗ
കഷായം- ആറു കഴഞ്ചു ഏകനായകവുംകൂട്ടി തേൻ മെഴുപ്പൊടിയാ
യി സേവിക്ക ഏകനായകവും മുത്തിൾവേരും കൂട്ടികഷായം
തേൻ മെഴുപ്പൊടിയായി സേവിക്ക നാഴൂരി ആവിരകളുടെ പിടാവി
ൽ വളരെ വെള്ളംവെച്ചു വെള്ളത്തിലിട്ടു ഒരു കലംകൊണ്ടു കവു
ത്തി ശീലമൺചെയ്തു അഹോരാത്രം വെന്താലെടുത്തു ഉണക്കി
പ്പൊടിച്ചു അതിൽ രണ്ടു പലം അയസ്കാന്തം പൊടിച്ചുകൂട്ടി തെ
നിൽ സേവിക്കും. പ്രമേഹം ശമിക്കും മഞ്ഞൾപ്പൊടി മെല്ലെ സെ
വിക്കയാം മറക്കുന്നതിന— ഇഞ്ചിനീരും കരിമ്പുനീരും പഞ്ചസാ
രയും തേനുംകൂട്ടി കവിൾക്കൊൾക. പൊന്നാങ്ങാണിവേരരച്ചു
വെണ്ണയുംകൂട്ടി വായിൽ തലൊടുക. ഏകനായകം കഷായം വെ
ച്ചു അയസ്കാന്തം കല്ക്കമിട്ടു കാച്ചിയൊരു വെണ്ണവെന്ത സെ
വിക്ക ശതാവരിഘൃതവും വസ്ത്യാമയാന്തകഘൃതവും നന്ന തല
ക്കു കുഴമ്പിന കരുന്തൊട്ടിപ്പൊടി മുത്തങ്ങ,ചന്ദനം,കാഞ്ഞിരത്തി
ൻവേര,കാഞ്ഞിരപ്പുഴത്തിന്റെ ഉള്ളിലത്തെ മജ്ജ കരുക, പൊ
ന്നാങ്ങാണി ഇവ അന്തിക്ക വെള്ളത്തിലരച്ചു ആവണക്കെണ്ണ
യും വെണ്ണയും കൂടിക്കൂട്ടി ഉരസി നീരുതത്ത തലയിലിടുക മെല
ക്കു കുഴമ്പിന— കറുകയും പൊന്നാങ്ങാണിയും ഇടിച്ചുപിഴിഞ്ഞ
നീരും പാലും;നെയ്യും അന്തിവെള്ളവും ചന്ദനവും കാഞ്ഞിരത്തി
ൻവേരും അന്തിവെള്ളത്തിലരച്ചതും കരുന്തൊട്ടിവേരും പെരുപ
യറും കഷായം വെച്ച വെള്ളവും തെററാമ്പരവും കാഞ്ഞിരപ്പുഴ
ത്തിന്റെ മജ്ജയും കയ്യോന്നിച്ചുണ്ടിയുംകൂട്ടി അരച്ചതും വെണ്ണ
യും ചെന്തർനെയ്യും എല്ലാംകൂട്ടി ഉരസി കുഴമ്പിന കിഴ്ക്കൊട്ടു സ
ർവ്വാംഗംതെയ്ക്ക ദാഹം, ചൂട, മെലിവ ഇവ എല്ലാം ശമിക്കും പ്ര

മേഹിക്ക ബലമുണ്ടെങ്കിൽ ഛർദ്ദിപ്പിക്കയും വിരേചിപ്പിക്കയും ചെയ്ക

ആകല്പ്യാദികഷായം— ആവീരക്കുരു, മുത്തങ്ങ, ത്രിഫല, മഞ്ഞൾ, മരമഞ്ഞൾ, ഞാവൽത്തൊലി, നീർമരുതിൻതൊലി, നാല്പാമരത്തിൻതൊലി, പാടക്കിഴങ്ങ, തെററാമ്പരൽ, മുഞ്ഞവെർ കരിങ്ങാലി വെളുത്ത അമ്പഴത്തൊലി, വെങ്ങാക്കാതൽ ദെവതാരം കടൽനര മുരുക്കിൻതൊലി ഇവ കഷായം വെച്ച തെൻ മെല്പ്പൊടിയായി സെവിക്ക. എല്ലാ പ്രമെഹവും ശമിക്കും. ഇതിന മെല്പ്പൊടി കന്മതം കൂടെ കൊൾക.

കതകഖദിരാദികഷായം—തെററാമ്പരൽ, കരിങ്ങാലി, നെല്ലിക്ക ഏകനായകം മരമഞ്ഞൾ പറച്ചുണ്ട കാന്നാഞ്ചി വരട്ടുമഞ്ഞൾ, പാടക്കിഴങ്ങ, അണ്ടി കടുക്ക മുത്തങ്ങ ഇവ കഷായം തെൻ മെല്പ്പൊടിയായി സെവിക്ക പ്രമെഹം എല്ലാംശമിക്കും

നിശാകതകാദികഷായം—വരട്ടുമഞ്ഞൾ തെററാമ്പരൽ നെല്ലിക്ക തെച്ചിവെര പാച്ചൊററിത്തൊലി നന്നാറിക്കിഴങ്ങ രാമച്ചം ഇവ ഒന്നരക്കഴഞ്ചു ഏകനായകം അരക്കഴഞ്ചു ഇങ്ങിനെകഷായം തെൻ മെല്പ്പൊടിയായി സെവിക്ക. പ്രമെഹമെല്ലാം ശമിക്കും.

കിംശുകതാഗാദിഗുളിക— മുരുക്കിൻതൊലി പാടക്കിഴങ്ങ തെററാമ്പരൽ ഏകനായകം തെച്ചിവെർ ത്രിഫല ഏലത്തരി ഏലക്കള്ളിവെർ ആനടിയൻവെർ ആവിരക്കുരുന്ന പാച്ചൊററിത്തൊലി മരമഞ്ഞത്തൊലി വരട്ടുമഞ്ഞൾ ഇവ സമംകൊണ്ട അരിവെള്ളത്തിലരച്ച ഗുളിക തെനും പഞ്ചസാരയുംകൂട്ടി സെവിക്ക. പ്രമെഹം ശമിക്കും

നീരുരിയാദിഗുളിക-നീരുരിഇല തെററാമ്പരൽ പുളിങ്കുരുത്തൊട ത്രിഫല വിളാമ്പശ ആമ്പലരി അയസ്കാന്തം കാവിമണ്ണ വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി ചന്ദനം ഇവ സമം ഇവ എല്ലാം കൂടിയെടത്തോളം ഏകനായകത്തിൻവെര ഇങ്ങിനെ കൂട്ടിപ്പൊടിച്ചു അരിവെള്ളത്തിലരച്ച ഗുളിക എല്ലാപ്രമെഹരൊഗങ്ങൾക്കും ശമനമാകുന്നു

ധാന്വന്തരംനെയ്യ ദശമൂലം കച്ചൂരിക്കിഴങ്ങ നാകാന്തിവെരുമൽതൊലി ദെവതാരം തഴുതാമവെര ഏലക്കള്ളിവെര എരിക്കിൻവെര ആനടിയൻവെര ചെറിൻകുരു ഉങ്ങിൻവെരുമൻതൊലി നീർമാതളത്തിൻവെരിമ്മൽതൊലി കാട്ടുതിപ്പലിവെരു ഇവ മുമ്മൂന്നുപലം യവം ലന്തക്കുരു മുതിര ഇവ ഓരോരെപലം

കഷായം വെച്ച കല്ക്കത്തിന്ന കാട്ടുതിപ്പലിവെര, തിപ്പലി, കാട്ടുമുളകിൻവെര. വയമ്പ, അടക്കാമണിയൻവെര, ത്രികൊല്പക്കൊന്ന, വിഴാലരി, കമ്പിപ്പാലവെരുമ്മൽതൊലി ഇവ മുമ്മൂന്നപലം ചെറുതെക്കിൻവെര, ആറമവഞ്ഞിത്തൊലി, ചുക്ക ഇവ കല്ക്കമിട്ട നെയ്കാച്ചി മികണപാകത്തിലരിച്ച സെവിക്ക. ഇരുപതജാതിയുള്ള പ്രമെഹവും ശമിക്കും എല്ലാക്കുരു, കൈവിഷം പാണ്ഡു, വിദ്രധി. ഗുന്മം, അൎശസ്സ, ശൊഷം, ശൊഫം, കൂട്ടുവിഷം മഹൊദരം, കുഷ്ഠം, ഭ്രാന്ത, അപസ്മാരം ഇവററിന്ന ശമനം

ഗുളൂച്യാദികംകംനെയ്യ — വെപ്പുംതൊലി, ചിററമൃത, ആടലൊടകവെർ പടവലം ചെറുവഴുതിനവെർ ഇവ എല്ലാം നാനാഴി നെയ്ക്ക ഒരെ പലം കൊണ്ട കഷായം വെച്ച കല്ക്കത്തിന്ന വിഴാലരി ദെവതാരം പാടക്കിഴങ്ങ അത്തിത്തിപ്പലി തുവച്ചില ചവക്കാരം ചുക്ക വരട്ടുമഞ്ഞൾ ശതകുപ്പ കാട്ടുമുളകിൻവെര. കൊട്ടം ചെറുപ്പുന്നയരി മുളക കുടകപ്പാലയരി അയമൊതകം കൊടുവെലി കടുകരൊഹിണി ചെറുംകുരു വയമ്പ കാട്ടുതിപ്പലിവെര അരത്ത മഞ്ചട്ടിപ്പൊടി അതിവിടയം ഇവ കായ്യൊലിസ്സ കഴഞ്ചു ഗുല്ഗുലു എഴരകഴഞ്ചു ഇങ്ങിനെ കൊണ്ട കല്ക്കമിട്ട നെയ്വെന്ത സെവിക്ക. പ്രമെഹം കുരു വാതം കുഷ്ഠം നാഡീവ്രണം അൎബ്ബുദം ഭഗന്ദരം ഗണ്ഡമാല ഗുന്മം അൎശസ്സ കാസശ്വാസം അരുചി പീനസം പിത്തപാണ്ഡു ശൊഷം വാതശ്രൊണിതം ഇവററിന്ന ശമനം

ധൈഞ്യാദിനെയ്യ — പതിനാറുപലം എകനായകം. രാമച്ചം തെച്ചിവെർ ശതാവരിക്കിഴങ്ങ നിലപ്പനക്കിഴങ്ങ മുത്തങ്ങ ഇവ എട്ടെട്ടുപലം തെററാമ്പരൽ കരിങ്ങാലിയും നന്നാലുപലം ഇങ്ങിനെ കഷായം വെച്ച എട്ടൊന്ന ശെഷം നാനാഴി നെയ്കൂട്ടി ഇടിച്ച പിഴിവാൻ കറുക പൊന്നങ്ങാണി തെച്ചിപ്പൂവ്വ കയ്യിതാളമ്പുണ്ടി നിലപ്പനക്കിഴങ്ങ ശതാവരിക്കിഴങ്ങ ഇവ ഇടിച്ച പിഴിഞ്ഞ കൂട്ടി കല്ക്കത്തിന്ന എലക്കള്ളിവെര കാട്ടുതിപ്പലിവെര തിപ്പലി ആനടിയൻ ത്രിഫല എലത്തരി എലവംഗത്തൊലി ത്രികൊല്പക്കൊന്ന അടക്കാമണിയൻവെര ആവണക്കിൻ വെര നീർമാതളത്തിൻതൊലി ഉങ്ങിൻതൊലി യവം ലന്തക്കുരു. മുതിര വിഴാലരി കമ്പിപ്പാലവെരുമ്മൽതൊലി ചെറുതെക്കിൻ വെര ചുക്ക ആറമവഞ്ഞിത്തൊലി ഇവ കല്ക്കമിട്ട മികണപാകത്തിലരിച്ച രണ്ടുപലം കൽക്കവും രണ്ടുപലം പഞ്ചസാരയുമിട്ട കടഞ്ഞ സെവിക്ക ഇരുപതജാതിയുള്ള പ്രമെഹവും ശമിക്കും

രം നെയ്യ പ്രധാനം ഇല്ലലതികകം നെയ്യ പ്രമെഹകുഷ്ഠവിന പ്രധാനം—

നിശോശീരാദിതൈലം—പച്ചമഞ്ഞൾ കരിന്തൊട്ടിവെര രാമച്ചം ഇവകഷായം വെച്ച എള്ളെണ്ണ കുന്തുരുക്കം കൊട്ടം തൊഴുർപുവ്വ മാഞ്ചി ഇരുവെലി ചൊനകപ്പൂവ്വ നാകപ്പൂവ്വ നാൽമകപ്പൂവ്വ നാഗുണ്ണം. തുണിയാംകാ ശിപ്പി ഏലവംഗത്തൊലി പച്ചില തകരം ജാതിക്ക നറുമ്പശ ദെവതാരം അകില തിരുവട്ടപ്പയൻ കുങ്കുമപ്പൂവ ഇൽഇവ്വ ചെഞ്ചല്യം പുന്നാപ്പൂവ്വ മഞ്ചട്ടിപ്പൊടി ഇവ കല്ക്കമിട്ടു എണ്ണകാച്ചി തെക്ക എല്ലാകരുവും പ്രമെഹവും ശമിക്കും രം കല്ക്കത്തിന്ന ഏലാദിഗണം എന്നുവെപർ

തലെക്ക ത്രികലാദിയും മഞ്ജിഷ്ഠാദിയും കൊൾക

കരിന്തൊട്ടിവെര ദശമൂലം നിലപ്പനക്കിഴങ്ങ ശതാവരിക്കിഴങ്ങ നന്നാറിക്കിഴങ്ങ പാവ്വള്ളിക്കിഴങ്ങ കരുവിക്കിഴങ്ങ അടമ്പാവണിയൻവെര ആവണക്കിൻവെര ത്രിഫല ത്രികൊല്പ കൊന്ന ഏകനായകത്തിൻവെര ഇതിൽ കരിന്തൊട്ടിവെരും കുളത്തിൻവെരും മുപ്പത്തിരുപലം നിലപ്പനയും ശതാവരിയും എട്ടുപലം ഏകനായകം പതിനാറുപലം മറെറവ നന്നാലു പലം ഇവയിനെ കൂട്ടി കഷായം വെച്ച എട്ടൊന്നാക്കി അരിച്ച അതിൽ എട്ടുപലം പഞ്ചസാരയും ആറുപലം ശക്കരയും കലക്കി അടുപ്പത്തവെച്ച നെയ്യ തെൻ ഇരുനാഴിക്ക എണ്ണ ആവണക്കെണ്ണ ഇവ നാഴിക്ക കൂട്ടി ഇരട്ടിമധുരം ഇലവംഗം പച്ചില കൊട്ടം ഇരുവെലി രാമച്ചം ചന്ദനം കടകപ്പാലയരി കൊത്തമ്പാലയരി വിഴാലരി കാർകൊകിലരി പെരുപ്പനായരി ജീരകം അയമൊതകം ത്രികട കാട്ടുതിപ്പലിവെര അടമ്പാവണിയൻവെര ആറവഞ്ഞിത്തൊലി ജാതിക്ക കരയാമ്പൂവ്വ ജാതിപത്രിക നാകപ്പൂവ്വ ലന്തക്കുരു ഇവ രംരണ്ടുകഴഞ്ച പൊടിച്ച ശീലപ്പൊടിയിട്ടു കൂട്ടി ലെഹം വിരകി പാകത്തിൽ വാങ്ങിസെവിക്ക ഇരുപതജാതിയുള്ള പ്രമെഹവും ശമിക്കും

പ്രമെഹപ്പനിക്ക കഷായം— അടകൊതിയൻ കിഴങ്ങ ഇരുവെലി ത്രിഫല ആടലൊടകത്തിൻവെര ചിററമൃത നന്നാറി പൃക്ക ഇരട്ടിമധുരം മുത്തങ്ങ ചന്ദനം പടവലം രാമച്ചം പപ്പടകം വെപ്പിൻതൊലി ഇവകഷായം ജീരകം മെഴുപ്പൊടിയായി സെവിക്ക പ്രമെഹപ്പനി ശമിക്കും.

ധാരസ്ത്ര—മിങ്ങൻ കള്ളിവാഴക്കിഴങ്ങ ശതാവരിക്കിഴങ്ങ കരിമ്പിൻവെര ഇവ ഇടിച്ച വാൽകെഞ്ഞിയിലിട്ടു പിറെറന്നാൾ

ഏതിരെ പിഴിഞ്ഞ അത്തുകൊണ്ട ഏഴ ദിവസം ധാരയിട്ടുക പി
ന്നെ കാഞ്ഞിരത്തിന്നിലയുംആഞ്ഞിൽകരുന്നും കറുകയുംമുമ്പി
ലെ ധാരയുടെ മരുന്നുംകൂട്ടിനവരക്കഞ്ഞിയിലിടിച്ചിട്ടപിററന്നാ
ളെതിരെ ധാര തലെക്കു ഇങ്ങിനെ ഏഴദിവസം കഴിഞ്ഞാൽപി
ന്നെ മുത്തിളും കൊഴപ്പയും കരികണ്ടനും മുമ്പിലെതൊകയും കൂ
ട്ടി ധാര അന്നു ഏഴദിവസവും സൎവ്വാംഗം എണ്ണ കൊണ്ടുംകൂടെ
ധാരകൊൾക ഇങ്ങിനെ ഇരുപത്തെട്ടു ദിവസം ധാര പ്രമെ
ഹം ഉഷ്ണം മെലിവ ദാഹം മൂത്രം പൊരികെ പൊകുന്നത ഇവ
ശമിക്കും വലിയപ്രമെഹത്തിന്നു ഇങ്ങിനെ ഇരുപത്തെട്ടു ദിവ
സം ഏഴെഴനാഴികനെരം ധാരയിടുക തെച്ചിവെര കൊഴപ്പ
വെര കരിങ്ങാലി താൎതാവൽ ചിററമൃത ഏകനായകത്തിൻ
വെര കടുക ഇവ കഞ്ഞിക്ക മരുന്നു ഈ ധാരെക്കു രാത്രിയിൽ ത
ലെക്കു പൊതിയുവാൻമരുന്നു കവുങ്ങിൻപൂക്കില അരികറുക മുത്തി
ള കൊഴപ്പ കരികണ്ടൻ ഇവ സമംകൊണ്ട പഴങ്ങിഅരച്ചു തെ
ര തുണിയിൽ തുകി നീരകളഞ്ഞു അതിൽ കൂട്ടി ഉരസി തലയി
ൽ പൊതിക രാത്രിയിൽ വിരകിന്റെഇല തലയിൽ പറിച്ചു
കിടക്ക പിററന്നാളെതിരെ എലയും കൊഴമ്പും കളഞ്ഞു മുമ്പിൽ
ചൊല്ലിയ ധാരയിടുക. ചിററമൃതും കഞ്ഞുന്നിയും നെല്ലിക്കയും
കഷായം വെച്ചു മഞ്ജിഷ്ഠാദി കല്ക്കമിട്ടു എണ്ണകാച്ചി തലെച്ചു തെ
ക്ക മെലെക്കു മുമ്പിൽചൊല്ലിയ നിശൊശീരാദിയിൽചിററമൃതും
കറഞ്ഞൊരു നെച്ചും കൂട്ടി കാച്ചികൊൾക

പ്രമെഹങ്ങൾക്കവിന്നു ന്യഗ്രൊധാദിനെയ്യ — നാല്പാമരത്തിൻ
തൊലി കല്ലാലിൻതൊലി പ്ലാശിൻതൊലി ഇരിപ്പത്തൊലി ക
ടമ്പിൻതൊലി ഞാവൽതൊലി നീൎമരുതിൻതൊലി കൊട്ടത്തൊ
ലി മൊറത്തൊലി ഇവ സമം കഷായം വച്ചു നാഴിനെയ്യും ഇ
രുനാഴി എണ്ണയും ഇങ്ങിനെകണ്ട കൂട്ടിതാമരവളയൻ നിലപ്പ
നകിഴങ്ങ ശതാവരികിഴങ്ങ കയിതാളമ്പുണ്ടി നാല്പാമരത്തിൻ
കുരുന്നു കറുക പൊന്നാങ്ങാണി ഇവ ഇടിച്ചുപിഴിഞ്ഞു ത്രിഫല
ഇരട്ടിമധുരം കൊട്ടം ഏകനായകം പാച്ചൊററിത്തൊലി ഇവക
ല്ക്കമിട്ടുകാച്ചി മെഴുകുപാകത്തിലരിച്ചുഇതുകൊണ്ട ധാരയിടുകയും
തഴകി ഇടുകയും ചെയ്ക പ്രമെഹങ്ങൾ ശമിക്കും നിശ്ചയം. എ
ല്ലാകരുക്കളും പുണ്ണുകളും ശമിക്കും പ്രമെഹങ്ങൾക്കവിന്നു വിശെ
ഷം

ഇതി പ്രമെഹചികിത്സാ

## എല്ലാക്കുരുവിന്നും കൂടിയുള്ള ചികിത്സാ

ചിററമൃത കൊഴപ്പ കടുക്ക ഇവ പച്ചപ്പാലിലരച്ചവെണ്ണ കൂട്ടി തേക്ക കുരുശമിക്കും ചൂട ഏററ ഉണ്ടെങ്കിൽ കാഞ്ഞിരംവേര അരികഴുകിയ വെള്ളത്തിലരച്ച വെണ്ണ കൂട്ടിതേക്ക പൊളിഞ്ഞ ചലം പോകുന്നതിന്ന നാല്പാമരവെള്ളത്തിൽപഴയമരഞ്ഞപ്പത ഉണ്ടാക്കി കഴുകുക ശതധൌതഘൃതവും ഗോപാത്മജാദിനെയ്യും കൂടി പുണ്ണിൽനിറക്ക

നിംബാദികഷായം— വെപ്പുംതൊലി ചിററമൃത ചുക്ക, വരട്ടുമഞ്ഞൾ ആടലോടകവേര ത്രിഫല ചെഴവഴുതിനവേര ഇത നിംബാദിയാകുന്നത ഇതിൽ പടൊലവള്ളിയും നാല്പാമരത്തൊലിയും കൂടി കഷായം തേൻ മെഴുപ്പോടിയായി സേവിക്ക യാതൊരുകുരുവും ശമിക്കും

നന്ത്യാർവട്ടത്തിൻവേരുമ്മൽതൊലി കൊടിപ്പാലവേരുമ്മൽ തൊലി നന്നാറികിഴങ്ങ ഇവ സമം നെയ്യിൽവറത്ത പാതി വെവുചെന്നാൽ എള്ള കൂട്ടിയിട്ട വറത്ത കരിയാതെ വാങ്ങി പാലിൽചൊരിഞ്ഞ പുഴുങ്ങി അരച്ച നീർവററിയ വെണ്ണയിൽ ചാലിച്ച തേക്ക കുരു ശമിക്കും

പുഴുക്കമരുന്നിൻെറ യോഗം—കരക പൊന്നാങ്ങാണി ചിററമൃത എള്ള നാല്പാമരത്തിൻമൊട്ട ശതാവരിയില നന്ത്യാർവട്ടം തൊടരി കൊടിപ്പാല നന്നാറി ഇവ വേരുമ്മൽതൊലി തലനീലി ത്രിഫല വരട്ടുമഞ്ഞൾ എരട്ടിമധുരം ഇവ സമംകൊണ്ട പാലിൽ ഇടിച്ച പുഴുങ്ങി വെണ്ണയിൽ ചാലിച്ച തേക്ക യാതൊരു കുരുവും പൊട്ടാതെ അമുങ്ങും

പഴുപ്പു തുടങ്ങിയാൽ എണ്ണയും നെയ്യും കൂടി ധാരയിടുക ഗുൽഗുലുതിക്തകംനെയ്യും സുകുമാരഘൃതവും സേവിക്കാം അന്തർവ്വിദ്രധിക്ക എണ്ണയും നെയ്യും തേനും കൂടി ധാരയിടുക നാഭിയിൽ വിരേചിപ്പിക്ക ജീവന്ത്യാദി കഷായം സേവിക്ക പൊട്ടിയാൽ നിംബാദികഷായം സേവിക്ക ചെമ്പ്രവള്ളിക്കിഴങ്ങുകൊണ്ട മൂക്കുടി കടിക്ക വരണാദികഷായം സേവിക്ക

വ്യാഘ്രീവരണാദികഷായം— ചെറുവഴുതിനവേര നീർമാതളത്തിൻതൊലി മുഞ്ഞവേർ മുരിങ്ങവേരുമ്മൽതൊലി ചുക്ക തമിഴാമവേര ഇവ കഷായം ജീരകവും ആവണക്കെണ്ണയും മെഴുപ്പോടിയായി സേവിക്കാം കുരുവിന്ന ആദികാലം ഇക്കഷായം കൊൾക

ജീവന്ത്യാദികഷായം— അടകൊതിയൻകിഴങ്ങ ഇരുവെലി ത്രിഫല അടലൊടകത്തിൻവെർ ചിററമൃത ചുക്ക നന്നാറിക്കിഴങ്ങ എരട്ടിമധുരം മുത്തങ്ങ ചന്ദനം പടവലം രാമച്ചം വെപ്പുംതൊലി പർപ്പടകം ഇവകൊണ്ടകഷായം ആവണക്കെണ്ണയും തെനും മെമ്പൊടിയായിസെവിക്ക പനിയും എല്ലാക്കുഷ്ഠവും ശമിക്കും

ഗൊപാംഗനാദികഷായം— നന്നാറി, താമരവളയം, ചന്ദനം, ചുക്ക, ഇരട്ടിമധുരം, ഇരുവെലി, കൊട്ടം, ഇരിപ്പക്കാതൽ, ശതാവരിക്കിഴങ്ങ, ഇവകഷായം തെനും പഞ്ചസാരയും മെമ്പൊടിയായി സെവിക്ക കുരുശമിക്കും

മുസ്താചന്ദനാദികഷായം— മുത്തങ്ങ, ചന്ദനം, മരമഞ്ഞത്തൊലി, ചുണ്ടവെർ, രാമച്ചം, കടുകപ്പാലയരി ഇവ കഷായം തെൻമെമ്പൊടിയായിസെവിക്ക പൂയാലസം എന്ന കുരു ശമിക്കും

കുരുപൊട്ടും മുമ്പെ എണ്ണയും നെയ്യും തെനുമായി വെള്ളമ്പി ധാരയിടുക അന്ന തെപ്പാൻ പുഴുക്കുമരുന്ന നാല്പാമരത്തിൻകുരുന്ന, നന്നാറിക്കിഴങ്ങ, ശതാവരിക്കിഴങ്ങ, കാട്ടുമുല്ലവെമ്മൽക്കതൊലി, എള്ള മുത്തങ്ങ, കാഞ്ഞിരത്തിൻകുരുന്ന, ചിററമൃത, പൂക്കുലയരി, കറുക, പൊന്നാങ്ങാണി ഇവ സമം പാലിൽ പുഴുങ്ങി വെണ്ണയിൽ ചാലിച്ചു തെക്ക കുരുശമിക്കും

തലെക്ക കുഴമ്പ— കുറുന്തൊട്ടിവെര പൊടിച്ചു ശീലപ്പൊടിയിട്ട മുത്തങ്ങ, കാഞ്ഞിരക്കുരുന്ന, ചന്ദനം, ഇവ പച്ചപ്പാലിലരച്ചു അതുംചെത്ത നീർവാററിയ വെണ്ണയിൽ ഉരസി തലെയിൽ ഇടുക ഇതിൽ ആവണക്കെണ്ണയും കൂട്ടി കുഴമ്പിടാം തലെക്ക പാൽ കൊണ്ടധാരയിടുക

പൊട്ടിയകുരുവിന്ന— കാഞ്ഞിരത്തിൻവെരും നാല്പാമരവും കൂടികഷായം വെച്ചു ധാരയിടുക

ജാത്യാദിഇടിച്ചുപിഴിവാൻ— പിച്ചകത്തില, വെൺമുരുക്കില പർപ്പടകം, പുല്ലാനികുരുന്ന പെഴംകുരുന്ന തെച്ചിയില, തുളസി കറുക ഇവഇടിച്ചുപിഴിഞ്ഞ നാഴിഎണ്ണ ഉരിനെയ്യ ഉരിവെളിച്ചെണ്ണ ഇങ്ങിനെകണ്ട കൂട്ടി പച്ചമഞ്ഞൾ കല്ക്കമിട്ട കാച്ചി മെഴുകുപാകത്തിലരിച്ചു പുണ്ണിന ധാരയിടുക തൂകിയിടുക

ഗൊപത്മജാദിക്ക ഇടിച്ചുപിഴിവാൻ— നാല്പാമരത്തിൻകുരുന്ന നന്നാറിക്കിഴങ്ങ, താമരവളയം, കറുക ഇവ ഇടിച്ചുപിഴിഞ്ഞ എരട്ടിമധുരം അരച്ചു കൽക്കമിട്ട നൈ കാച്ചിയരിച്ചു വലി

യകരുമൊട്ടി പുണ്ണായാൽ ധാരയിടുക വ്രണത്തിന്റെ ശുദ്ധി വരും

വലിയജാത്യാദി— നാല്പാമരത്തിൻകരുന്ന, പുല്ലാനി, പെഴ പാവിട്ട ഇവററിൻകരുന്ന, കടുക, താമരവളയം, മുരിക്കില. തു ളസി, പച്ചമഞ്ഞൾ, നന്നാറിക്കിഴങ്ങ, മെഴുക, പിച്ചകത്തില ഇവ ഇടിച്ചുപിഴിഞ്ഞ നാഴിയെണ്ണയുംനെയ്യുംവെളി ച്ചെണ്ണയും സമംകൂട്ടി നാഴിഎണ്ണക്കു നാലുപണത്തൂക്കംകറപ്പും എർട്ടിമധുർവും പിച്ചകത്തിലയും, അരച്ചുകൽക്കമിട്ട കാച്ചിധാര യിടുകയും തഴകി ഇടുകയും ചെയ്ക വ്രണം എല്ലാംശമിക്കും

## ആന്ത്രചികിത്സാ

കഴഞ്ചിവേര, കറളെകത്തിൻവേര, കാക്കത്തൊണ്ടിവേര, ക രിങ്കുറിഞ്ഞി കാടിയരി ഇവകാടിയിലരച്ച തേക്ക ആന്ത്രം വീ ങ്ങുന്നതശമിക്കും രണ്ടുചിനിക്കുരുവും നാലറൊന്മണിയും കൂ ട്ടിഅരച്ച എണ്ണയിൽ സെവിക്ക ആന്ത്രം കടച്ചിലും ആന്ത്ര വായുവുംശമിക്കും ഉഴിഞ്ഞകരുന്നും കഴഞ്ചിക്കുരുന്നും കൂട്ടിഅ രച്ചുമൊട്ടിസെവിക്ക ഒരാഴെവെമ്പിന്റെ കുമ്പുകൊണ്ട മൊ ക്കട്ടിസെവിക്ക മണല കിഴികെട്ടികാച്ചി ഒപ്പുക ഉഴിഞ്ഞ പി ഴിഞ്ഞവെള്ളത്തിൽ ആവണക്കിൻകരു അരച്ച മോരിൽ വെതു മ്പിത്തേക്ക ആന്ത്രം ശമിക്കും മുളയില കത്തിച്ചുപിഴിഞ്ഞ വെ ള്ളത്തിൽ ഇന്തുപ്പും കായവുമിട്ട സെവിക്ക മോരവെതുമ്പി അ തിൽ ഉള്ളലകരി പൊടിച്ചിട്ട സെവിക്ക ആന്ത്രംശമിക്കും കു മ്പളത്തിലയും കടലാടിയുംമുവ്വിലയും പിഴിഞ്ഞമോരുംകൂട്ടിസെ വിക്ക മുളയില കരിഞ്ചീരകം വലിയകടലാടി മുവ്വില ഇവക റഞ്ഞൊരു അരിയുംകൂട്ടി അരച്ച വെള്ളത്തിൽ കലക്കി കുറുക്കി മുഴക്കാക്കിസെവിക്ക ആന്ത്രംശമിക്കും

ഉഴിഞ്ഞവേര, മുളയില, ചുക്ക, ജീരകം ഇവ കഷായം വെച്ച എണ്ണമെഴുപ്പോടിയായിസെവിക്ക

കായവും ഇന്തുപ്പും കരിഞ്ചീരകവും പൊടിച്ച കാച്ചിയമൊ രിൽസെവിക്ക അവരിവേര എണ്ണയിൽസെവിക്ക അവരിവെർ കഷായംവെച്ച അതുതന്നെ കല്ക്കംകൊണ്ട എണ്ണ കാച്ചി സെ വിക്ക ഉള്ളി വരച്ച കിഴികെട്ടി കാടി വെതുമ്പി കാച്ചുക ആ ന്ത്രംശമിക്കും

പ്രസാരണിതൈലത്തിന്റെയോഗം— തലനീലിസമൂലംഎ

ട്ടുപലം കൊട്ടവെലികിഴങ്ങനാലുപലം എരിക്കിൻവെരനാലുപ
ലം ഉള്ളി പതിനാറുപലം ചുക്ക നാലുപലംഉഴിഞ്ഞവെർരണ്ടു
പലം ആവണക്കിൻവെർ എട്ടുപലംഇവ കഷായംവെച്ചു മൂ
നാഴി എണ്ണയും നാഴി ആവണക്കെണ്ണയും നാഴി പാലും കൂ
ട്ടിതിപ്പലി എരട്ടിമധുരം ചുക്ക മുന്തിരിങ്ങ ഇന്തുപ്പ ജീരകം
ഇവ അരച്ചിട്ടവെന്തമെഴുകുപാകത്തിലരിച്ചുസെവിക്കപാരിച്ച
വൃദ്ധിയും ശമിക്കും

വൃദ്ധിക്ക വിയർപ്പിപ്പാൻ ഉമത്തില ആവണക്കില പുളി
യില കുറുന്തോട്ടിയിലനീർമാതളത്തില എരിക്കിലതൊട്ടാഞ്ഞൊട
ങ്ങ നാരകത്തില ഉള്ളിത്തൊലി കള്ളിയില മുരുക്കില തലനീലി
ഇവസമംകൊണ്ടിടിച്ചു കാടിയിലിട്ടുകൊ കട്ടിലിന്മെൽകിടന്നു
ചൊട്ടിൽ തീമെൽവെച്ചു വിയർപ്പിക്ക വൃദ്ധിശമിക്കും ധാന്വ
ന്തരംഎണ്ണസെവിക്ക

ലശുനാദികഷായത്തിന്ന — ഉള്ളി, ചെറുതെക്ക, ഉഴിഞ്ഞ, ക
ടുക്ക, അടസ്സാവണിയൻവെര, കഴഞ്ചിവെര, കൊട്ടവെലി, തി
പ്പലി, ചുക്ക, തഴുതാമവെര, ചെറുകുരുമ്പ, മുരിങ്ങവെരുമ്മൽ
തൊലി ഇവകഷായംവെച്ചു ആവണക്കെണ്ണ മെമ്പൊടിയായി
സെവിക്ക ആന്ത്രവും കടച്ചിലും വീക്കവും നൊവും ശമിക്കും

ലശുനൈരണ്ഡാദികഷായം — ഉള്ളി, ആവണക്കിൻവെര
കഴഞ്ചിവെര, തഴുതാമവെര, അടസ്സാവണിയൻവെര, ചുക്ക
മെമ്പൊടി കായം ഗുന്മവും ആന്ത്രവും മഹൊദരവും ശമിക്കും

ദാവ്യാദിഘൃതത്തിന്നകഷായംവെപ്പാൻ — മരമഞ്ഞത്തൊ
ലി, ഇരിപ്പുക്കാതൽ, മീങ്ങാണി ഓരിലത്താമര കല്ലൂവ്വഞ്ഞി, ത
ഴുതാമ, നന്നാറി, കരിമ്പ, അടസ്സാവണിയൻവെര, വയൽച്ചു
ള്ളിവെര, താർതാവൽ, മുരിങ്ങവെരുമ്മൽതൊലി, നിലപ്പന, നീ
ർമാതളം ദശമൂലം കടുക്ക ദെവതാരം ആവൽതൊലി കൊടി
ത്തൂവ്വവെർ ഉഴിഞ്ഞ കാട്ടുവെന്ന ഇവകഷായംവെച്ചു പുളി
യാരലും വിഷ്ണുക്രാന്തിയും ഇടിച്ചുപിഴിഞ്ഞ ഏലത്തരി ജീരകം
അയമൊതകം ഇന്തുപ്പ കായം ഇവയും പഞ്ചകൊലവും കൂടി
കൽക്കമിട്ടു നെയ്യിലിരട്ടി പാലും നാഴുടങ്ങഴൊത്തും കൂട്ടികാച്ചിമെ
ഴുകുപാകത്തിലരിച്ചു സെവിക്ക ആന്ത്രവും അശ്സ്സും ഗുന്മവും
ശൂലയുംശമിക്കും

ഇതി ആന്ത്രചികിത്സാ

## അഥ ഗുന്മ ചികിത്സാ

എള്ള അരച്ച ആട്ടിൻപാലിൽ സെവിക്ക ആവണക്കെണ്ണയിൽകായംകലക്കി സെവിക്ക ഗുന്മം ശമിക്കും ഉള്ളി തമിഴാമ ചുക്ക ഇവകൊണ്ടകഷായംവെച്ച ഇന്തുപ്പ മെപ്പൊടിയായി സെവിക്ക ചുക്ക കാട്ടുതിപ്പലി കാട്ടുമുളക കൊട്ടവെലി കുളത്തിൻവെര ഇവകഷായം ഇന്തുപ്പമെപ്പൊടിയായി സെവിക്ക ഗുന്മംശമിക്കും

ദശമൂലാദികഷായം - ദശമൂലം ചുക്ക ദെവതാരം കൊട്ടവെലി കാട്ടുതിപ്പലിവെര ആവണക്കിൻവെര ഇവ കൊണ്ട കഷായം കായംമെപ്പൊടിയായിസെവിക്ക ഗുന്മം ശമിക്കും

വഷാഭാദികഷായം— തമിഴാമവെർ കുളത്തിൻവെർ പഴമുതിര ആവണക്കിൻവെർ കരിംകുറിഞ്ഞിവെർ ചുക്ക മുഞ്ഞവെർ ഇവകഷായം ഇന്തുപ്പും കായവും മെപ്പൊടിയായിസെവിക്ക ഗുന്മംശമിക്കും

വിഴാൽചിത്രാദികഷായം—വിഴാൽവെര ആവണക്കിൻവെര ചുക്ക എള്ള പ്ലാശിൻതൊലി വെൺമുരിക്കിൻതൊലി മെപ്പൊടി ഇന്തുപ്പും കായവും ഗുന്മം ശമിക്കും

കണാശതാഹ്വാദികഷായം— തിപ്പലി ശതകുപ്പ ഉങ്ങിൻതൊലി ആവിൽതൊലി ദെവതാരം ചെറുതെക്ക മുതിര എള്ള ഇവകഷായം ആവണക്കെണ്ണ കാച്ചി മെപ്പൊടിയായി സെവിക്ക അതിന്റെയൊഗംതാഴെപറയുന്നു

ആവണക്കെണ്ണയുടെ—നാലുപലംഉള്ളി കഷായംവെച്ച നാഴി ആവണക്കെണ്ണവീത്തി രണ്ടുകഴഞ്ച കായം കൽക്കമിട്ടുകാച്ചി മെപ്പൊടികൊടുക്ക

വിഴാൽവെര കടലാടി പ്ലാശിൻതൊലി ചുക്ക കൂവളം ഉള്ളി മുഞ്ഞ മൂവില ആവണക്കെണ്ണ പുടയാവ എള്ള മൊടകത്തൊലി ഇവകഷായം ഇന്തുപ്പ കായം തിപ്പലി ചവൽക്കാരം ഇവമെപ്പൊടിയായിസെവിക്ക ഗുന്മംശമിക്കും

തമിഴാമവെർ ഇരുപത്തുപലം കഷായംവെച്ച നാനാഴി നെയ്യും ഇരുനാഴി ആവണക്കെണ്ണയും വീത്തി കല്ക്കത്തിന്ന ത്രികട്ടു ജീരകം കരിംജീരകം അയമൊതകം ഇന്തുപ്പ കായംഇവകല്ക്കമിട്ടു വിക്കണപാകത്തിലരിച്ച സെവിക്ക വിഴാൽവെർ കടലാടിയാദികഷായംവെച്ചഇപ്പൊല്ലിയഅംഷ്ഠചൂർണ്ണംകല്ക്കമിട്ടു നെകാച്ചിസെവിക്ക ഗുന്മംശമിക്കും

പുരാണകിട്ടം പലത്തിന്ന നാനാഴിഗൊമൂത്രത്തിൽ ശുദ്ധിചെയ്തു അത്ര ഇന്തുപ്പും കൂട്ടിപൊടിച്ചു പുതുക്കലത്തിലിട്ട കുഴിയടുപ്പിൽ വെച്ചു അടച്ചു ശീല മണ്ണുമെയ്തു തൊണ്ണൂറനാഴികനെരം വെന്താൽ ഹിംഗ്വാഷ്ടകം കൂട്ടിപ്പൊടിച്ചു കാച്ചിയമൊരിൽ സെവിക്ക ഗുന്മം എല്ലാം ശമിക്കും

സുകുമാരഘൃതം സെവിപ്പിക്ക. വിരെചിപ്പിക്ക പ്ലാശിൻതൊലിയും പടയാവും പൊടിച്ചു കാച്ചിയ മൊരിൽ സെവിക്ക എള്ള, കാട്ടുതിപ്പലിവെർ ഇവ മൂക്കടി കൂട്ടുക ലശുനഘൃതവും നന്ന

പ്ലാശിൻതൊലി മാവിൻതളിര, കൊന്നക്കുരുന്ന, ഉഴിഞ്ഞസമൂലം, അടമ്പാവണിയൻവെര, കുഴഞ്ചിക്കുരുന്ന കലിക്കൊടിക്കിഴങ്ങ ആവണക്കിൻകുരുന്ന ഇവ ഇടിച്ചുപിഴിഞ്ഞ പാലും കൂട്ടി ഏലം, ഏലവംഗം, പച്ചില നാകപ്പൂവു ഇവ കല്ക്കംകൊണ്ടെ നൈ കാച്ചി സെവിക്ക ആവണക്കെണ്ണ കൂട്ടുകിലുമാം ഗുന്മം ശമിക്കും.

ഗന്ധർവ്വവിസ്താദികഷായം—— ആവണക്കിൻവെര, ആവൽക്കുരുന്ന, കൊട്ടവെലിക്കിഴങ്ങ ചുക്ക കടുക്ക തമിഴാമവെര, കൊട്ടത്തുവ്വവെര, നിലപ്പനക്കിഴങ്ങ ഇവ കഷായം ഇന്തുപ്പുമെപ്പൊടിയായി സെവിക്ക ഗുന്മം ശമിക്കും.

ഗുന്മമുണ്ടായാൽ സ്നെഹസ്വെദങ്ങളെ ചെയ്തു വിരെചിപ്പിക്ക. കാടികൊണ്ടെ വെതുമ്പി ധാരയിടുക മലശൊധന ഇല്ലായ്കിൽ ആവിൽക്കുരുന്ന നെയ്യിൽ വറുത്തരച്ചു മൂക്കടികൊൾക. പാൽ കൂട്ടുക അന്തിക്ക കാടിയിലിരുത്തുക.

## സ്ത്രീകൾക്ക രക്തഗുന്മത്തിന്ന ചൊല്ലുന്നു

എൾകൊച്ചില ചുട്ടഭസ്മം വെള്ളത്തിൽ കലക്കി നീർ തെളിഞ്ഞാൽ മറെറാരു പാത്രത്തിലാക്കി പാലുംകൂട്ടി സെവിക്ക എള്ളകൊണ്ടെ കഷായം കുടിക്ക. രക്തഗുന്മം ശമിക്കും. ഇത ത്രികടുവും ചെറുതെക്കും പൊടിച്ചിട്ട സെവിക്ക നെയ്യും ശക്കരയും കൂട്ടിയമാം. എട്ട കഴഞ്ച എള്ളും നാലുകഴഞ്ച ചുക്കം കൂട്ടികഷായംവെച്ചു ആവണക്കെണ്ണയും ഇന്തുപ്പും കൂട്ടി മെപ്പൊടിയായി സെവിക്ക രക്തഗുന്മം ശമിക്കും പിണർപുളിത്തൊലി കഷായം വെച്ചു കന്നിവെർ കല്ക്കമിട്ട നൈ വെന്ത സെവിക്ക. പിന്നെ ഗുന്മത്തിന്ന ചൊല്ലിയ ചികിത്സകൾ ഒക്കെയും ചെയ്തു ചൊര വളരെ പൊകുന്നതെങ്കിൽ രക്തപിത്തചികിത്സ ചെയ്തു

പുളി കുഴമ്പിന്നു നാനാഴി പുളിയാറ കഷായം വെച്ചു നാനാഴി കാടി നാഴി ചെറുനാരങ്ങാവെള്ളം, പതിനാറുപലം ഉള്ളിതൊലി കളഞ്ഞു അരച്ചു ചുക്കു, മുളക, തിപ്പലി, ജീരകം, കരിഞ്ചീരകം ഇന്തുപ്പു അയമൊതകം, കൊടുവെലി, കാട്ടുമുളകിൻവെര കാട്ടുതിപ്പലിവെര ഇവ മുമ്മൂന്നുകഴഞ്ചു ഉപ്പു കലക്കിയ വെള്ളത്തിൽ ഇവ അരച്ചതും ഇവ എല്ലാം ഒരു കലത്തിൽ കൂട്ടി കലക്കി തീമെൽ വെച്ചു കുറുക്കി ഒരുപലം ഇന്തുപ്പും രണ്ടു കഴഞ്ചു കായവും മുമ്പിലെ കൂട്ടിപ്പൊടിച്ചിട്ടു കുറുക്കി കയ്യിൻമെൽ പുരളുമ്പൊൾ വാങ്ങി രാവിലെ ഓരോ പാവില സെവിക്ക ഗുന്മങ്ങൾ എട്ടിന്നും നന്നു. പെററ സ്ത്രീകൾക്കും നന്നു.

## ഇതി ഗുന്മ ചികിത്സാ

---

## അഥ ശൂല ചികിത്സാ

എരിക്കിൻവെര അരച്ചു വെററിലയിൽ തെച്ചു തിന്നുക ശൂലശമിക്കും തുമ്പ പിഴിഞ്ഞ വെള്ളത്തിൽ എണ്ണ കൂട്ടി സെവിക്ക മുരുക്കിൻതൊലി പിഴിഞ്ഞ വെള്ളത്തിൽ ചവൽക്കാരം പൊടിച്ചിട്ടു സെവിക്ക ശൂല ശമിക്കും ഗരുഡപ്പച്ച അരച്ചു പാലിൽ സെവിക്ക ഉരി പ്ലാവില ഞെട്ടി ചതച്ചു ഉരി പാലും കൂട്ടി എട്ടു നാഴി വെള്ളത്തിൽ കുറുക്കി പാതി കുറുക്കിയാൽ അരിച്ചു പിന്നെ അരിയിട്ടു വെന്ത കഞ്ഞി കുടിക്ക തുമ്പയിട്ടിട്ടു കലത്തിൽ വറുത്തു തീപ്പിടിച്ചാൽ വാങ്ങിക്കളഞ്ഞ പിന്നെ ഉപ്പുവറുത്ത മണലായാൽ കളഞ്ഞു കലത്തിൽ മൊരും പകൎന്നു കുറുക്കി കായംകലക്കി കുടിക്ക ശൂല ശമിക്കും ഇവ സിദ്ധൌഷധങ്ങൾ ഛൎദ്ദിപ്പിക്ക അതിന്നു- രംഞ്ഞപ്പത്തയും എണ്ണയും കൂടി സെവിക്ക ഛൎദ്ദിപ്പിക്കും. എരട്ടിമധുരം, കൊടകപ്പാലയരി മലംകാരക്ക ഇവ കഷായം കുടിക്ക ഛൎദ്ദിക്കും മുന്തിരിങ്ങക്കഷായം ത്രികൊല്പക്കൊന്ന മെമ്പൊടിയായി സെവിക്ക വിരെചിക്കും. ശൂലയ്ക്കു കുഴഞ്ചിയിലകൊണ്ടു കഷായം ഇന്തുപ്പു മെമ്പൊടിയായി സെവിക്ക ശൂല ശമിക്കും തഴുതാമവെര, കുളത്തിൻവെര, കാട്ടുമുളകിൻവെര, മഞ്ഞവെര ആവണക്കിൻവെര കരിംകുറുഞ്ഞിവെര, ചുക്ക ഇവകഷായം നെയ്യും കായവും മെമ്പൊടിയായിസെവിക്ക ശൂല ശമിക്കും ദശമൂലവും ഉള്ളിയും കൂടികഷായം ഇന്തുപ്പും ആവണക്കെണ്ണയും മെമ്പൊടിയായി സെവിക്ക ശൂല ശമിക്കും

കുലസ്ഥലാദ്യാദികഷായം— മുതിര, ഉള്ളി, ആവണക്കിൻ

വെര, പാടക്കിഴങ്ങ, കാട്ടുതിപ്പലിവെര ഇവ കഷായം ചവൎക്കാരം മെല്പൊടിയായി സെവിക്ക

വില്വാജമൊജാദികഷായം— കൂളത്തിൻവെര അയമൊതകം, മുത്തങ്ങ, ചുക്ക, കൊത്തമ്പാലയരി വയമ്പ ആവിൽതൊലി ഇരുവെലി, കച്ചൂരിക്കിഴങ്ങ, കൊട്ടുവെലി, കരുവെപ്പില, കൊഴിഞ്ഞിൽവെര ഇവ കഷായം ഇന്തുപ്പ മെല്പൊടിയായി സെവിക്ക ദാഹത്തൊടുകൂടിയ ശൂല ശമിക്കും

നിൎഗ്ഗുണ്ഡ്യാദികഷായം— കരുനൊച്ചിവെര, ആവണക്കിൻവെര, കരിങ്കുറിഞ്ഞിവെര ഞെരിഞ്ഞിൽ, നെട്ടിലച്ചാരണ, തിപ്പലി, കാട്ടുതിപ്പലിവെർ, കാട്ടുമുളകിൻവെര, കൊടുവെലി ചുക്ക, കടുക്ക ഇവ കഷായം ഇന്തുപ്പ, കായം, ചവൎക്കാരം ഇവ മെല്പൊടിയായി സെവിക്ക. സൎവ്വശൂലയും ശമിക്കും

ശൂലാരിഘൃതം— അടമ്പാവണിയൻവെര, ദശമൂലം, മുത്തുക്ക, കരിമ്പ ഇവ കഷായം വെച്ച നെയികൂട്ടി ത്രികടു, ത്രിഫല കടുകരൊഹിണി. കാൎപൊകിലരി, മാതളനാരങ്ങ, തുവച്ചില ചവൎക്കാരം. കായം ഇന്തുപ്പ ഏലത്തരി കാട്ടുമുളകിൻവെര അയമൊതകം മുന്തിരിങ്ങ കാക്കത്തൊണ്ടിവെര ദെവതാരം വിഴാലരി കടുകപ്പാലയരി തിരുതാളിവെര സമുദ്രപ്പച്ച ഇവ മരുന്നാ കഴഞ്ച കല്ക്കമിട്ട നെയികാച്ചി സെവിക്ക ശൂല ശമിക്കും.

കുമാരീഭസ്മം—നാല്പതപണത്തൂക്കം രസം എണ്ണൂതപണത്തൂക്കം നെല്ലിക്കാഗന്ധകം അരപത്തുപണത്തൂക്കം ഉരുക്കപൊടി എണ്ണൂതപണത്തൂക്കം ആയസ്കാന്തം ഇവ കറ്റുവാഴവെള്ളത്തിലരച്ച ഇരുമ്പുരുളിയിലാക്കി വെയിലത്തു വച്ചാൽ ഭസ്മമാം. ഇത എതിരെ രണ്ടുപണമിട അന്തിക്ക ഒരു പണമിട ശൎക്കരയിൽ സെവിക്ക നല്ലരിക്കഞ്ഞും വെണം. ഉപ്പും പുളിയും വൎജ്ജ്യം. കുന്നംവാഴയ്ക്കതാൻ നെന്ത്രക്കായതാൻ മുളകുകൂട്ടി വെച്ചുകൂട്ടാം. ശൂല ശമിക്കും

പൊടിക്ക മരുന്ന—ത്രികടു ജീരകം കരിഞ്ചീരകം അയമൊതകം ഇന്തുപ്പ കായം തുവച്ചില ചവൎക്കാരം ഇവ സമം പൊടിച്ച കാച്ചിയ മൊരിൽ സെവിക്ക ശൂലശമിക്കും ചെറുനാരങ്ങാവെള്ളത്തിലുമാം

കൊട്ടത്തൂവ്വവെർ കാട്ടുതിപ്പലിവെർ കൊടുവെലിക്കിഴങ്ങ ഇവ തുമ്പവെള്ളത്തിലരച്ച പലകമെൽ പരത്തി ഉണക്കിപ്പൊടിച്ച കാട്ടുചെനകാടിയിൽ പുഴുങ്ങി ഉണക്കിപൊടിച്ച അഷ്ടചൂൎണ്ണവും തുവച്ചിലക്കാരവും ചവൎക്കാരവും എല്ലാംകൂട്ടിപ്പൊടിച്ചമൊ

ിൽ സെവിക്ക പുളി പൊരാത്തവൎക്ക പഞ്ചസാരയിൽ തെനിൽ സെവിക്ക ശൂല ശമിക്കും

കൊടിയാവണക്ക ഇടിച്ചു പിഴിഞ്ഞ അഷ്ടചൂൎണ്ണം കൽക്കമിട്ടു നൈ കാച്ചി സെവിക്ക വയറ നൊവ ശമിക്കും— പാല കൂട്ടുക ഇന്ദുകാന്തഘൃതം സെവിക്ക നവരച്ചൊറുകൊണ്ട കാച്ചുക എണ്ണയും നെയ്യും കൂട്ടി വെതുമ്പി ധാരയിടുക വിരെചിപ്പിക്ക കാടിയിലിരുത്തുക.

കൊടിയാവണക്ക. പഴപ്പിലാവില ചുരവള്ളി ചെറൂള ഇവ ഇടിച്ചു പിഴിഞ്ഞ ജീരകം കൽക്കമിട്ടു പാലും കൂട്ടി നൈ വെന്ത സെവിക്ക വായു കൊപിച്ചുണ്ടായ ശൂലയും വിലക്കവും വീൎപ്പുമുട്ട ഇവ ശമിക്കും പുളിംകുഴമ്പ സെവിക്ക ഇങ്ങിനെ പ്രകൃതിക്ക തക്കവണ്ണം ചികിത്സിച്ചു കൊള്ളുക

അഭ്രകഗുളിക— പുരാണകിട്ടംപൊടി നാഴി അയസ്കാന്തചൂൎണ്ണം ഉരി പുളിന്തൊൽ ചുട്ടഭസ്മം ഉഴക്ക കൊട്ടവെലി മുഷ്ടിപ്രമാണം കൃഷ്ണാഭ്രകവും ശ്വെതാഭ്രകവും മുപ്പതീതുകഴഞ്ചു രസവും ഗന്ധകവും നന്നാലുപണമിട ഇവ കെക്കൂട്ടി കഞ്ഞുണ്ണി തൊട്ടകത്തില കഴഞ്ചിഇല മുരുക്കില ഇവ സമംകൊണ്ട ഇടിച്ചുപിഴിഞ്ഞവെള്ളം ഇരുനാഴി ഈ വെള്ളത്തിൽ മൂന്നു ദിവസം അരച്ചു എണ്ണതൊക്കി ഉരുട്ടി എതിരെശൎക്കരയിലും അന്തിക്ക പാലിലും സെവിക്ക പാലും നെയ്യും കൂട്ടുക എരുവും പുളിയും വൎജ്ജ്യം വയർനൊവ എല്ലാററിന്നും പ്ലീഹയ്ക്കും പാണ്ഡുവിന്നും നന്ന അഗ്നിവൎദ്ധനമാകയുമുണ്ട —

എലവംഗം കായം ത്രികടു കൊട്ടവെലി തുവച്ചിലു ചവൽക്കാരം കല്ലുപ്പു ചീനിയുപ്പ കാട്ടുതിപ്പലി ഗന്ധകം ഇവ ആറാറ കഴഞ്ചു പൊടിച്ചുആയതിൽ ഉഴിഞ്ഞ ആവണക്കകഴഞ്ചി ഇവററിൻകരുന്ന ഉണക്കിപ്പൊടിച്ചതും കൂട്ടി പിണർപുളിക്കായയും പഴമുതിരയുംകൂടി കഷായംവെച്ചു വെള്ളത്തിൽകുഴച്ചുആവണക്കിലയിൽ പൊതിഞ്ഞ മണ്ണതെച്ചു ചുട്ടുപൊടിച്ചു മൊരിൽ സെവിക്ക. ഉന്മം ശൂല ഇവ ശമിക്കും

## ഇതി ശൂലചികിത്സാ

## അഥ മഹൊദരചികിത്സാ

മഹൊദരത്തിന്ന വിരെചിപ്പിക്ക- തമിഴാമണവെര കടുക്ക കൊന്നത്തൊലി ആവിൽകുരുന്ന ത്രികൊല്പക്കൊന്ന ഇവകൊണ്ട

കഷായം ആവണക്കെണ്ണ മെമ്പൊടിയായി സെവിക്ക. മഹൊദരം ശമിക്കും.

ഗൊമൂത്രഹരീതകീ—കടുക്ക,ഗൊമൂത്രത്തിൽ ഏഴുവട്ടം വററിച്ച ഉണക്കികുരുകളഞ്ഞ പൊടിച്ച നെല്ലിക്ക, താന്നിക്ക കൊടുവെലി: കാട്ടുതിപ്പലിവെര, കാട്ടുമുളകിൻവെര തിപ്പലി,തമിഴാമവെര, ചുക്ക, ത്രികൊല്പക്കൊന്ന ഏലത്തരി ഇവ പൊടിച്ച കടുക്കപ്പൊടിയും കൂട്ടിചെൎത്ത കാച്ചിയമൊരിൽ സെവിക്ക, മഹൊദരം ശമിക്കും.

നാരാചചൂൎണ്ണം— ഉരുക്കപൊടി അയസ്കാന്തം, കൊടുവെലി ത്രികടു ത്രിഫല, അയമൊദകം, കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര, ജീരകം, കരിഞ്ചീരകം, ത്രികൊല്പക്കൊന്ന, ഇവ പൊടിച്ച കാച്ചിയമൊരിൽ സെവിക്ക, മഹൊദരം ശമിക്കും.

ജീരകം അയമൊദകം, അടക്കാമണിയൻ, കൊത്തമ്പാലയരി, ശതകുപ്പ, കരിഞ്ചീരകം, തിപ്പലി, ത്രിഫല, കാട്ടുതിപ്പലി, കാട്ടുമുളക; ഇന്തുപ്പ, ചവൽക്കാരം, ഉപ്പ അഞ്ചും വിഴാലരി, ഇവ സമം ഇതിലിരട്ടി ത്രികൊല്പക്കൊന്ന, നാകാന്തിവെര മൂന്നേടങ്ങ ഇവ കാട്ടുവെള്ളരിയുംകൂടി കാടിവെള്ളത്തിലരച്ച ഉണക്കിപൊടിച്ച മറെറപ്പൊടിയും തങ്ങളിൽ ചെൎത്ത മഹൊദരത്തിന്ന മൊരിൽ സെവിക്ക.

വിരെചനത്തിന്ന—തെരിന്റെ വെള്ളത്തിൽ സെവിക്ക. കള്ളിപ്പാല അരിച്ച തിപ്പലി അതിൽ ഏഴദിവസം ഇട്ടെച്ച ഏഴാം ദിവസം വററിച്ച അവററാൽ മൂന്നുതാൻ നാലുതാൻ അരച്ച ഇളനീററിൽ സെവിക്ക. വിരെചനം വരും.

നികുംഭാദിനെയ്യ— നാകാന്തിവെരുമ്മൽതൊലി, ആവണക്കിൻവെര, ചിററമൃത കൊടുവെലി. ചുക്ക, ത്രികൊല്പക്കൊന്ന കടുക്ക ഇവകഷായംവെച്ച കടുക്ക കല്ക്കമിട്ട നെയ കാച്ചിക്കുറെ സെവിക്ക. മഹൊദരം ശമിക്കും. ഇതിന്ന കുറഞ്ഞൊരു കള്ളിപ്പാല അരിച്ചുകൂടെക്കൂട്ടി കാച്ചാം. കള്ളിപ്പാല കൂട്ടിയുള്ള പ്ര പ്രയൊഗം ഒക്കെയും നന്നായി സൂക്ഷിച്ച ചെയ്യെണം.

ഇഞ്ചിയും പച്ചമഞ്ഞളും ഇടിച്ചുപിഴിഞ്ഞ കടുക്ക കല്ക്കമിട്ട നെകാച്ചി സെവിക്ക. മഹൊദരം ശമിക്കും.

ആവണക്കിൻവെര കൊന്നത്തൊലി ഇവ ഇരുപത്തഞ്ചീത പലം കഷായം വെച്ച നെവീഴ്ത്തി തമിഴാമവെര കൊടുവെലി കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര തിപ്പലി വരട്ടുമഞ്ഞൾ ചുക്ക ഇവ കൽക്കമിട്ട നെയ്യൊളം ഗൊമൂത്രവും കൂട്ടി

കാച്ചി സേവിക്ക. മഹോദരം ശമിക്കും.

പുളിയില ഇടിച്ചുപിഴിഞ്ഞ വെള്ളം ആറ നാഴി അതിൽ ഇരുനാഴി ആവണക്കെണ്ണ വീഴ്ത്തി മൂന്നു കഴഞ്ചു കായവും ഒമ്പതു കഴഞ്ചു ഇന്തുപ്പും കൽക്കമിട്ട കലക്കി കഴമ്പാക്കി പാകത്തിൽവാങ്ങി ഏതിരെ സേവിക്ക. ഗുന്മം മഹോദരം ആന്ത്രം വൃദ്ധി ശൂല ഇവ ശമിക്കും.

കൊടിത്തൂവ്വവെര, ഉഴിഞ്ഞാവെര കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര ഇവ ആറാറുപലം ദശപുഷ്പം രണ്ടരശ്ശപലം കൊന്നത്തൊലി നാലുപലം ഇവ കഷായം വെച്ചു അരിച്ചു അതിൽ ഒരിടങ്ങഴി കാടിവെള്ളം നാഴി എണ്ണ മൂഴക്കമൊര മൂഴക്ക നെയ്യ നാഴി ആവണക്കെണ്ണ നാലുതേങ്ങയുടെ പാലും കൂട്ടി ആറുപലം ഉള്ളി ഉപ്പുവെള്ളത്തിലരച്ചു കലക്കിനാഴിചുക്ക നാഴിമുളക അരപ്പലം മഞ്ഞൾ നാലുകഴഞ്ചു തിപ്പലി ഏലത്തരിയും ജീരകവും ഇവ ഈരണ്ടു കഴഞ്ചു ആറുകഴഞ്ചു പഞ്ചസാര നാഴികടുക്കനാഴി അയമോദകം എട്ടുകഴഞ്ചു ചവക്കാരം എട്ടുകഴഞ്ചു ഇന്തുപ്പു രണ്ടുപലം കായം ഇവ എല്ലാം പൊടിച്ചിട്ട കലക്കി സാന്ദ്രപാകത്തിൽ വാങ്ങി കുറയ കുറയ സേവിക്ക ഇതിന്റെ ഫലം പെരുവയറ വീങ്ങുന്നതിനും കുംഭവ്യാധികളും ഗുന്മം മഹോദരം ആന്ത്രവൃദ്ധി ശൂല വയററിലെ വ്യാധികളെല്ലാം ഇവററിന്നു ശമനം. പ്രസവിച്ച സ്ത്രീകൾക്കും സേവിക്കാം ഇത രഹസ്യം.

ഭസ്മകഞ്ഞിക്ക—പനവാഴക്കൂ കടലാടി വയൽച്ചുള്ളി, ആവിൽതൊലി, ഏരുക്കിൻവെര, കദളിവാഴമാണി കള്ളിത്തല, നാകാന്തിവെര, ഇവ കലത്തിൽ ചുട്ടഭസ്മം പാലൊട്ടമൊരൊട്ടതാൻ കൂട്ടികഞ്ഞ—മഹോദരം ശമിക്കും.

പഥ്യാപുനർന്നവാദികഷായം—കടുക്ക, തമിഴാമ, വരട്ടുമഞ്ഞൾ, കാട്ടുതിപ്പലി, കൊടുവേലി, ആവണക്കിൻവെര മുഞ്ഞ, ദേവതാരം, തിപ്പലി, ഇവകഷായം-ആവണക്കെണ്ണയും ജീരകവും മേമ്പൊടിയായി സേവിക്ക. മഹോദരം ശമിക്കും.

## അഥ കുംഭകാമിലചികിത്സാ

തമിഴാമവെര, പതിനഞ്ചുപലം ഇരുപത്തഞ്ചുപലം കടുക്ക ചിററമൃത പതിനെട്ടുപലം ചുക്ക എട്ടുപലം ഇവ കഷായം വെച്ചു അഞ്ഞാഴി നെയ്യും മൂന്നാഴി ആവണക്കെണ്ണയുംകൂട്ടി ത്രികൊ

ല്പുകൊന്ന തിപ്പലി വയൽച്ചുള്ളി ഇന്തുപ്പ ഇവ കൽക്കമിട്ട പാലും കൂട്ടി നെയ്യ കാച്ചി സെവിക്ക. പഞ്ചസാര മെലെ തിന്നുക. കാമില ശമിക്കും. പിത്തശൊഫത്തിന്നും നന്ന.

നാലിടങ്ങഴി പാലും നാല വരട്ടുതെങ്ങാപ്പാലും ഉരി കള്ളിപ്പാല ഏഴുവട്ടം അരിച്ചതും കൂട്ടി കുറുക്കി പൊടിയാക്കി കടലാടിവെര വയൽച്ചുള്ളിവെര ഇവകൊണ്ടകഷായം വെച്ച പാലും കൂട്ടി കുറുക്കിയതിൽ അപ്പൊടി മെല്പൊടിയായിട്ട സെവിക്ക. വിരെചനമുണ്ടാം. ഏറെപ്പൊകിൽ ഒന്നരാടം സെവിക്ക. കുംഭകാമിലയും ശൊഫവും ശമിക്കും-

വെപ്പുംതൊലി ത്രിഫല പടവലം വരട്ടുമഞ്ഞൾ ആടലൊടകംവെര ചിററമൃത നന്നാറിക്കിഴങ്ങ നെല്ലിക്ക കുമിഴിൻവെര അവരിവെർ ഓരിലവെര കുറുന്തൊട്ടിവെര ഏരട്ടിമധുരം ഇവകഷായം തെനും തിപ്പലിയും കന്മദവും മെല്പൊടിയായി സെവിക്ക. കുംഭകാമില ശമിക്കും.

## ഇതി കുംഭകാമിലാചികിത്സാ

## അഥ പാണ്ഡുചികിത്സാ

വാശാഗുളൂച്യാദികഷായം— ആടലൊടകവെർ ചിററമൃത ത്രിഫല പുലത്തരി ചുണ്ടവെര വെപ്പുംതൊലി ഇവ കഷായം തെൻ മെല്പൊടിയായി സെവിക്ക. പിത്തപാണ്ഡുവും പിത്തകാമിലയുംശമിക്കും.

മൊരസെവിപ്പാൻ- കുറുന്തൊട്ടിവെര തമിഴാമവെര ചങ്ങലംപരണ്ട കരന്താളി വരട്ടുമഞ്ഞൾ അയമൊതകം കൊടുവെലി ഇവ ചതച്ച കിഴികെട്ടി മൊരിലിട്ട പൊന്നാരങ്ങപ്പഴം നുറുക്കിയിട്ട കൊഴ ചുട്ട പഴപ്പിച്ചിട്ട വെച്ചച്ച അമ്മൊര ഉഴക്കിശ്ശ രണ്ടുനെരവും സെവിക്ക. പിത്തപാണ്ഡു ശമിക്കും.

നെല്ലിക്ക വരട്ടുമഞ്ഞൾ അയമൊതകം കരന്താളി തമിഴാമയില മുത്തിള ഇവകൊണ്ട മുക്കുടി കൂട്ടുക.

പിത്തത്തിന്ന- ശതാവര്യാദികഷായം- ശതാവരിക്കിഴങ്ങ ചിററമൃത നെല്ലിക്ക കുറുന്തൊട്ടിവെർ കരിമ്പ വയൽച്ചുള്ളി ഏരട്ടിമധുരം ഇവകഷായം ജീരകം മെല്പൊടിയായി സെവിക്ക. പിത്തം ശമിക്കും.

എള്ളും കഞ്ഞുന്നികഴുത്തും പുരാണകിട്ടവും കൂട്ടി മുക്കുടി സെവിക്ക. പിത്തപാണ്ഡു ശമിക്കും.

കരിമ്പ ഇരിമ്പ പുളിഞരമ്പ ചങ്ങലമ്പരണ്ട നിലമ്പരണ്ട തമിഴാമവെര കടുക വരട്ടുമഞ്ഞൾ അയമൊതകം ചെറുനാരങ്ങ കുറുന്തോട്ടിവെര ആവണക്കിൻവെര കരന്താളി ഓരില മൂവില ചെറുവഴുതിന ചെറുള കൊടുത്തൂവ കൊടുവെലി നായ്ക്കുരണ കടലാടി കാട്ടുതിപ്പലി ഇവററിൻ വെരുകൾ കെക്കൂട്ടിയിടിച്ച കടത്തിലിട്ട മൊരവീഴ്ത്തിവെച്ച ആ മൊര അരിച്ച സെവിക്ക. പിത്തപാണ്ഡു ശമിക്കും.

ഞാറവെരുമ്മൽതൊലി ചെറുനാരങ്ങ വെള്ളത്തിലരച്ച ഇരുമ്പുമ്മെൽ തെച്ച പിന്നെ മൂന്നു ദിവസം ഉണക്കി വരണ്ടി പൊടിച്ചു പഞ്ചസാരയിൽ സെവിക്ക. പാണ്ഡു ശമിക്കും.

ഞാറവെരുമ്മൽതൊലിയും കൊടത്തെഴകംവെരും കഷായം വച്ച കടുക കൽക്കമിട്ട പാലും കൂട്ടി നെയ്യ വെന്ത സെവിക്ക പാണ്ഡു ശമിക്കും.

ദശസ്വരസംനെയ്യ— മുത്തിള കരന്താളി ചങ്ങലമ്പരണ്ട നിലമ്പരണ്ട ഇഞ്ചി പച്ചമഞ്ഞൾ മുത്തുക ശതാവരിക്കിഴങ്ങ കരിമ്പ ഇളവൻ ഇവ ഇടിച്ച പിഴിഞ്ഞ നെയ്യ വീഴ്ത്തി പാലും വീഴ്ത്തി ദെവതാരം തകരം കൊട്ടം ജീരകം കരിഞ്ചീരകം അയമൊതകം ത്രികടു ഇവകൽക്കമിട്ട നെയ്യ കാച്ചി സെവിക്ക പിത്തപാണ്ഡു ശമിക്കും.

തിക്തകംനെയ്യ— പടവലം വെപ്പിൻതൊലി ആടലൊടകവെർ പാടക്കിഴങ്ങ കൊടിത്തൂവവെർ പപ്പടകം ബ്രഹ്മി കടുകരൊഹണി മരമഞ്ഞത്തൊലി, ഇവ നാഴിനെയ്യക്ക അരെരശ്ശ പലം കണ്ട കഷായം വെച്ച പലത്തിന്ന നാനാഴി വെള്ളം എട്ടൊന്ന ആവൊളം കുറുക്കി അരിച്ച നെയ്യ കൂട്ടി കൽക്കത്തിന്ന വെപ്പുംതൊലി കടുകരൊഹണി മരമഞ്ഞൾ കടുകപ്പാലയരി ചന്ദനം രക്തചന്ദനം ഇവ എല്ലാം നാഴിനെയ്യക്ക കാക്കാലിശ്ശ കഴഞ്ച കൂട്ടി കൽക്കമിട്ട കാച്ചിസെവിക്ക. ഇതിന്റെ ഗുണം പിത്തം കുഷ്ഠം കുരു മെഹം ചൂടതലചുഴൽച്ച ചൊറി പാണ്ഡു നാളിവ്രണം വിദ്രധി ഗുന്മം നീര ഭ്രാന്ത തിമിരം ഗ്രഹണി കാമില ഭഗന്ദരം അപസ്മാരം മഹൊദരം അശ്ശസ്സ പിത്തം ഇവററിനെല്ലാററിന്നും ശമനം

മഹാതിക്തകംനെയ്യ- പാലത്തൊലി പാടക്കിഴങ്ങ നന്നാറിക്കിഴങ്ങ പാവുള്ളിക്കിഴങ്ങ കാട്ടുതിപ്പലിവെർ ചിററമൃത കൊടുകപ്പാല വെരുമ്മൽതൊലി ചുണ്ടവെർ ആടലൊടകവെർ പെരുംകുരുമ്പ ശതാവരിക്കിഴങ്ങ പടവലം മുത്തങ്ങ ബ്രഹ്മി

കൊട്ടത്തൂവ്വവെർ ഇവ നാനാഴിനെയ്യ കാക്കൊലിയ്ക്കു പലം ക
ണ്ട കഷായംവെച്ച് ഒരുപലം നെല്ലിക്ക, കടുക്കയും, താന്നിക്കയും,
കാക്കൊലിയ്ക്കു പലം ഇങ്ങിനെ കണ്ട വെച്ച് കുറുക്കി എട്ടൊന്നാശേ
ഷം അരിച്ച് നെയ്കൂട്ടി കടുകരോഹിണി, വയമ്പ, പതിമുകം, വ
രട്ടമഞ്ഞൾ, മരമഞ്ഞത്തൊലി, തിപ്പലി വെപ്പിൻതൊലി, ച
ന്ദനം, ഇരട്ടിമധുരം. കാട്ടുവെള്ളരി കൊടകപ്പാലയരി രാമച്ചം,
അതിവിടയം ഇവ നാനാഴി നെയ്യ അരെരെയ്ക്കു കഴഞ്ച കൽക്ക
മിട്ട കാച്ചി സെവിക്ക. തിക്തകത്തിലും നന്ന പിത്തം നാല്പത
വകയിലുള്ള വ്യാധികളും ശമിക്കും. മുമ്പിൽ ചൊല്ലിയ വ്യാധി
കൾക്കും നന്ന.

## ഇതി പാണ്ഡു ചികിത്സാ

## അഥ കാമില ചികിത്സാ

കാമിലയ്ക്കു ബലമുള്ളവനെ വിരെചിപ്പിക്ക ഇരുനാഴി നെ
ല്ലിനീര എട്ടുപലം ത്രികൊല്പക്കൊന്ന കഷായം വെച്ച് നാലുപലം
പഞ്ചസാരയും ഇരുനാഴി നെയ്യും കൂട്ടി കുറുക്കി കുഴമ്പാക്കി സെ
വിക്ക വിരെചനമുണ്ടാം മാവിൻതളിരരച്ച് ഇളനീററിൽ സെ
വിപ്പിക്ക. ഉരുക്കപ്പൊടിയിൽ അത്ര പഞ്ചസാരയും കൂട്ടി കരിമ്പ
നീരിൽ സെവിക്ക കാട്ടുകൊവവെരരച്ച് മൊരിൽ സെവിക്ക.
വെങ്കുറിഞ്ഞിയില പാലിൽ സെവിക്ക. വെളുത്ത തെച്ചിവെരര
ച്ച് പച്ചമൊരിൽ സെവിക്ക പിത്തകാമില ശമിക്കും—
ചെറിയ ഏലാദിപൊടി— ഏലത്തരി, നിലപ്പനക്കിഴങ്ങ കര
ന്താളി ഇവ സമം കണ്ട പൊടിച്ച് തെനിൽ സെവിക്ക കാമില
ശമിക്കും.

നെല്ലിക്ക. ചുക്ക, ഏലത്തരി പച്ചില കരന്താളി, കൊട്ടവെ
ലി, നിലമ്പരണ്ട ചങ്ങലമ്പരണ്ട, തിപ്പലി കൊട്ടം ഇവ പെ
രുനാരങ്ങാ വെള്ളത്തിലരച്ച് ഇരിമ്പിന്മെൽ തെച്ച് ഉണക്കിപ്പൊ
ടിച്ച് മൊരിൽ സെവിക്ക കാമില ശമിക്കും.

നെയ്യ— ഇഞ്ചി, പച്ചമഞ്ഞൾ, നിലപ്പനക്കിഴങ്ങ, മുത്തക്ക,
ശതാവരിക്കിഴങ്ങ മുന്തിരിങ്ങ, കരന്താളി, ചങ്ങലമ്പരണ്ട, ഏലവൻ
കരിമ്പ കഞ്ഞുണ്ണി, ചെറുവഴുതിന, പടവലം ഇവ ഇടിച്ചുപി
ഴിഞ്ഞ, നെയ്യോളം പാലും മൊരും തൈരിന്റെ വെള്ളവും കൂട്ടി ഇ
ളകൾ തന്നെ ചതച്ചിട്ട നെയ വെന്ത സെവിക്ക. പിത്തപാ
ണ്ഡുവും കാമിലയും ശമിക്കും.

ദശസ്വരസം ഇടിച്ചുപിഴിഞ്ഞ കല്യാണഘൃതത്തിന്റെ കല്ക്കംകൊണ്ട നൈ കാച്ചി സെവിക്ക. അതിന്റെ കല്ക്കത്തിന്ന മരുന്ന — ത്രിഫല, കാട്ടുവെള്ളരി, ഏലത്തരി, ദെവതാരം, നന്നാറിക്കിഴങ്ങ, പാവ്വള്ളിക്കിഴങ്ങ, വരട്ടുമഞ്ഞൾ, മരമഞ്ഞത്തൊലി, ഓരിലവെര മൂവ്വിലവെര താഴൽപൂവ്വ ഃ കരം ചെറുവഴുതിനവെര കൊട്ടം മഞ്ചട്ടിപ്പൊടി നാകപ്പൂവ്വ വിഴാലരി താലീസപത്രം പിച്ചകമൊട്ട ഇവ മുമ്മൂന്നുകഴഞ്ച നാനാഴിനെയ്യും അത്ര പാലുംകൂട്ടി കാച്ചി സെവിക്ക പിത്തപാണ്ഡു ശമിക്കും പിത്തകാമിലയും ശമിക്കും. പലരറിന്നുംനന്ന·

പഥ്യാദിഗുളിക — കടുക്ക തമിഴാമവെര ചുക്ക കഞ്ഞുണ്ണി പെരുന്തുടരിയില എള്ള അയമൊതകം കരന്തൊട്ടിവെര കൊട്ടവെലിക്കിഴങ്ങ ഉരുക്കുപ്പൊടി അയസ്കാന്തം ഇവ സമംകൂട്ടി അത്ര ഇരുമ്പുംകിട്ടം ഗൊമൂത്രത്തിൽ ശുദ്ധിചെയ്തതും കൂട്ടി പ്പൊടിച്ച ദശസ്വരസ വെള്ളത്തിൽ അരച്ച പിന്നെ ഉണക്കിപ്പൊടിച്ച കഞ്ഞുണ്ണി നീരിലരച്ച താന്നിക്കാപ്രമാണം ഗുളിക ഉരുട്ടി ഉണക്കിപ്പൊടിച്ച കാച്ചിയമൊരിൽ സെവിക്ക പിത്തപാണ്ഡുവും പിത്തകാമിലയും ശമിക്കും.

മണ്ഡൂരവടകംഗുളിക — കഞ്ഞുണ്ണി കടുക്ക അയമൊതകം ചുക്ക ദെവതാരം ഏലത്തരി ഇലവംഗത്തൊലി പച്ചില തിപ്പലി ജീരകം കരിഞ്ചീരകം കൊട്ടവെലിക്കിഴങ്ങ കരന്തൊട്ടിവെര കാട്ടുതിപ്പലിവെര അത്ര ഇരുമ്പിൻകീടൻ ശുദ്ധിചെയ്തതും കൂട്ടി പ്പൊടിച്ച അങ്കേവും കൂട്ടി കഞ്ഞുണ്ണി വെള്ളത്തിലരച്ച ഏഴുവട്ടം ഉണക്കിപ്പൊടിച്ച അരച്ച താന്നിക്കപ്രമാണം ഗുളിക കാച്ചിയമൊരിൽ സെവിക്ക വയർനൊവും അൎശസ്സും പിത്തപാണ്ഡുവും പിത്തകാമിലയും ശമിക്കും

രംഭാകന്ദാദിഎണ്ണക്ക — കദളിവാഴക്കിഴങ്ങ ത്രിഫല പച്ചമഞ്ഞൾ ആവണക്കിൻവെര നാകാന്തിവെര ഇവ കഷായം വെച്ച കഞ്ഞുണ്ണി ഇടിച്ചുപിഴിഞ്ഞ എണ്ണയിൽ ഏട്ടൊന്ന നെയ്യും കൂട്ടി പച്ചില ചന്ദനം കൊട്ടം എരട്ടിമധുരം ഇവ കൽക്കമിട്ട കാച്ചിതെക്കു. പിത്തപാണ്ഡുവും പിത്തകാമിലയും ശമിക്കും

ശാബലൊദ്ധ്രാദിതൈലം — പാച്ചൊററിത്തൊലി ഇടിച്ചുപിഴിഞ്ഞ എണ്ണക്കൂട്ടി ചന്ദനം അരച്ചുകൽക്കമിട്ട പാലുംകൂട്ടിഎണ്ണവെന്ത തെക്ക പിത്തത്തിന്ന പ്രധാനം പിത്തം ശമിക്കും—

ഇതി കാമിലചികിത്സാ

## അഥ ശോഫചികിത്സാ

കരിമ്പനവാഴയ്ക്ക, കടലാടി തമിഴാമ വയൽച്ചുള്ളി ചൂരൽ കള്ളിവാഴമാണിത്തട്ട പുളിന്തൊലി പുളിയില ഉപ്പുവള്ളി ഇടിച്ചുണക്കി കലത്തിൽ ചുട്ട ഭസ്മമാക്കി വെള്ളത്തിൽ കലക്കി തെളിഞ്ഞാൽ മറെറാന്നിൽ പകൎന്ന മൊരും കൂട്ടി കാഞ്ഞിവെച്ച കുടിക്ക നീര ശമിക്കും

ആവിൽത്തൊലി കടലാടി കൊടുവെലി ഉങ്ങിൻതൊലി കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെര ചുക്ക എലക്കള്ളിവെര എരിക്കിൻവെര ഇവ കഷായം തേനും ജീരകവും മെമ്പൊടിയായി സെവിക്ക നീര ശമിക്കും.

കൂളത്തിൻവെര കുറുന്തൊട്ടിവെര ആവണക്കിൻവെര, മുഞ്ഞവെരുമ്മൻതൊലി ചുക്ക പിററമൂത ഇവ ഓരോ കഴഞ്ച തമിഴാമവെര ആറുകഴഞ്ചു ഇങ്ങിനെ കഷായം ജീരകവും തേനും മെമ്പൊടിയായിസെവിക്ക നീര നിൽക്കും

പത്ഥ്യാപുനൎന്നവാദികഷായം സെവിപ്പിക്ക ഗൊക്ഷുരകാദ്രകാദി കഷായം സെവിപ്പിക്ക പിന്നെ പാറകത്തിന്റെ തൊലി മൊരികളഞ്ഞ ഒരുപലം ഇരുനാഴി പാലും ആറുനാഴി വെള്ളവും കൂട്ടിവെച്ച നാനാഴിയായാൽ പിഴിഞ്ഞുകളഞ്ഞ കുറഞ്ഞൊരു അരിയിട്ടുവെന്ത കഞ്ഞികുടിക്ക ഇതുകൊണ്ട കഷായവുമാം

കടുക്ക തമിഴാമവെര ദെവതാരം കടലാടി വയൽച്ചുള്ളി ഇവ കഷായം വെച്ച ഇഞ്ചി പച്ചമഞ്ഞൾ കൊന്നക്കുരുന്ന കരന്താളി ഇവ ഇടിച്ചുപിഴിഞ്ഞ നെയ്യോളം പാലും മൊരും കൂട്ടി പഞ്ചകൊലം കല്ക്കമിട്ട കാച്ചിസെവിക്ക

അവിപത്തികൊണ്ട വിരെചിപ്പിക്ക കുറെ വിരെചിക്കെണ്ടുകിൽ തെനിൽ കുഴച്ചുസെവിക്ക എന്നാൽ സുഖവിരെചനം വരും ഗൊമൂത്രഹരീതകിയും നന്നു.

വീക്കത്തിന്ന കൃഷ്ണാദിചൂൎണ്ണം— തിപ്പലി കാട്ടുതിപ്പലിവെര കൊടുവെലിക്കിഴങ്ങ എരിക്കിൻവെര കടുക്ക ചുക്ക മുളക ജീരകം കരിഞ്ചീരകം കൊത്തമ്പാലയരി ഇവ പൊടിച്ച കാച്ചിയമൊരിൽ സെവിക്ക ദെവതാരം കൊണ്ട ചൂക്കടി സെവിക്ക നീര ശമിക്കും

അയൊരജാദിപൊടിക്ക— ഉരുക്കുപൊടി അയസ്കാന്തം ത്രിഫല ത്രികടു ത്രിജാതം കരിഞ്ചീരകം അയമൊതകം കൊട്ടം ശതകുപ്പ കൊത്തമ്പാലയരി കാട്ടുതിപ്പലിവെര കാട്ടുമുളകിൻവെ

ര ഇവ എല്ലാം കൂട്ടിപ്പൊടിച്ചു ഗോമൂത്രത്തിൽ പുഴുങ്ങിഅരച്ചു പൊടിച്ചു കാച്ചിയ മോരിൽ സേവിക്ക നീര ശമിക്കും

സുകുമാരഘൃതത്തിന്റെ യോഗം— തഴുതാമവേര മുപ്പത്തുപലം ദശമൂലം അടകൊതിയൻ ശതാവരി ആവണക്കിൻവേര ദർഭ ആറ്റുദർഭ അമ കുശ കരിമ്പ ഇവററിൻ വേര ഇവ മുമ്മൂന്ന പലം അമുക്കുരം മൂന്നപലം ഇവ കഷായം വെച്ചു അരിച്ചതിൽ നാനാഴി നെയ്യു ഇരുനാഴി ആവണക്കെണ്ണയും കൂട്ടി അറനാഴി പാൽ തിപ്പലി ഇന്തുപ്പു എരട്ടിമധുരം മുന്തിരിങ്ങ ജീരകം ചുക്ക ഇവ അരെര പലം കൂട്ടി കല്ക്കമിട്ടു കാച്ചി സേവിക്ക വാതം, ആന്ത്രം വിദ്രധി ഗുന്മം അൎശസ്സ യോനിശൂല മഹോദരം പ്ലീഹ നീര ഇവ ശമിക്കും സുഖവിരേചനം വരും-

പുനൎന്നവാദികഷായം— തഴുതാമവേര വെപ്പിൻതൊലി പടവലം ചുക്ക ചുണ്ടവേര ചിററമൃത മരമഞ്ഞത്തൊലി കടുക്ക ഇവ കഷായം ജീരകം തേൻ ഇന്തുപ്പു കായം ഇവ മേമ്പൊടിയായി സേവിക്ക സൎവ്വാംഗം നീരനടക്കുന്നാത പനി കര വീൎപ്പുമുട്ട വയർനൊവ ഇവ ശമിക്കും.

അൎദ്ധവില്വകഷായം. ചുക്ക ചുണ്ട കടലാടി കൂവളം ഇവ നാലുമായി ആറുകഴഞ്ചു തഴുതാമ നാ കഴഞ്ചു ഇങ്ങിനെ കഷായം ജീരകവും ആവണക്കെണ്ണയും മേമ്പൊടിയായി സേവിക്ക നീര ശമിക്കും

പുളിഎണ്ണ-തഴുതാമയും പുളിയിലയും ഇടിച്ചുപിഴിഞ്ഞ എണ്ണയോളം മോരുംകൂട്ടി കാച്ചി മേൽ തേക്ക തലക്കു നാഴി എണ്ണെക്കു അരപ്പലം കുറുന്തോട്ടിവേര പാലിലരച്ചു കൽക്കമിട്ടു കാച്ചിതേക്ക നീര ശമിക്കും പിന്നെ ത്രിഫലാദിയും മഞ്ജിഷ്ഠാദിയും തലക്കു എണ്ണ മേലക്കു പഞ്ചവല്ക്കാദിയും ഏലാദിയും കൊൾക

## ഇതി ശോഫചികിത്സാ

## അഥ വിസൎപ്പചികിത്സാ

വിസൎപ്പത്തിന്ന എണ്ണ തേക്കരുത പടവലാദി കഷായം- പടവലം മരമഞ്ഞത്തൊലി വെപ്പിൻതൊലി ചുണ്ടവേര ബ്രഹ്മി എരട്ടിമധുരം ആടലോടകവേര കടുക്ക നെല്ലിക്ക മുത്തെങ്ങ ഇവ കഷായം ജീരകം മേമ്പൊടിയായി സേവിക്ക വിസൎപ്പം ശമിക്കും

മുസ്താരിഷ്ടാദികഷായം- മുത്തെങ്ങ വെപ്പിൻതൊലി പടവ

ലം, ദെവതാരം, വരട്ടുമഞ്ഞൾ, മുന്തിരിങ്ങ, കുറുന്തോട്ടിവെര, ചുക്ക, ബ്രഹ്മി, ചെങ്ങഴിനീർകിഴങ്ങ, കൊട്ടത്തൂവ്വവെര, കൊത്തമ്പാലയരി, ചുണ്ടവെര, രാമച്ചം, ഇരുവെലി, ത്രിഫല, തിപ്പലി ഇവകഷായം തിപ്പലി പൊടിച്ചു മെമ്പൊടിയായി സെവിക്ക വിസൎപ്പം ശമിക്കും.

വിരെചിപ്പിക്കയും ഛൎദ്ദിപ്പിക്കയുംചെയ്തു വിസൎപ്പത്തിന്ന ആദിയിൽ രക്തമൊക്ഷംചെയ്തു നന്നാറികിഴങ്ങ പാലിൽകുടിക്ക, കറുക പിഴിഞ്ഞ പാലിൽ കുടിക്ക. തിക്തകംതാൻ മഹാതിക്തകംതാൻ സെവിക്ക.

എരട്ടിമധുരവുംനന്നാറികിഴങ്ങും കൂടി അരച്ചുനെയ്യിൽചാലിച്ചു തെക്ക. നാല്പാമരകഷായത്തിൽപാൽകഞ്ഞികുടിക്ക. കാഞ്ഞിരവെര അരച്ചുതെക്ക, നന്നാറികിഴങ്ങ, രാമച്ചം, എരട്ടിമധുരം, കൊട്ടം, ചന്ദനം, ഇരുവെലി, അത്തിത്തളിർ, മുത്തിള, ഇവ കൊണ്ടനൈ കാച്ചിപുരട്ടുക. വിസൎപ്പംശമിക്കും. കാഞ്ഞിരത്തിൻവെർകഷായം വെച്ചു പാലും കൂട്ടി ധാരയിടുക. പിറാമുട്ടും വെറുപയറുംകൂടി അരച്ചുപൊടിച്ചു നെയ്യിൽചാലിച്ചുതെക്ക. മൂന്നുദിവസം വിസൎപ്പത്തിന്നചൂട്ടും ചൊറിയും തിണൎപ്പും പൊം. എള്ളരച്ചുനെയ്യിൽതെക്ക. നന്നാറികിഴങ്ങ അരച്ചു പാലിൽ കുടിക്ക. മൂന്നുദിവസം എന്നാൽ അകത്തെ പുണ്ണ ഉണങ്ങും വിസൎപ്പത്തിന്നത്രിഫലാദി കഷായവും നന്നു. ഗോപാത്മജാദി നെയ്യുതെക്ക. തിക്തവും മഹാതിക്തവും നെയ്യുസെവിക്ക. പാടക്കിഴങ്ങും ആനടിയനുംപാലിൽ അരച്ചുതെക്ക. വിസൎപ്പത്തിന്ന പാൎപ്പുക എള്ളുകയുംനന്നാ. പാവും എരട്ടിമധുരവും ഒപ്പം പൊടിച്ചു തെയിൽ സെവിക്ക വിസൎപ്പം പുണ്ണായൽ ശമിക്കും നന്നാറികിഴങ്ങ എരട്ടിമധുരം രാമച്ചം, ചന്ദനം കൊട്ടം, ഇരുവെലി, അത്തിത്തളിര, മുത്തിള, ഇവഅരച്ചു നെയ്യിൽ ഉരസിതെക്ക. വിസൎപ്പം ശമിക്കും. പാരംചുട്ട കൊപ്പിൾ പുറപ്പെട്ടുന്നതിന്ന കാഞ്ഞിരവെര കഷായംവെച്ചുപാലും കൂട്ടി ധാരയിടുക. ശതധൌതഘൃതം തെക്ക. തിക്തകം നെയ്യിന്ന നാല്പാമരത്തൊലി കൂടെ കഷായംവെച്ചു കൂട്ടികൊണ്ടനൈ കാച്ചി സെവിക്ക. അത്തിത്തളിർ കുറുന്തോട്ടി, എരട്ടിമധുരം. താമരകിഴങ്ങ ഇവ പച്ചപ്പാലിലരച്ചു തെക്ക. കൎദ്ദമവിസൎപ്പം ശമിക്കും.

ഇതി വിസൎപ്പചികിത്സാ

## അഥ കുഷ്ഠചികിത്സാ

കുഷ്ഠത്തിന്ന പടവലാദികഷായം തെൻ മെല്പൊടിയായി സെവിക്ക അതിൻെറ യൊഗം- പടവലം, ത്രിഫല. വെപ്പിൻ തൊലി, ചിററമൃത, പെരുവഴുതിന, ആടലൊടകംവെര, ഉങ്ങിൻ തൊലി ഇവ കഷായം കുഷ്ഠം ശമിക്കും.

ശിഗ്രാദികഷായം-കരുതെച്ചിവെര, കൊട്ടവെലികിഴങ്ങ, വിഴാലരി, ദെവതാരം, വരട്ടുമഞ്ഞൾ, മുത്തെങ്ങ എലിച്ചെവി, ചെറുതെക്ക ത്രികടു, പ്ലാശിൻതൊലി, മുരിങ്ങവെർ, ചവക്കാരം, കടുക, ഉള്ളി, മുരിങ്ങത്തൊലി ഇവ കഷായം ഇന്തുപ്പും കായവും മെല്പൊടിയായി സെവിക്ക കുഷ്ഠം ശമിക്കും.

വെണ്ണൊട, മഞ്ഞൾ. എരികിൻവെര, കൊന്നതൊലി, നാല്പാമരത്തിൻതൊലി, ഇവ കഷായംവെച്ച അരിച്ച എണ്ണ കൂട്ടി കൽക്കത്തിന്ന ഇവയും എരട്ടിമധുരം, എലവംഗത്തൊലി, രാമച്ചം ചന്ദനം, കൊട്ടം ഇവയും കൂട്ടികൽക്കമിട്ടുകദളിവാഴക്കുടം ഇടിച്ചുപിഴിഞ്ഞ കൂട്ടി കാച്ചി അരിച്ചുതെക്കും. കുഷ്ഠം ശമിക്കും.

തെപ്പാൻ ഗന്ധകരസായനം—എണ്പതുപണത്തൂക്കം വെടിഗന്ധകം അരുപതുപണത്തൂക്കം തുത്ഥം മുപ്പതുപണത്തൂക്കംപടിക്കാരം നാല്പതുപണത്തൂക്കം ശംഖപാഷാണം ഇവ ഒക്ക കൂട്ടിപ്പൊടിച്ച നൂറപണത്തൂക്കം നെല്ലിക്കാഗന്ധകത്തിൽ അമ്പതുപണത്തൂക്കം രസവും കൂട്ടിപ്പൊടിച്ച മുമ്പിലത്തെ പൊടിയും കൂട്ടിപ്പൊടിച്ച പുതുകലത്തിലിട്ട നാഴി ഉന്മത്തുംചാറ വീഴ്ത്തിഅടച്ച ശീലമൺചെയ്ത എഴരനാഴികവെന്ത വാങ്ങി കാച്ചിയ മൊരിൽ അരച്ച തെക്ക. അദ്ദിവസങ്ങളിൽഉപ്പും പുളിയുംവൎജ്ജ്യം. ഇങ്ങിനെ എഴദിവസം തെക്ക തലയിൽ എണ്ണതെക്ക കുഷ്ഠവും ചൊറിയും ശമിക്കും

കുന്നിത്തെലം_ അരനാഴിവെളുത്തകുന്നിക്കുരു ഇടിച്ച നാലിടങ്ങ വെള്ളം വീഴ്ത്തി പുഴുങ്ങി ആറനാഴിയാകുമ്പൊൾ വാങ്ങി ഒപ്പികൊണ്ടാലെണ്ണകിട്ടും.അതുപിന്നെ കാച്ചി നീരകത്ത അതിന്നസമം നീരട്ടിഎണ്ണയുംകൂട്ടി നെല്ലിക്കാഗന്ധകം,തുത്ഥം. ശംഖപാഷാണം ഗൌരിപാഷാണം പടിക്കാരം വെളുത്തചെഞ്ചല്യം ഇവ പൊടിച്ചുഅതിൽ കൂട്ടി ഉരസി ചൊറിയുള്ളെടത്ത തെക്ക തലയിൽ എണ്ണ തെക്ക എഴദിവസം ഉപ്പുംപുളിയും വൎജ്ജ്യം ചൊറി എല്ലാം ശമിക്കും.

മെലെഴുക്ക എണ്ണ— നാല്പാമരത്തൊലിയും തെച്ചിപ്പൂവും കഷാ

യം വെച്ച എണ്ണയും നീരട്ടി എണ്ണയും തെങ്ങാപ്പാലും കൂട്ടി ഏലാദിഗണം കല്ക്കമിട്ടു ചമെച്ചരിക്ക.

തലെക്കു ത്രിഫലാദി എണ്ണക്കു—ത്രിഫല ചിററമൃത പൂക്കൈതവെട വെങ്ങാക്കാതൽ വെൺകുന്നൊട്ടിവെര ആവണക്കിൻവെര ഉഴിഞ്ഞ ഇവകഷായംവെച്ച എണ്ണയും പാലും കൂട്ടി കറുക കഞ്ഞുണ്ണി കൂവളത്തില വെങ്ങയില അവരിയില പാച്ചോററിയില ഇവ ഇടിച്ചുപിഴിഞ്ഞ കൂട്ടി കൊട്ടം അമുക്കുരം ചന്ദനം ദെവതാരം എരട്ടിമധുരം ഇരുവെലി രാമച്ചം പതിമുകം ഏലത്തരി മാഞ്ചി ഏലവംഗത്തൊലി തകരം കച്ചൂരിക്കിഴങ്ങ കൊഴന്ന നാകപ്പൂവ്വ പുന്നപ്പൂവ്വ മഞ്ചട്ടിപ്പൊടി ഇവകല്ക്കമിട്ടു എണ്ണവെന്തരിക്ക.

ഗുല്ഗുലുതിക്തകം എണ്ണകുടിപ്പാൻ— വെപ്പുംതൊലി ചിററമൃത ആടലൊടകവെർ പടവലം ചെറുവഴുതിനവെർ നീരട്ടിത്തൊലി തെച്ചിവെര പ്ലാശിൻതൊലി പാലത്തൊലി നന്നാറികിഴങ്ങ ഇവ ൦ര൦രണ്ടുപലം കഷായംവെച്ച നാനാഴി നീരട്ടി എണ്ണ വീഴ്ത്തി പാടക്കിഴങ്ങ വിഴാലരി ദെവതാരം അത്തിത്തിപ്പലി തുവച്ചില ചവക്കാരം ചുക്ക വരട്ടുമഞ്ഞൾ ശതകുപ്പ കാട്ടുമുളകിൻവെര കൊട്ടം ചെറുപ്പുന്നയരി മുളക കുടകപ്പാലയരി അയമൊതകം കൊട്ടവെലികിഴങ്ങ കട്ടുകരൊഹണി ചെക്കുരു വയമ്പ കാട്ടുതിപ്പലിവെർ അരത്ത മഞ്ചട്ടിപ്പൊടി അതിവിടയം ജീരകം ഇവ കല്ക്കമിട്ടു രണ്ടുപലം ഗുല്ഗുലുവുംഅരച്ചുകല്ക്കമിട്ടു കാച്ചിസെവിക്ക. എല്ലാകുഷ്ഠവും ശമിക്കും.

ത്രിഫല കാർപൊകിലരി വിഴാലരി ചെറുപ്പുന്നയരി കൊടകപ്പാലയരി നീരട്ടിക്കുരു ചെക്കുരു ഇവ പൊടിച്ച തെനിൽ സെവിക്ക കുഷ്ഠംശമിക്കും.

കുഷ്ഠാരിഗുളികക്കമരുന്ന -കാർപൊകിലരി വിഴാലരി നീരട്ടിക്കുരു ചെറുംകുരു ചെറുപ്പുന്നയരി കൊടകപ്പാലയരി ത്രിഫല കൊട്ടവെലികിഴങ്ങ വരട്ടുമഞ്ഞൾ നീരട്ടിത്തൊലി തെച്ചിവെര ഇവ സമം കൂട്ടി കഞ്ഞുണ്ണിവെള്ളത്തിലരച്ച താന്നിക്കാപ്രമാണം ഗുളിക വെയിലത്ത ഉണക്കി തെനിൽ സെവിക്ക കുഷ്ഠം ശമിക്കും

പന നാലിൻെറയുംവെര ചെമ്പരത്തിവെര പുല്ലാഞ്ഞെച്ചിവെര നീരട്ടിത്തൊലി മൈലെള്ളിൻതൊലി നീർമരുതിൻതൊലി അവരിവെര ആടലൊടകത്തിൻവെര നാല്പാമരത്തിൻതൊലി ശതാവരിക്കിഴങ്ങ നിലപ്പനക്കിഴങ്ങ ഇവ കഷായംവെച്ച

എരട്ടിമധുരം അരക്ക മഞ്ചട്ടിപ്പൊടി രക്തചന്ദനം പതിമുകം മഞ്ഞൾ മരമഞ്ഞൾ ജീരകംമൂന്നും ത്രിഫല ത്രികടു ഇവകൾ ക്കമിട്ട നീരട്ടിഎണ്ണ കാച്ചി സെവിക്ക കുഷ്ഠം പതിനെട്ടും വെളുപ്പ ഇരുപത്തുനാലും ശമിക്കും.

കൃമിക്ക— കപ്പമഞ്ഞൾകൊണ്ട മുക്കിടി സെവിക്ക വയമ്പ ഗൊമൂത്രത്തിലരച്ച സെവിക്ക വയററിലെ കൃമി പൊം അവിപത്തിചൂൎണ്ണംകൊണ്ട വിരെചിപ്പിക്ക ചെറകൈകരവെർകൊണ്ട പാൽകുട്ടി കഷായം കുടിക്ക നറുമ്പാണലിന്റെ വെരുമ്മൽ തൊലി അരച്ച തെങ്ങാപ്പാലിൽ കലക്കി വെന്ത നെ സെവിക്ക. അതിൽ ആവണക്കെണ്ണയും കൂടക്കൂട്ടി വെന്ത ചിക്കണപാകത്തിലരിച്ച സെവിക്ക. തുളസിവെര പ്ലാശിൻതൊലി തിപ്പലിവെര മുരിങ്ങത്തൊലി ചെറകയ്തവെര ഇവ യിട്ട വെള്ളം കുറുക്കി മുളക മഞ്ഞള വിഴാലരി ഇവ അരച്ചുകലക്കി അരിയിട്ട നൊന്തം വീട്ടി കഞ്ഞിവെന്താൽ കപ്പമഞ്ഞളിന്റെ ഇലയും അരിഞ്ഞിട്ട മൊക്കഞ്ഞി കുടിക്ക വയററിലെ കൃമിപൊം

നെക്ക കഷായം— വിഴാൽവെർ കാട്ടുതിപ്പലിവെർ മുരിങ്ങവെർ തുളസിവെര ഇവ കഷായംവെച്ച നെക്കൂട്ടി വിഴാലിൻ തളിർ കപ്പമഞ്ഞൾ കാട്ടുചെനക്കുമ്പ ഇവ ഇടിച്ചുപിഴിഞ്ഞ അഷ്ടചൂൎണ്ണവും മഞ്ഞളും വിഴാലരിയും കൽക്കമിട്ട നെ ചമച്ചസെവിക്ക. കൃമിപൊം,

വിളംഗകൃഷ്ണാദികഷായം— വിഴാലരി തിപ്പലി മുളക കരുനൊച്ചിവെര മുരിങ്ങവെര ചെറുതെക്ക ചുക്ക എലിച്ചെവി മുത്തെങ്ങ ഇവ കൊണ്ടകഷായം ഇന്തുപ്പും കായവും മെമ്പൊടിയായി സെവിക്ക വയററിൽ കൃമിപൊം

പുണ്ണിൽ പുഴുത്താൽ പെരാലിന്റെ പാൽ വ്രണത്തിൽ നിത്തുക പാറകപ്പാൽ നിത്തുക രസം മൊഹിപ്പിച്ച പുണ്ണിൽവെച്ച കെട്ടുക പുഴപൊം

ഇതി കുഷ്ഠചികിത്സാ

## അഥ വാതചികിത്സാ

ദശമൂലാദികഷായം— കുമിഴ കൂവളം പൂപ്പാതിരി പലകപ്പയ്യാന മുഞ്ഞ ഇവ അഞ്ചും വെരുമ്മൽതൊലികളഞ്ഞ ഓരില മൂവില ചെറുവഴുതിന കണ്ടകാരി ഞെരിഞ്ഞൽ ചുക്ക മുളക തിപ്പലി ആടലൊടകവെർ ഇവ കഷായം തെൻ മെമ്പൊടിയായി

സെവിക്ക വാതം, വിഷ്ണുമട്ട വിലക്കം ഇവ ശമിക്കും

പൂതീകവില്വാദികഷായം——ആവിൽതൊലി കൂവളത്തിൻ വെര കാട്ടുമുളകിൻവെര കൊടുവെലിക്കിഴങ്ങ, തിപ്പലി. തമിഴാമവെര, കടുക്ക, ചുക്ക, ഇവ കഷായം ജീരകം മെഴുപ്പൊടിയായി സെവിക്ക. വാതശമനം, അഗ്നിവൎദ്ധനം.

ശുണ്ഠീബലാദികഷായം — ചുക്ക, കുറുന്തോട്ടിവെര വെപ്പും തൊലി വെൺകുറുന്തോട്ടിവെര ഇവ കഷായം ആവണക്കെണ്ണ മെഴുപ്പൊടി. വാതം ശമിക്കും

കഴഞ്ചിവെര, ചുക്ക, മുരിങ്ങവെരുമ്മൽതൊലി അരത്ത. വയമ്പ, നീൎമ്മാതളം, ഉള്ളി, തിപ്പലി, കൊടുവെലി, ആവണക്കിൻ വെര, ദെവതാരം, മുത്തെങ്ങ, കടുക്ക, ചെറുതെക്ക ഇവ കഷായം ജീരകം മെഴുപ്പൊടി വാതം ശമിക്കും.

പ്രസാരണ്യാദികഷായം — തലനീളി, ഉഴുന്ന, കുറുന്തൊട്ടിവെര ഉള്ളി, അരത്ത. ചുക്ക ഇവ കഷായം. ജീരകം മെഴുപ്പൊടിയിട്ട സെവിക്ക അപബാഹുകവും തൊളും സന്ധു നൊവുന്നതും കടച്ചിലും മാറും

കാൎപ്പാസാസ്ഥ്യാദിഎണ്ണ—പരത്തിക്കുരു കുറുന്തൊട്ടിവെര ഉഴുന്ന, മുതിര ഇവ കഷായംവെച്ച ദെവതാരം, കുറുന്തൊട്ടിവെര, അരത്ത, കൊട്ടം, കടുക്ക, ചുക്ക, ശതകുപ്പ, കാട്ടുതിപ്പലിവെര,കാട്ടുമുളകിൻവെര, മുരിങ്ങവെരുമ്മൽതൊലി തമിഴാമവെര ഇവകൽ ക്കമിട്ട എണ്ണയൊളം പാലും കൂട്ടി കാച്ചിത്തെക്ക. വാതം ശമിക്കും

ക്ഷീരബലഎണ്ണയ്ക്ക — ഇരുപതപലം കുറുന്തൊട്ടിവെര കഷായംവെച്ച നാനാഴി എണ്ണ കൂട്ടി ഇരുപത നാഴി പാലുംകൂട്ടിരണ്ടു പലം കുറുന്തൊട്ടിവെര അരച്ച കല്ക്കമിട്ട മെഴുകുപാകത്തിലരിച്ച സെവിക്ക സൎവ്വവാതവും ശമിക്കും,

ചിഞ്ചാദിതൈലം—പുളിവെരുമ്മൽതൊലി, നീൎമാതളത്തിൻ തൊലി, തലനീളി എലക്കള്ളിവെര, കരുനൊച്ചിവെര, താമരവളയം, എരിക്കിൻവെര ഇവ കഷായം വെച്ച കടുക്ക, ദെവതാരം മുരിങ്ങവെരുമ്മൽതൊലി, ഇന്തുപ്പ ചുക്ക ഇവകൽക്കമിട്ട എണ്ണ കാച്ചിസെവിക്ക. വാതങ്ങൾ ശമിക്കും. നാഴി എണ്ണയ്ക്ക നാനാഴി ചെറുനാരങ്ങാനീരിൽ നാലു തെങ്ങാപ്പാൽ ഉരിനെയ്യ ഇങ്ങിനെ കൂട്ടിമഞ്ഞളും ചെഞ്ചല്യവും കൽക്കമിട്ട കാച്ചിത്തെക്ക. കയ്യമെലിയുന്നതും നൊവും മാറും.

അഞ്ചെണ്ണക്കുഴമ്പ—കുറുന്തൊട്ടി, ശതാവരി, നന്നാറി നിലപ്പന ഇവററിൻ കിഴങ്ങ ഉഴിഞ്ഞ ഇവ കഷായംവെച്ച എള്ളെ

ന്ന കഷായം. ശെഷം ഞെട്ടാഞെട്ടുങ്ങ, ചിററമൃത, ശതാവരിക്കി
ഴങ്ങ, മുത്തെങ്ങ പൊന്നാങ്ങാണി കുറുക തെച്ചിപ്പൂവു ഇവ ഇടി
ച്ചു പിഴിഞ്ഞ കഷായത്തിൽ കൂട്ടി എണ്ണയും നെയ്യും വെളിച്ചെ
ണ്ണയും ആവണക്കെണ്ണയും പന്നിനെയ്യും കൂട്ടി പന്നിനെയ്യില്ലെ
ങ്കിൽ വെണ്ണകൂട്ടി ഇരട്ടിപ്പാലും കൂട്ടി ഇരുവെലി, രാമച്ചം, ചന്ദ
നം, കൊട്ടം, എരട്ടിമധുരം ഇവ കൽക്കമിട്ടു ചിക്കണപാകത്തില
രിച്ചു അരിക്കുന്ന പാത്രത്തിൽ വെളുത്ത ചെഞ്ചല്യം പൊടിച്ചിട്ടു
മെഴുകുമരിഞ്ഞിട്ടു അങ്ങിനെ അരിച്ചു തെക്ക. എല്ലാവാതവും ശ
മിക്കും വാതശൊണിതത്തിന്നും നന്ന. തലെക്കു ക്ഷീരബലതാ
ൻ ത്രിഫലാദിതാൻ തെക്ക

ബലാത്രയംകഷായം——ഊരകത്തിൻവെര, വെൺകുറുന്തൊ
ട്ടിവെര, കരിംകുറുഞ്ഞിവെര, ആവണക്കിൻവെര, തമിഴാമവെ
ര ശതാവരിക്കിഴങ്ങ ചിററമൃത ഇവ ഓരൊ കഴഞ്ചു കുറുന്തൊട്ടി
വെര അഞ്ചുകഴഞ്ചു ഇങ്ങിനെ കഷായം ക്ഷീരബല എണ്ണ മെ
ല്പൊടിയായി സെവിക്ക വാതം ശമിക്കും. ഊരുസ്തംഭത്തിന്ന
വിശെഷിച്ചും നന്ന

ഊരുസ്തംഭത്തിന്ന വിശെഷിച്ചു പറയുന്നു— എണ്ണയും നെ
യ്യുംകൂട്ടി വെതുമ്പി കഴുത്തിന്ന കീഴെ തെക്ക തലെക്കു പാൽകൊണ്ടു
ധാരയിടുക. തലെക്കു കുഴമ്പിടുക അതിന്ന കുറുന്തൊട്ടിവെരഒരുപ
ലം നാനാഴിവെള്ളത്തിൽ കഷായം വെച്ചു ഒഴക്കാക്കി നീർവലി
ച്ചു വെണ്ണയിൽ ഉരസിയിടുക. കുറുന്തൊട്ടിപ്പൊടിയും ചിററമൃതി
ന്റെ ഊറലും മുത്തങ്ങക്കിഴങ്ങും നെല്ലിക്കയും കാഞ്ഞിരത്തിന്റെ
മജ്ജയുംവെണ്ണയും കൂട്ടിഉരസി നിറുകയിൽകുഴമ്പിടുക. എണ്ണയും
നെയ്യും വെതുമ്പി തുടയിൽ ധാരയിടുക കുറുക, പൊന്നാങ്ങാണി
നാല്പാമരത്തിൻ കുരുന്നു, താമരവളയം, നന്നാറിക്കിഴങ്ങ ഇവ ഇ
ടിച്ചുപിഴിഞ്ഞ ത്രിഫലയും ഇരട്ടിമധുരവും കൽക്കമിട്ടു എണ്ണയും
കൂട്ടികാച്ചി ധാരയിടുക ആനടിയൽ പാലിൽ പുഴുങ്ങി അരച്ചു
വെണ്ണകൂട്ടിതെക്ക എള്ളു പാലിൽ പുഴുങ്ങി അരച്ചു വെണ്ണകൂട്ടിതെ
ക്ക കാഞ്ഞിരത്തിൻ വെരും ചന്ദനവും പാലിലരച്ചു ചെറുപയ
റ കഷായം വെച്ചു വെള്ളവും വെണ്ണയും കൂട്ടിതെക്ക ഊരുസ്തം
ഭം ശമിക്കും.

എല്ലാവാതത്തിന്നും പുകപ്പാൻ-ആവണക്കില, എരുക്കില,
പുളിയില, മുഞ്ഞയില, കുറുന്തൊട്ടി സമൂലം കള്ളിയില കരുനൊ
ച്ചിയില നീർമാതളത്തില മുരിങ്ങത്തൊലി ഇവ ഇടിച്ചു കടത്തി
ലിട്ടു കാടിയും ഗൊമൂത്രവും കൂട്ടിതിളപ്പിച്ചു പുകഏല്പു കാടിയിലി

ത്തുക കാടി വെത്തുമ്പി ധാരയിടുക എല്ലാവാതവും ശമിക്കും—

കള്ളിക്കഴുത്ത മുറിച്ച ഉള്ളുതുരന്ന കടുകക്കയും കടുകും നിറച്ചച്ചുട്ടുവാങ്ങി കള്ളിയില വാട്ടിപ്പിഴിഞ്ഞ വെള്ളത്തിലരച്ച തെക്ക വീക്കം ശമിക്കും. മുരിങ്ങത്തൊലിയും ചുക്കും ലന്തക്കുരുവും കൂടികാടിയിലരച്ച വെത്തുമ്പിത്തെക്ക വാതം ശമിക്കും നവരക്കിഴികൊണ്ട കാച്ചുകവിരെചിപ്പിക്ക. വിദാര്യാദി കഷായം കുടിക്ക ക്ഷീരബല എണ്ണതെക്കയും കുടിക്കയും ചെയ്ക വാതം ശമിക്കും. ഉമ്മത്തിൻ കായിൽ ഉപ്പു നിറച്ചമൊരിൽ പുഴുങ്ങിഅരച്ച ആവണക്കെണ്ണ കൂട്ടി അരച്ച തെക്ക വാതം ശമിക്കും വാതത്തിന്ന പനികൂടി ഉണ്ടെങ്കിൽ എണ്ണയും നെയ്യും കൂടി ധാരയിടുക. വിദാര്യാദികഷായം കുടിക്ക ഇന്ദുകാന്തഘൃതം സെവിക്ക. തിപ്പലി വിഴാലരി മുരിങ്ങക്കുരു ഇവകൊണ്ട നസ്യം ചെയ്ക. വാതം ശമിക്കും—

വാപിളൎന്നാൽ മുറുക്കികൂടാത്തതിന്ന—നവരക്കിഴികൊണ്ട കാച്ചുക തലെക്കധാരയിടുക. തലയിൽ ഭാരമെററി താടിപിടിച്ച മെൽപ്പട്ട തള്ളുക. ആണിക്ക താഴെ അടിക്കുക വാകൂടും

വാപിളൎക്കുതാതെവരികിലും വാകൊടിപ്പൊകിലും തലെക്ക ധാരയിടുക നവരക്കിഴികാച്ചുക താടിപിടിച്ച കിഴുട്ടുവലിക്ക നസ്യംചെയ്ക പഴുത്തപുലാവിലകൊണ്ട കാച്ചുക ക്ഷീരബല എണ്ണ ഇവററിന്നൊക്കെക്കും കൊള്ളാം.

നാവുസ്തംഭിച്ച ഉരിയാടാത്തതിന്ന—ഉഴുന്ന കഷായം വെച്ച ഇന്തുപ്പ കൽക്കമിട്ട കാടിയും കൂട്ടി എണ്ണവെന്ത തെക്ക വാതചികിത്സ ചെയ്ക—

വാ കൊടിപ്പൊയാൽ—ക്ഷീരബലഎണ്ണ കൊണ്ടുള്ള പ്രയൊഗം ഒക്കയും പ്രധാനം. നസ്യം ചെയ്ക തെക്ക സെവിക്ക.

കൊഴവാതത്തിന്ന—എണ്ണയും നെയ്യും ആവണക്കെണ്ണയും കൂട്ടി ഇന്തുപ്പും ചെഞ്ചല്യവും വരട്ടുമഞ്ഞളും പൊടിച്ചിട്ടകുഴമ്പാക്കിതെക്ക. ഉമ്മത്തിൻ കുരുവും വരട്ടുമഞ്ഞളും ദെവതാരവും കൂട്ടിഅരച്ച വെത്തുമ്പിതെക്ക ദെവതാരം പൊടിച്ച നവരച്ചൊറും കൂട്ടി കിഴികെട്ടി എണ്ണയും നെയ്യും ആവണക്കെണ്ണയും കൂട്ടി അടുപ്പത്തുവെച്ച ഇന്തുപ്പും ചെഞ്ചല്യവും ഉമ്മത്തിൻ കുരുവും പൊടിച്ചിട്ട അക്കിഴികൊണ്ട പൊറുക്കപ്പൊറുക്ക കാച്ചുക. നവരച്ചൊർക്കിട്ടികൊണ്ട കാച്ചിപ്പുക വാതംശമിക്കും

വാതംകൊണ്ട മുഴങ്ങാൽവീങ്ങിയാൽ—ജക്കുകിച്ച പൊരകുളക—കാർത്തൊണ്ടി കാടിയിലരച്ച വെത്തുമ്പിതെക്ക പിണ്ഡതൈലംതെക്ക—

വാതത്തിന്നഎണ്ണ— കരുന്തൊട്ടിവെര, ശതാവരിക്കിഴങ്ങ മുരിങ്ങത്തൊലി നീർമാതളത്തിൻതൊലി ഉങ്ങിൻതൊലി ആവണക്കിൻവെര, കരിംകുറിഞ്ഞിവെര അമുക്കുരം പ്രസാരണി വലിയ പഞ്ചമൂലം ഇവ കഷായം വെച്ചു നാലൊന്ന ശെഷം എണ്ണകൂട്ടി എരട്ടിപ്പാലും എണ്ണയൊളം തൈരും കൂട്ടി തകരം ദെവതാരം ഏലത്തരി ചുക്ക കച്ചൂരിക്കിഴങ്ങ ശതകുപ്പ ഇന്തുപ്പ കൊട്ടം. അരത്ത ഉലുവ വയമ്പ കൊട്ടവെലി മാഞ്ചി ചരളം കടുകരൊഹണി ഇവ കൽക്കമിട്ട മെഴുകപാകത്തിലരിച്ചു തെക്കകടിപ്പാനും നസ്യത്തിന്നും വസ്തിപിടിപ്പാനും കൊള്ളാം എല്ലാവാതവും ശമിക്കും ഗുന്മം ആന്ത്രം വൃദ്ധി വിദ്രധി ശൂല എന്നിവററിന്നും ശമനം

ധാന്വന്തരം എണ്ണയ്ക്കു— കഷായത്തിന്നമരുന്ന— കുറുന്തൊട്ടിവെര പലം ൨ം യവം ലന്തക്കുരു മുതിര ദശമൂലം ഇവ ഒരെപലം ഇങ്ങിനെ കഷായം വെച്ചു നാനാഴി എണ്ണകൂട്ടി ൨ം നാഴിപാലും കൂട്ടി കൽക്കത്തിന്ന മെദ മഹാമെദ ദെവതാരം മഞ്ചെട്ടി ചന്ദനം നന്നാറി തകരം ജീവകം എടവകം ഇന്തുപ്പ ഉലുവ കന്മതം വയമ്പ അകില തമിഴാമവെര അമുക്കുരം എരട്ടിമധുരം ത്രിഫല നറുമ്പശ ശതകുപ്പ ഉഴുന്ന ചെറുപയറ ഏലത്തരി ഏലവംഗത്തൊലി പച്ചില ഇവ കല്ക്കമിട്ട മെല്ലെ തിയ്യിട്ട വെന്ത മെഴുകപാകത്തിലരിച്ചു സെവിക്ക എണ്ണത ജാതിയുള്ള വാതവും ശമിക്കും പ്രസവിച്ചവൎക്കും കിടാങ്ങൾക്കും മൎമ്മക്ഷൊഭത്തിന്നും അസ്ഥിദൊഷത്തിന്നും ദെഹം ക്ഷയിച്ചവൎക്കും പനിക്കും ഗുന്മത്തിന്നും ബുദ്ധിഭ്രമത്തിന്നും മൂത്രംചുടുള്ളവൎക്കും വൃദ്ധിക്കും യൊനിരൊഗത്തിന്നും ഇവ എപ്പാററിന്നും നന്ന

പ്രഭഞ്ജന വിമൎദ്ദനം—കുറുന്തൊട്ടിവെര ശതാവരിക്കിഴങ്ങ മുരിങ്ങത്തൊലി നീൎമ്മാതളത്തിൻതൊലി കരിംകുറിഞ്ഞി തലനീലി കാരില മുച്ചില ചെറുവഴുതിന ചെറുള ഞെരിഞ്ഞിൽ ഇവ കഷായംവെച്ചുഎണ്ണ കൂട്ടി ഇരട്ടി പാലും കൂട്ടി എണ്ണയൊളംതൈരും അത്ര കാടിയും കൂട്ടി ഇനി കൽക്കത്തിന്ന-തകരം ദെവതാരം ഏലത്തരി, കച്ചൂരിക്കിഴങ്ങ ചുക്ക ശതകുപ്പ കൊട്ടം ഇന്തുപ്പ അരത്ത ഉലുവ വയമ്പ കൊട്ടവെലി മാഞ്ചി കടുകരൊഹണി ഇവ മുമ്മൂന്നു കഴഞ്ചു കല്ക്കമിട്ട മൃദ്വഗ്നികൊണ്ടു പചിച്ചു സെവിക്ക— സൎവ്വവാതവും ഗുന്മവും ശമിക്കും

ശതാവരിക്കിഴങ്ങ നൂറുപലം കഷായം വെച്ചു നാലൊന്ന ശെഷം നാലിടങ്ങഴി എ(ണ്ണ) കൂട്ടി നാലിരട്ടി പാലും കൂട്ടി പതിനാ

റിടങ്ങഴി പാൽ ദെവതാരം മാഞ്ചി ചൊവ്വള്ളിക്കൊടി വയമ്പ ചന്ദനം തകരം കൊട്ടം ഏലത്തരി വിഴാലരി മുന്തിരിങ്ങ ജീവകം കരന്തൊട്ടിവെര ഉങ്ങിൻതൊലി നീർമാതളത്തിൻതൊലി ഇവ കൽക്കമിട്ട എണ്ണ കാച്ചിതെക്ക കാസം ശ്വാസം വാതം കണ്ണിലെ ദാഹം സന്ധികളിലെവാതം ആന്ത്രവൃദ്ധി കാലുവിള്ളുന്നത വീക്കം ഇവശമിക്കും.

തൈലരാജൻഎണ്ണ — ഒരു പലം ചിററമൃത കഷായം വെച്ചു ചന്ദനം അതിമധുരം നറുനീണ്ടികിഴങ്ങ ദെവതാരം നാകപ്പൂവ്വ മുത്തെങ്ങ മഞ്ഞൾ മരമഞ്ഞൾ ചാതുർജ്ജാതം രാമച്ചംനിശ്വാസം പുഴുക കുംകുമം കപ്പൂരം കടുക്ക തക്കൊൽപുട്ടില ജാതിക്ക ഇവ കൽക്കമിട്ട എണ്ണ കാച്ചിതെക്ക—കുടിക്കയും ചെയ്ക എണ്പത ജാതിയുള്ള വാതവും ശമിക്കും.

മഹാമൃതംതൈലം—വാതത്തിന്ന-ഒരുതുലാം ചിററമൃതകഷായംവെച്ചു നാലിടങ്ങഴി എണ്ണ വീഴ്ത്തി ഇരട്ടിപാലും വീഴ്ത്തി കൽക്കത്തിന്ന ചന്ദനം അകില കപ്പൂരം കുംകുമം കസ്തൂരികിഴങ്ങ പച്ചില അമുക്കരം ചെറുകിൻചട്ട മാഞ്ചി കൊട്ടം നാകപ്പൂവ്വ മഞ്ചെട്ടി നാഗണം മരമഞ്ഞൾ ഏലത്തരി ഏലാവാലുകം ഇരുവെലി പാവ്വള്ളികിഴങ്ങ രാമച്ചം തക്കൊൽപുട്ടൽ അതിമധുരം ജാതിക്ക നിശ്വാസം ഇവ കൽക്കമിട്ട മൃദ്വഗ്നിമെൽ വെന്ത മെഴുപാകത്തിലരിച്ചു തെക്കയും കുടിക്കയും ചെയ്ക അർദ്ദിതവാതം ഊരുസ്തംഭം പിത്തം പക്ഷാഘാതം അപബാഹു തിമിരം ഇവ ശമിക്കും

കാടിവെപ്പാൻ-നല്ലൊരുമുഹൂർത്തംകൊണ്ട നല്ലൊരു ഗ്രഹത്തിൽ ഇവററെക്കൊണ്ട കലശം നിറക്ക പത്തിടങ്ങഴിഅരി അവില മുതിര ഇവയും പതിപ്പത്തിടങ്ങഴിശ്ശ നാല്പതു ചെറുനാരങ്ങയും രണ്ടിടങ്ങഴി അയമൊതകം തിനയരി വരകരി ഇവനാലിടങ്ങഴിശ്ശ ചുക്ക രണ്ടിടങ്ങഴി ഇരുനൂറിടങ്ങഴിവെള്ളം കാച്ചി വീഴ്ത്തി പിന്നെ അതിൻെറ വായ്ക്കെട്ടി ചുററും തീയമെരിച്ചു ഏഴദിവസം വെച്ചെക്ക പിന്നെ എട്ടാം ദിവസം സുഖമെ പുളിച്ചിരിക്കുന്ന കാടിയെ ഒരുപാത്രത്തിൽ വീഴ്ത്തി ക്ലെശിതനായിരിക്കുന്നവനെ എണ്ണയുംനെയ്യുമായികുളുർക്കെതെച്ചു കാടിയിലിരുത്തുക ശരീരം വിയൎക്കുവൊളം പിന്നെ അവന തളച്ചുവരുംമുമ്പെ അതിൽനിന്ന കരെററിക്കൊൾക സെകം നാലുജാതി അവഗാഹം ഉപനാഹം ഊഷ്മാവ ദ്രവം ഇങ്ങിനെ നാലുജാതി അവററിൽ വെച്ചു ദ്രവസെകം ഇത ഏഴു ദിവസം വെണ്ടു—എന്നാൽ ശൂല

സ്തംഭം ശരീരത്തിന്റെ ഘനം എന്നിവ സുഖമെ ശമിപ്പൊളു
വും ശരീരത്തിന്റെ മൃദുത്വം ഉണ്ടാവൊളവും വെണം പിന്നെ
സ്വെദത്തിങ്കന്ന വെറിട്ടുകൊക അതിലെററം സ്വെദിച്ചാൽ ര
ക്തപിത്താദി ദൊഷങ്ങളുണ്ടാം.

എരണ്ഡതൈലം — ഒരു തുലാം ഉള്ളി കഷായംവെച്ചു അതി
ൽ നാലിടങ്ങഴി ആവണക്കെണ്ണ വീത്തി കൽക്കത്തിന്ന ത്രികടു
ത്രിഫല നാകാന്തി കായം ഇന്തുപ്പ കൊടുവെലി തുവച്ചില
ചവൽക്കാരം വിഴാലരി അത്തിത്തിപ്പലി ഇവ ഓരൊപലംത്രി
കൊല്പക്കൊന്ന ആറുപലം ഇങ്ങിനെ കാച്ചി സെവിക്ക വാതം
ഗുന്മം പ്ലീഹ അഷ്ഠീല വൃദ്ധി ശൂല അഗ്നിമാന്ദ്യം ഇവ ശമി
ക്കും ഈ എണ്ണയ്ക്കു എരണ്ഡതൈലമെന്ന പെർ

കുറുന്തൊട്ടി ചിററമൃത ശതാവരിക്കിഴങ്ങ ഇവ കഷായംവെ
ച്ചു എലത്തരി കരയാമ്പൂവ്വ കൊട്ടം അമുക്കുരം രാമച്ചം മുത്തെ
ങ്ങ ചന്ദനം എരട്ടിമധുരം ഇവകൽക്കമിട്ടു ഇരട്ടിപാലുംകൂട്ടിഎ
ണ്ണകാച്ചിതെക്ക വാതമെല്ലാം ശമിക്കും

പിണ്ഡതൈലത്തിന്റെ യൊഗം — കാടിയിലെണ്ണ വീത്തി
തൈരും പാലും കൂട്ടി കൽക്കത്തിന്ന മെഴുക മഞ്ചട്ടിപ്പൊടി ന
ന്നാറിക്കിഴങ്ങ ഇവ കൽക്കമിട്ടു എണ്ണയിൽ മൂന്നൊന്ന നെയ്യും
കൂട്ടി കാച്ചിത്തെക്ക വാതശൊണിതം ശമിക്കും.

ധാത്രീഗുളൂച്യാദിതൈലം — നെല്ലിക്കയും ചിററമൃതും കഷാ
യംവെച്ചു അതിമധുരം കുറുന്തൊട്ടിവെര പാച്ചുള്ളിക്കിഴങ്ങ രാമ
ച്ചം പതിമുകം കാകൊളി അകില ചരളം മെഴുക ആമ്പൽ
നെയ്തൽതാമര ഇവററിൻ കിഴങ്ങ തക്കൊലപ്പുട്ടൽ ജാതിക്കത
കരം മെരുകിൻമട്ട ചന്ദനം മുത്തെങ്ങ കപ്പൂരം കസ്തൂരിക്കിഴ
ങ്ങ ഇവ കൽക്കമിട്ടു എണ്ണകാച്ചി തെക്ക അർദ്ദിതവാതംപക്ഷാ
ഘാതം ശൊണിതവാതം ഊരുസ്തംഭം ഇവ ശമിക്കും

വാതശൊണിതത്തിന്ന പനിക്കൂടെ ഉണ്ടെങ്കിൽ ഷഡംഗംക
ഷായം കുടിക്ക സന്ധികളിൽ വീങ്ങിയാൽ അട്ടയിട്ടു പൊരകള
ക്കം കാരസ്കരഘൃതം സെവിക്ക ധാത്ര്യാദിനെയ്യ സെവിക്ക, തപെ
ഷ്ഠ കുഴമ്പിടുക പാൽകൊണ്ട ധാരയിടുക കുത്തും നൊവും ചൂടും
ഉണ്ടാകിൽ പിണ്ഡതൈലം തെക്ക വീങ്ങിയെടത്ത ചിററമൃതി
ൻഇല അരച്ചു വെണ്ണ കൂട്ടിത്തെക്ക എള്ള പാലിലരച്ചുതെക്ക
വീക്കവും നൊവും പൊം. അമൃതാദി തൈലം തെക്ക ബലാഗു
ളൂച്യാദി എണ്ണയും കൊൾക

ശതാവരിക്കിഴങ്ങ ചിററമൃത കുറുന്തൊട്ടിവെര കരിമ്പ തൈ

രിഞ്ഞിൽ ഇവ കഷായം കുടിക്ക.

കരിമ്പും കുറുന്തോട്ടിയും കഷായം വെച്ച മുന്തിരിങ്ങ കദളിപ്പഴം എരട്ടിമധുരം ഇവ കൽക്കമിട്ട ഏരട്ടി പാലുംകൂട്ടി നെ കാച്ചിസെവിക്ക വാതശോണിതം ശമിക്കും.

ഇരുനാഴി നെക്ക അറുപത കാഞ്ഞിരക്കുരു മൊരിൽ പുഴുങ്ങി തൊൽകളഞ്ഞ ഉള്ളിലെത്തെ ദലവുംകളഞ്ഞ നുറുക്കി നെയ്യിലിട്ട നാലിരട്ടി പാലും കൂട്ടി എരട്ടിമധുരം ചന്ദനം മുന്തിരിങ്ങ നന്നാറിക്കിഴങ്ങ ഇവയെല്ലാം കൂട്ടി കൽക്കമിട്ട പാകത്തിൽ കാച്ചിയരിക്ക ഇരുപത്തുദിവസംകൊണ്ട ഇരുനാഴി നെ സെവിക്കം- പത്തുദിവസം ഏതിരെ പത്തുദിവസം അത്താഴം കഴിഞ്ഞിട്ട ഇങ്ങിനെ സെവിക്ക.

കാഞ്ഞിരത്തിൻവെരകഷായം പാലുംകൂട്ടി ധാരയിടുക ത്രിമിശ്രകതൈലംതെക്ക

ത്രിമിശ്രകതൈലം—ചന്ദനം നാകപ്പൂവ്വ മാഞ്ചി വെറുകുട്ടക കച്ചൂരിക്കിഴങ്ങ മുത്തങ്ങ രാമച്ചം അതിമധുരം അമുക്കുരം ഇവകൽക്കമിട്ട എണ്ണകാച്ചിതെക്ക പിത്തം രക്തവാതം പനി ദാഹം തലനൊവ ഇവ ശമിക്കും

നാല്പാമരത്തൊലി കഷായം വെച്ചുകൂട്ടി ധാത്ര്യാദിനെയ്യ പമച്ച സെവിക്ക.

ധാത്ര്യാദിഘൃതം—നെല്ലിക്ക മുത്തക്ക കരിമ്പ ശതാവരിക്കിഴങ്ങ കുമ്പളങ്ങ ഇവ ഇടിച്ച പിഴിഞ്ഞ നെ വീഴ്ത്തി നിലപ്പനക്കിഴങ്ങ കരുവിക്കിഴങ്ങ കൊവത്തൊണ്ട വെറ്റില ഇവ കൂടെ ഇടിച്ച പിഴിഞ്ഞുകൂട്ടിക്കൊൾക മുന്തിരിങ്ങ അതിമധുരം ചന്ദനം ജീരകം ആശാളി കിരിയാത്ത പാറകി ഇവ കൽക്കമിട്ട നെ വെന്ത സെവിക്ക മെലിവ കാസശ്വാസം രാജയക്ഷ്മാവ ഉരക്ഷതം രക്തസ്രാവം, ശുക്ലസ്രാവം മൂത്രാശ്മരി മൂത്രകൃച്ഛ്രം പ്രമെഹം മുറിവ ഗുന്മം ശൂല ഇവഎല്ലാം ശമിക്കും (ധാത്ര്യാദിഘൃതമെന്നപെര)

## ഇതി വാത ചികിത്സാ

## അഥ മസൂരി ചികിത്സാ

മസൂരിക്ക പനി തുടങ്ങുമ്പൊഴെ വിരെചിപ്പിക്ക ത്രികൊൽപ്പക്കൊന്ന കഷായംകൊണ്ട വിരെചിപ്പിക്ക പിന്നെ അപ്പ പിഴിഞ്ഞ എണ്ണയിൽ കുടിക്ക മസൂരി പുറപ്പെടുകയില്ല. ആദ

ക്ഷം ശംഖ ഗോരോചനം ഏലത്തരി ഇവ അരച്ച പാലിൽ
സെവിക്ക നിത്യവും മസൂരി ഉണ്ടാകയില്ല ഇതജ്വരാദി പ്രാ
ഗ്രൂപത്തിങ്കൽ ചെയ്തുകൊള്ളുക നന്നാറിക്കിഴങ്ങ ഏരട്ടിമധുരം
പൎപ്പടകം ചന്ദനം രാമച്ചം ഇവ കഷായം കുടിക്ക ബ്രഹ്മി
പിഴിഞ്ഞ നെയി കൂട്ടി സെവിക്ക വിഷ്ണുക്രാന്തിയും തുമ്പയുംപി
ഴിഞ്ഞ മൊരിൽ സെവിക്ക ചുഴലിക്കാക്കൊണ്ട മുക്കൂടികുടിക്ക
ആനടിയൻ വെര വലത്തെക്കാതിൽ കെട്ടുക പഞ്ചവൽക്കാ
ദി എണ്ണ തെക്ക — തെച്ചിവെർ കഷായം വെച്ച നെയി കാച്ചിക്കു
ട്ടുകയും നന്ന ഇതിന്ന ആദിയിൽ വിരെചിപ്പിക്ക പ്രധാനം
ക്ഷീരിദ്രുമാദിതൈലം തെക്ക കഷായങ്ങൾ പലതുമുണ്ട

## ഇതി മസൂരിചികിത്സാ

## അഥ മൂത്രാതിസാരചികിത്സാ

മൂത്രാതിസാരത്തിന്ന ശുദ്ധബല നെയി കാച്ചി മെത്തെക്ക ക
രുന്തൊട്ടി കഷായംവെച്ച അതുതന്നെ കൽക്കമിട്ട പാലും കൂട്ടി
നെയികാച്ചി സെവിക്ക തലെക്കു പാൽകൊണ്ട ധാരയിടുക ലാ
ക്ഷാദി എണ്ണ ചമെച്ച മെൽതെക്ക ഓരില മൂവില ചെറൂള ചെ
റുവഴുതിന ഇവ പാതിപാതി നെല്ലിക്ക ഇങ്ങിനെ കഷായംകുടി
ക്ക മൂത്രാതിസാരം ശമിക്കും. പഞ്ചസാരമെഴുപ്പൊടി ചെറുപഞ്ച
മൂലവും കുറുന്തൊട്ടിയും നിലമ്പരണ്ടയും കൂടി കഷായംവെച്ച പ
ഞ്ചസാര മെഴുപ്പൊടിയായി സെവിക്ക കദളിപ്പഴവും കന്മതവും
കൂടി സെവിക്ക ചെറുപഞ്ചമൂലം കഷായംവെച്ച ശതാവരി ഇ
ടിച്ച പിഴിഞ്ഞ നീരും ഇളനീരും കൂട്ടി നെയികാച്ചി സെവിക്ക
വല്യതായുള്ള മൂത്രാതിസാരത്തിന്ന വസ്ത്യാമയാന്തകംനെയ്യ സെ
വിക്ക മൂത്രം കൊഴുത്ത ദെഹം മെലിഞ്ഞുവരികിൽ മലക്കുഴമ്പി
ടുക ലാക്ഷാദികുഴമ്പതെക്ക പാരിച്ചാൽ ഇളനീരും പാലും കുറു
കു ഇടിച്ച പിഴിഞ്ഞ വെള്ളവും എണ്ണയും നെയ്യും സമംകൊ
ണ്ട ഉരസി കഴുത്തിനകീഴ തെക്ക അമുക്കുരവും ചിററമൃതും ഏര
ട്ടിമധുരവും ചന്ദനവും കൂടി നീർവലിച്ച വെണ്ണയിൽ ഉരസി
ഉടൽക്ക തെക്ക വാരാഹീഘൃതം സെവിക്ക.

## ഇതി മൂത്രാതിസാരചികിത്സാ

## അഥ മദാത്യയചികിത്സാ

തൃണപഞ്ചമൂലംകൊണ്ടു കഷായം കുടിക്ക കറുകന്തൊട്ടിവെര കൂടെ കൂട്ടിക്കൊൾക ധാരോഷ്ണത്തിൽ പഞ്ചസാരയിട്ടു സെവിക്ക. കറുകന്തൊട്ടിവെരപാൽകൂട്ടി കഷായംകുടിക്ക. മദാത്യയംശമിക്കും. ദ്രാക്ഷാദി കഷായം സെവിക്ക

ദ്രാക്ഷാദികഷായം—മുന്തിരിങ്ങ. ഇരിപ്പക്കാതൽ, എരട്ടിമധുരം, പാച്ചോററിത്തൊലി, കുമിഴിൻവെര നന്നാറികിഴങ്ങ മുത്തങ്ങ, നെല്ലിക്ക, ഇരുവെലി, താമരയല്ലി, പതിമുകം, താമരവളയൻ, ചന്ദനം രാമച്ചം കരിങ്കുവളകിഴങ്ങ, ചിററീന്തൽ പിച്ചകപ്പൂവ്വ ഇവകഷായം തെൻ മെമ്പൊടി. ഇത ശീതകഷായമായിട്ടുമാം.

സന്യാസത്തിന്ന നസ്യം ചെയ്ക ചുക്കരച്ച പാലിൽ കലക്കി നസ്യംചെയ്ക, കപ്പൂരംകൂട്ടിപാലിൽ കലക്കീട്ട നസ്യംചെയ്കബൊധമുണ്ടാം. തുമ്പച്ചാറകൊണ്ടു നസ്യം. സന്യാസംകൊണ്ടു ബൊധം കെട്ടകിൽ കപ്പൂരവും മുളകുമണിയും കൂട്ടി അരച്ച കണ്ണിലെഴുതുക മുതിര പൊടിച്ച കിഴികെട്ടി ചിരട്ടക്കനലിൽ കാച്ചി ഒപ്പുക ഉള്ളംകാലിൽ തുടയിൽ കയ്യിൻെറയും കാലിൻെറയും സന്ധികളിൽ കഴുത്തിൽ ഇങ്ങിനെ കാച്ചി ഒപ്പുക.

## ഇതി മദാത്യയചികിത്സാ

## അഥ നെടുമ്പാടിൻെറ ചികിത്സാ

തെങ്ങിൻപൂക്കുല പിഴിഞ്ഞ പാലിൽ കുടിക്ക അഞ്ജനം പൊടിച്ച സെവിക്കയുമാം കൊടപ്പാവിൻെറ കാമ്പും പാലിൽ സെവിക്കാം പരുത്തിയില പാലിൽ സെവിക്ക. നെടുമ്പാട ശമിക്കും വെള്ളാട്ടം ശമിക്കും. അശൊകത്തിൻ തൊലി കഷായം വെച്ച എരട്ടിമധുരം, ചന്ദനം, സഹസ്രവെധി, തെററാമ്പരൽ, അരക്ക ഇവ കൽക്കമിട്ട പാലുംവീഴ്ത്തി നൈകാച്ചി സെവിക്ക വെള്ളാട ശമിക്കും. വെണ്കുറുന്തൊട്ടി പാലുംകൂട്ടി കഷായംകുടിക്ക. സാമ്ലചതുഷ്കവും മൊദകതാഗാദി നെയ്യും വാരാഹി ഘൃതവും നെടുമ്പാടിന്ന നന്ന

## ഇതി നെടുമ്പാടിൻെറ ചികിത്സാ

## അഥ ഗർഭചികിത്സാ

ഗർഭമുണ്ടായാൽ കുറുന്തോട്ടിവേരിട്ട പാലുംകൂട്ടി കഞ്ഞികുടിക്ക
വെണ്ണ സേവിക്ക. ചെറുപഞ്ചമൂലം കൊണ്ടു പാൽകൂട്ടികഷായം
കുടിക്ക. ഗർഭത്തിങ്കൽ വയർനൊവു, വയററിൽ കുത്ത ഇവ ഉണ്ടെ
ങ്കിൽ കുറുന്തോട്ടിവേര, അടപതിയൻ കിഴങ്ങു നന്നാറി, രാമച്ചം
ചെങ്ങഴിനീർക്കിഴങ്ങു ഇവ പാൽ കൂട്ടികഷായം വെച്ചു പഞ്ചസാ
രമെഴുപ്പൊടിയായി സേവിക്ക. ഗർഭശൂലം ശമിക്കും. ക്ഷീരബല എ
ണ്ണ തേക്ക. ലാക്ഷാദിതൈലവും കൊള്ളാം. ഗർഭപ്പനി ഉണ്ടെങ്കി
ലും ഈ എണ്ണ കൊള്ളാം. പാൽകുഴമ്പ സേവിക്ക. ഗർഭത്തിങ്കൽ
ഛർദ്ദി ഉണ്ടെങ്കിൽ വില്വാദികഷായം പഞ്ചസാരയിട്ട കുടിക്ക. ഗ
ർഭിണിക്ക അതിസാരമുണ്ടാകിൽ ത്രിഫലാകഷായം കുടിക്ക. പാടക്കി
ഴങ്ങ, കൊട്ടത്തൂവ്വ, മുവ്വില കൂളത്തിൻവേര, മുത്തങ്ങ, ഇരുവെ
ലി. ചുക്ക, കുറുന്തോട്ടിവേര ഇവ കൊണ്ടു കുടിക്ക. പാലത്തൊലി
കഷായം വെച്ച നെയ്‌വീഴ്ത്തി മുത്തങ്ങ, ചിററമൃത, ചന്ദനം കു
റുന്തോട്ടിവേര. ചുണ്ടവേര, രാമച്ചം ഇവ കൽക്കമിട്ട നെയ്യും കൂ
ട്ടി എണ്ണ വീഴ്ത്തി കാച്ചി തേക്ക. ഗർഭിണിയുടെ പനി ശമിക്കും. പാ
ലയില അരയാലില ചെറുചണച്ചിയില, ചിററമൃത ഇവ ഇടി
ച്ചുപിഴിഞ്ഞ എണ്ണ കാച്ചി തേക്കയുമാം. തമിഴാമ ഇടിച്ചുപിഴിഞ്ഞു
വേരരച്ചു കൽക്കമിട്ട എണ്ണ കാച്ചി തേക്ക. ഗർഭിണിശോഫം ശമി
ക്കും. എട്ടാം മാസം പിറന്നാൽ കുറുന്തോട്ടിവേരിട്ട പാലുംകൂട്ടി ക
ഞ്ഞി വെച്ചു കുടിക്ക. എട്ടിമധുരം, ത്രിഫല, ത്രികൊല്പക്കൊന്ന
മുന്തിരിങ്ങ, കരിമ്പ, ആവണക്കിൻവേര എന്നിവററെക്കൊ
ണ്ടു കഷായം കുടിക്ക. വിരേചനമുണ്ടാകും. ചെറൂളവേരിട്ടപാലും
കൂട്ടി കഞ്ഞി എതിരെ കുടിക്ക ൯-ാം തിങ്ങളിലും ൧൦-ാം തിങ്ങളിലും
ഈ കഞ്ഞി പ്രധാനം. നങ്ങണംപുല്ല ഇടിച്ചുപിഴിഞ്ഞ എണ്ണ കാ
ച്ചി വയററത്തും പിന്നിലും തലൊട്ടുക. വശള. കുറുന്തോട്ടി. നങ്ങണ
മ്പുല്ല തുമ്പ. ഉഴമാൻപഴം തിരുതാളി ഇവ ഇടിച്ചുപിഴിഞ്ഞ എര
ട്ടിമധുരം കൽക്കമിട്ട എണ്ണതാൻ നെയ്യുതാൻ പ്രകൃതിക്ക തക്കവ
ണ്ണം കാച്ചി സേവിക്ക വൈഷമ്യം കൂടാതെ പ്രസവിക്കും. നൊ
വ്വുതുടങ്ങിയാൽ പാലയില പിഴിഞ്ഞ എണ്ണയിൽ സേവിക്ക. ചെ
റൂള വേരിട്ട പാൽകഞ്ഞി കുടിക്ക. തലക്കണ്ടാൽ വെരകിന്റെ
വെരുമ്മൽതൊലി അരച്ച എണ്ണയിൽ സേവിക്ക എന്നാൽ തെ
ന്നന്നെ പ്രസവിക്കും. ശിരൊധർമ്മനെ വിഷ്ണുക്രാന്തി പിഴിഞ്ഞും
തഴുതാമ്പി പിഴിഞ്ഞും സേവിക്ക. പുത്രഞ്ചാരി എണ്ണയിൽ സേ

ക വിരിയെ പ്രസവിക്കും പൂച്ചാംകുറന്തല സമൂലം അരച്ച എണ്ണയിൽ സെവിക്ക അപ്പൊഴെ പ്രസവിക്കും

പെററാൽ മറുപിള്ള പിറക്കാഞ്ഞാൽ—പുകനന്തപെരുകടലാടി അരച്ച എണ്ണയിൽ സെവിക്ക നിലമ്പരണ്ട അരച്ച എണ്ണയിൽ സെവിക്ക മുരുക്കിൻതൊലി കത്തിച്ചുപിഴിഞ്ഞഎണ്ണയിൽസെവിക്ക നവരച്ചൊറുകൊണ്ട വയററിലും പൃഷ്ഠത്തും കാച്ചിപ്പെക മറുപിള്ള പിറക്കും

ചത്തപിള്ള പിറക്കാഞ്ഞാൽ—ഇന്തുപ്പ് പുക്കം പെരുതെക്കു, ഇവ അരച്ച പാലിൽ സെവിക്ക എന്നാൽ ചത്തപിള്ള പിറക്കും

പെററുകുളിച്ചുവന്നാൽ ജീരകം പൊടിച്ച നെയ്യിൽ നക്കുക മൂന്നുദിവസം വെവുപൊം

ഗ്രന്ഥൻനൊവിന———പുടയാവ വാട്ടിപ്പിഴിഞ്ഞ മൊരിൽസെവിക്ക. ഇരട്ടിപ്പുംത്രികടുവും ചവൽക്കാരവും പൊടിച്ച മൊരിൽ സെവിക്ക. വെവിന.നെല്ലിക്കചുട്ടി ഷഡംഗം കഷായംകുടിക്ക. പനിയും ശമിക്കും.

(സൂതികാജ്വരത്തിന്ന കഷായം ജ്വരചികിത്സയിൽ ചൊല്ലി)

## ഇതി ഗൎഭചികിത്സാ

## അഥ നെത്രരൊഗചികിത്സാ

കണ്ണിനപുറമരുന്ന—നാല്പാമരത്തിൻ കുരുന്ന, കാഞ്ഞിരത്തിൻ കുരുന്ന, കുറുക, മുത്തെങ്ങ, പൂവലയരി ത്രിഫല, എരട്ടിമധുരം, തെററാമ്പരൽ ഇവ പാലിൽപുഴുങ്ങി അരച്ച നീർവലിച്ച വെണ്ണയിൽ ചാലിച്ച പുറമരുന്ന നെററിമെലിടുക, കണ്ണിൽതഴുകിയിടുക—തല നൊവ പാരമെങ്കിൽ നിറുകയിലിടുക—

പൊറമരുന്ന—ത്രിഫല, കഷായക്കല്ല, ചന്ദനം, രക്തചന്ദനം മരമഞ്ഞൾ മഞ്ഞൾ, പാച്ചൊററിത്തൊലി, നന്നാറിക്കിഴങ്ങ, പെരാൽമൊട്ട. കുറുക രാമച്ചം ഇവ പാലിലരച്ച നെററിമെലിടുക— തഴുകിയിടുക — കണ്ണിന്റെ വീക്കം, ചൂട, ചുവപ്പ ഇവ ശമിക്കും—

കുറുകവെര, കൊഴുപ്പവെര രാമച്ചം മുത്തെങ്ങ ചിററമൃത പാച്ചൊററികുരുന്ന വെട്ടികുരുന്ന, കാഞ്ഞിരത്തിൻ കുരുന്ന തെച്ചിമൊട്ട ഇവസമംകണ്ട പാലിലരച്ച പൊറമരുന്നിടുക.കണ്ണിലെ വീക്കവുംവെദനയും ശമിക്കും—

കണ്ണപഴുക്കുന്നതിന്ന—കണ്ണിലുവെററില ഇടിച്ചുപിഴിഞ്ഞപെ

ന്നു പാത്രത്തിൽ വീഴ്ത്തി കറഞ്ഞൊരു ഇന്തുപ്പും ഇട്ട വെണ്ണയുംകൂട്ടി ക്ഷൗരകന്റെ കല്ലുകൊണ്ടു ഉരസി നീരവത്ത കണ്ണിലെ എണ്ണമ്മേൽ എഴുതുക അന്തിക്കു പഴപ്പു ശമിക്കും

തലക്കു കഴമ്പ—കരുന്തൊട്ടിപ്പൊടി നെല്ലിക്കപ്പൊടി മുത്തെങ്ങ ചിററമൃതിന്റെ ഊറൽ ഇവസമം കൂട്ടിപാലിലരച്ചു വെണ്ണയിൽ ഉരസി ആവണക്കെണ്ണയും കൂട്ടി തലക്കു കഴമ്പിടുക

പഞ്ചാംകരം മുഴക്കുവാൻമരുന്ന-തെച്ചിമൊട്ട കറുക കാഞ്ഞിരത്തിൻകുരുന്ന വെററിക്കുരുന്ന കായാവിൻ കുരുന്ന ഇവ പാലിൽ കുത്തിപ്പിഴിഞ്ഞഅരിച്ചു കണ്ണിൽ ഒഴിക്കുക- കണ്ണിലെ രോഗം എല്ലാം ശമിക്കും—

ചന്ദനാദിഗുളിക—ചന്ദനം തെററാമ്പരൽ, കാവിമണ്ണ അരക്ക പിച്ചകമൊട്ട ഇവ വെള്ളത്തിലരച്ചു ഗുളികയുരുട്ടി നിഴലിലുണക്കി പാലിലരച്ചുകലക്കി അരിച്ചു ഒഴിക്കുക രക്തപടലം ചൂട വെള്ളം പാടുക ശുക്ലം തിമിരം ഇവ ശമിക്കും—

ഇളനീർക്കുഴമ്പിന്ന—ത്രിഫല എരട്ടിമധുരം മരമഞ്ഞൾതൊലി ഇവ സമംകൊണ്ടു ഇളനീർ വെള്ളത്തിൽ കഷായം വെച്ചു സാന്ദ്രപാകത്തിൽ തേനും വീഴ്ത്തി വാങ്ങി ഇന്തുപ്പും കർപ്പൂരവുമിട്ടു ഉരസി കഴമ്പാക്കി കണ്ണിലെഴുതുക- ശുക്ലവും രക്തപടലവും പൂവും ശമിക്കും—

തുത്ഥശുദ്ധിചെയ്യാൻ—ഗോമൂത്രത്തിൽ എരുമച്ചാണകത്തിൽ കാടിയിൽ മുലപ്പാലിൽ നെയ്യിൽ പച്ചവെള്ളത്തിൽ തേനിൽ ഇങ്ങിനെ ക്രമത്താലെ കാച്ചി മുക്കുക- എന്നാൽ ശുദ്ധിവരും—

കർപ്പൂരാദികഴമ്പിന-പച്ചക്കർപ്പൂരം പവിഴം കവിടി പഴമുളക മരമഞ്ഞത്തൊലി ഇന്തുപ്പ തിപ്പലി പീതരോഹിണി കടൽനുര കാവിമണ്ണ ശംഖ അഞ്ജനക്കല്ല എരട്ടിമധുരം മാക്കീരക്കല്ല തുത്ഥം ഇവയൊക്കെ സമം കൂട്ടി നന്നായിപ്പൊടിച്ചു അരിച്ചു തേൻ കൂട്ടി അരച്ചു കഴമ്പ കണ്ണിലെഴുതുക- രണ്ടുനെരവും കണ്ണിലെ ദോഷമെല്ലാം ശമിക്കും

മഞ്ജിഷ്ഠാദി എണ്ണ-തെച്ചിക്ക ത്രിഫലയും എരട്ടിമധുരവും മരമഞ്ഞത്തൊലിയും കൂട്ടി പൊടിച്ചു തേനിൽ സേവിക്ക അത്താഴമുണ്ടാൽ ഈ പൊടി പടവലാദി നെയ്യിൽ സേവിക്ക

വിമലഗുളിക—പഴമുളകം തിപ്പലിയും ഈ രണ്ടു പണത്തൂക്കം നെല്ലിക്ക താന്നിക്ക മരമഞ്ഞത്തൊലി ഇവ ഓരോരൊ പണത്തൂക്കം എരട്ടിമധുരം പാച്ചോററിത്തൊലി ആറുപണത്തൂക്കംപച്ചക്കർപ്പൂരംഎട്ടുപണത്തൂക്കംപീതരോഹിണി ചത്തുപണത്തൂക്കം

ഇങ്ങിനെ കൂട്ടി പനീരിൽ ഏഴുദിവസം അരച്ചുഗുളികയുരുട്ടി നിഴലിലുണക്കി പൂവാംകുരുന്തലനീററിലരച്ച എഴുതുക തിമിരം ശുക്ലം, രക്തപടലം,ക്ഷതശുക്ലം,പഴപ്പ കാചം ഇവ ശമിക്കും—

കരിമ്പനത്തണ്ട ചതച്ച പിഴിഞ്ഞ തെനുംകൂട്ടി ഒഴിക്കുക. കണ്ണിലെ ശുക്ലം ശമിക്കും.

ഞെമഞ്ഞിയും തെനും കൂട്ടി പിഴിക ജീവന്ത്യാദിഘൃതം—ഒരു തുലാം അടപതിയൻകിഴങ്ങ മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച നാലൊന്നാശെഷം നാനാഴിനെയ്യ എരട്ടിപ്പാലുംവീഴ്ത്തി പ്രപുണ്ഡരീകം കാകൊളി-തിപ്പലി പാച്ചൊററിത്തൊലി- ഇന്തുപ്പ ശതാവരി അതിമധുരം മുന്തിരിങ്ങാപ്പഴം ദെവതാരം ത്രിഫല ഇവ കൽക്കമിട്ട കാച്ചിസെവിക്ക തിമിരം ശമിക്കും.

ചൊറിഞ്ഞ പൊളവീങ്ങി മിഴിക്കരുതാത്തതിന്ന—പാൽപുക കൊള്ളുക രക്തപടലത്തിന്നും ശുക്ലത്തിന്നും ജളൂകിക്ക തലക്കധാരയിടുക പുളിയില ഇടിച്ചുപിഴിഞ്ഞ അതിനുസമം നെയ്യുംവീഴ്ത്തി ത്രികടു കൽക്കമിട്ട കാച്ചിഅരിച്ച കണ്ണിലൊഴിക്കുക

എണ്ണത ഏലാപ്പൂവ്വ അരുവത തിപ്പലിയരി എണ്ണത വിച്ചുക മൊട്ട പതിനാറമുളകുമണി ഇവ പച്ചവെള്ളത്തിലരച്ച ഗുളിക തെനിൽ എഴുതുക ചുവപ്പ ശുക്ലം തിമിരം പുഴ ഇവ ശമിക്കും.

പടൊലാദിനെയ്യ—പടവലം വെപ്പുംതൊലി കടുകരൊഹിണി മരമഞ്ഞൾ രാമച്ചം, ത്രിഫല ആടലൊടകവെർ കൊടുത്തൂവ്വവെര ബ്രഹ്മി പർപ്പടകം നെല്ലിക്ക ഇവ കഷായം വെച്ച നെയ്യ വീഴ്ത്തി മുത്തങ്ങ ചുണ്ടവെര എരട്ടിമധുരം കടുകപ്പാലയരി രാമച്ചം ചന്ദനം ഇവ കൽക്കമിട്ട നെയ്യവെന്ത സെവിക്ക കണ്ണിലും മൂക്കിലും ചെവിയിലുംഉണ്ടാകുന്ന വ്യാധികൾക്കെല്ലാററിന്നും നന്ന ദുഷ്ടവ്രണം വിസർപ്പം അപചി കുഷ്ഠം ഇവററിന്നെല്ലാററിന്നും നന്ന വിശെഷിച്ച കണ്ണിന

കടുക കൊഴപ്പ നന്ത്യാർവട്ടത്തിൻകുരുന്ന കരിമ്പനത്തണ്ട ഇവ ഇടിച്ചുപിഴിഞ്ഞ നെയ്വീഴ്ത്തി ഇരട്ടിപാലും കൂട്ടി ചന്ദനം എരട്ടിമധുരം മരമഞ്ഞൾ നാല്പാമരത്തിൻമൊട്ട ആമ്പൽകിഴങ്ങ നെയ്തൽകിഴങ്ങ ഇവ കൽക്കമിട്ട മെഴുകുപാകത്തിലരിച്ച കണ്ണിലൊഴിക്കുക വെള്ളിയും കാചവും ദശയും ഇവ പൊം

## ഇതി നെത്രരൊഗ ചികിത്സാ

## അഥ കൎണ്ണരോഗചികിത്സാ

ചെറുനാരങ്ങാപ്പഴം തുളച്ചു ഇന്തുപ്പുനിറച്ചു മണ്ണുകൊണ്ടു പൊ
തിഞ്ഞ ചുട്ടു വെന്താൽ മണ്ണു കളഞ്ഞ ചെറുചൂടോടെ ചെ
വിയിൽ പിഴിക കൎണ്ണശൂലയും ചെവിപഴുക്കുന്നതും ശമിക്കും
ചെവി തുറക്കയും ചെയ്യും ഉള്ളിയും കായവും അരച്ചു എരിക്കി
ലയിൽ തേച്ചു തീക്കൽകാച്ചി ചെവിയിൽപിഴിക ചെവിയിലെ
വ്യാധികൾ ശമിക്കും പരുത്തിക്കായ പഴുപ്പിലാവിലയിൽ പൊ
തിഞ്ഞ ഉമിത്തീയ്യിൽ ചുട്ടു ചെവിയിൽ പിഴിക പരിച്ചകത്തി
ൻമൊട്ടുമീവണ്ണം ചെയ്ക ദേവതാരം പത്തുത്തുണികൊണ്ടു ചുററി
എണ്ണയിൽ നനച്ചു കൊളുത്തി തൈലമൂററി ചെവിയിൽ തുളി
ക്ക ചലം വരുന്നതു മാറും കൂവളത്തിൻവേരുകൊണ്ടുമീവണ്ണമാം
വെങ്ങയില കൂവളത്തില പാവട്ടയില കഞ്ഞുണ്ണികൊടിത്തൊ
ലി ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണവീഴ്ത്തി പാലുംവീഴ്ത്തി എരട്ടിമധു
രം കൽക്കമിട്ടു കാച്ചിത്തേക്ക ചെവി ഊറക്കും അസനവിലാ
ദി എണ്ണ കാച്ചിത്തേക്ക ബാധിൎയ്യതൈലവും കൊൾക എരി
ക്കില മുരിങ്ങ കള്ളിയില ഇവ വാട്ടിപ്പിഴിഞ്ഞ എണ്ണവീഴ്ത്തി ഉ
ള്ളി ഇന്തുപ്പ വയമ്പ ഇവ കൽക്കമിട്ടു കാച്ചി പാകത്തിലരിച്ചു
ചെവിയിൽ തുളിക്ക ചെവിനോവ തുടങ്ങിയുള്ളവ ശമിക്കും
പിന്നെ കാതിൻെറ വള്ളി ചൊറിഞ്ഞു വീങ്ങുകിൽ അട്ടപിടിപ്പി
ച്ചു ചോരകളക നാല്പാമരത്തൊലി കഷായം വെച്ചു ദേവപുഷ്പ
മിടിച്ചുപിഴിഞ്ഞ എരട്ടിമധുരം കൽക്കമിട്ടു എണ്ണകാച്ചി പുരട്ടുക
ശമിക്കും വള്ളിതെവുകിൽ എള്ള അമുക്കുരം എരട്ടിമധുരം ഇവ
പച്ചപ്പാലിലരച്ചു തേക്ക കാതിൻെറ വള്ളിതടിക്കും ശതാവരി
ക്കിഴങ്ങ അമുക്കുരം അടകൊതിയൻകിഴങ്ങ എരട്ടിമധുരം ഉഴ
ന്ന ചെറുപയറ ഇവ കഷായം വെച്ചു എണ്ണയോളം പാലുംവീ
ഴ്ത്തി ഇവ തന്നെ കൽക്കമിട്ടു കാച്ചിപ്പുരട്ടുക പിന്നെ ചെവിപഴു
ത്ത ചലം വരുന്നതിന്ന മുരിങ്ങത്തൊലി കുത്തിപിഴിഞ്ഞ എണ്ണ
കാച്ചി ചെവിയിൽ തുളിക്ക പഴുപ്പ ശമിക്കും നാകാന്തിയും ശു
ന്താക്കതിരും ഗുൽഗ്ഗുലുവും നെയ്യും കൂട്ടി കനലിലിട്ടു പുക എൽ
പ്പിക്ക കൎണ്ണശൂല ശമിക്കും ചെഞ്ചല്യവും ത്രികടുവും പൊടിച്ചു
തിരി തിരച്ചു നെയ്യിൽ നനെച്ചു തിരികൊളുത്തി തൈലമുണ്ടാ
ക്കിതുളിക്കയും നന്ന

നിൎഗ്ഗുണ്ഡ്യാദിതൈലം—കരുനൊച്ചിയില പച്ചമഞ്ഞൾ കൂവ
ളത്തില എരുക്കില ഇവ ഇടിച്ചുപിഴിഞ്ഞ എള്ളക്കള്ളിവെര ഉ

ള്ളി ദേവതാരം ചുക്ക ഇവകൾക്കമിട്ട എണ്ണകാച്ചിതേക്ക ചെവിക്കുറക്കും പൂയാലസം എന്ന കുരുവും ശമിക്കും.

ഭൃംഗാമലകാദിഎണ്ണ— കഞ്ഞുണ്ണി ഇടിച്ചുപിഴിഞ്ഞ വെള്ളം എണ്ണയോളം നെല്ലിക്കാവെള്ളവും അത്രഎരട്ടി പാലുംകൂട്ടിഎരട്ടിമധുരം കൽക്കമിട്ട മെഴുപാകമാക്കിതേക്ക ചെവി കേളാത്തത കേൾക്കും.

നീലീഭൃംഗാദിതൈലം— അവരിവേര കഞ്ഞുണ്ണി നെല്ലിക്ക ഇവകഷായം എണ്ണയോളംപാലും അത്ര തൈരും കൂട്ടി എരട്ടിമധുരവും അഞ്ജനക്കല്ലും കൽക്കമിട്ടകാച്ചിതേക്ക കഴുത്തിനാമേലെ ഉള്ള വ്യാധികൾക്കെല്ലാററിനും നന്ന.

ചന്ദനാദിഎണ്ണ— കുറുന്തോട്ടിവേരും പച്ചമഞ്ഞളും കഷായം വെച്ച ചന്ദനം എരട്ടിമധുരം കൊട്ടം അമുക്കരം ദേവതാരം രാമച്ചം ചെങ്ങഴനീർക്കിഴങ്ങ മാഞ്ചി പച്ചില അകില ഇവകൽക്കമിട്ട എണ്ണ കാച്ചിതേക്ക തലവ്യാധി എല്ലാം ശമിക്കും

ചിററമൃത ഇടിച്ചുപിഴിഞ്ഞ ചന്ദനം നന്നാറിക്കിഴങ്ങ രാമച്ചം കൊട്ടം മുത്തെങ്ങ നെല്ലിക്ക ചെങ്ങഴിനീർക്കിഴങ്ങ കച്ചൂരിക്കിഴങ്ങ ഇവ കൽക്കമിട്ട എണ്ണ വെന്ത തേക്ക ശിരോരോഗം ജ്വരം വാതം പിത്തം ഇവ ശമിക്കും ഈ എണ്ണകൾ ശിരോരോഗത്തിന്ന വളരെ നന്ന.

കണ്ണവിധേിക്ക— വെണ്ണ ഉപ്പുനീററിൽ ഇട്ടെച്ച തൊണ്ണൂറ നാഴിക ചെന്നാലെടുത്ത നീരുവലിഞ്ഞാലെടുത്ത പിന്നെ പുഴുക്കമെന്നിൽകൂട്ടിതേക്ക കുരു അമുങ്ങിപ്പോം

പൊട്ടാഞ്ഞുവൈഷമ്യങ്ങൾക്കിൽ— പച്ച ഈറക്കിൽചുട്ട കൊഴിക്കാഷ്ഠവും നൂറും കൂട്ടി ക്ഷാരം തൊടുക അപ്പോൾതഴെ കുരു പൊട്ടും

പൊട്ടിയാൽ നന്ത്യാർവട്ടത്തിൻ വേരുമ്മൽതൊലി കൊടിപ്പാലവേരുമ്മൽതൊലി നന്നാറിക്കിഴങ്ങ ഇവ സമം നെയ്യിൽ വറുത്ത പാലിൽ പുഴുങ്ങിഅരച്ച നീരുവററിയവെണ്ണയിൽ മാലിച്ച തേക്ക ശമിക്കും

പൊട്ടിപ്പുണ്ണായാൽ എരട്ടിമധുരം അമുക്കുരം ദേവതാരം അരിആരം ജാതിപത്രിക ഗുൽഗുലു ഇവ കൽക്കമിട്ട എണ്ണെത്ത അരിക്കുന്ന പാത്രത്തിൽമെഴുകും ചെഞ്ചല്യവുമിട്ട അരിച്ചുളപിതമെറിഞ്ഞ വ്രണധാരയിട്ടുകയും ചെവിയിൽ തുളിക്കയും ചെയ്ക വ്രണം ചലം വററാത്ത മാറും.

ചെവിയുടെ പുറം കുരുവുണ്ടായി വ്രണമായാൽ കഴമ്പിന— ചിററമൃതിന്റെ കുരുന്ന ഇലകളഞ്ഞ നറുക്കി ശതാവരിക്കി

ഴങ്ങും നറുക്കി കടുകപ്പാലവെരന്മൽതൊലി കവുങ്ങിന്റെചുവ
ന്നമൊരി എള്ള തൊലികളഞ്ഞ ത്രിഫല എരട്ടിമധുരം പരത്തി
ക്കുരു ഇവ സമം വെളിച്ചെണ്ണയിൽ വറുത്ത കുഴമ്പാക്കി തഴ
ക്കി ഇടുകയും പുരട്ടുകയും ചെയ്ക വ്രണം ശമിക്കും

ഗുൽഗുലു എരട്ടിമധുരം അമുക്കുരം കൊട്ടം ദെവതാരം പതി
മുകം പാടക്കിഴങ്ങ ഇവ സമം നെയ്യും വെളിച്ചെണ്ണയും കൂട്ടി
വറുത്തപൊടിച്ചു കുഴമ്പാക്കിപ്പുരട്ടുക പുണ്ണ ശമിക്കും ഇക്കുഴമ്പ
എല്ലാ വ്രണങ്ങൾക്കും നന്ന.

മുസ്താചന്ദനാദികഷായം— മുത്തങ്ങ ചന്ദനം മരമഞ്ഞ
ത്തൊലി ചുണ്ടവെര രാമച്ചം കടുകപ്പാലയരി ഇവ കഷായം
തെൻ മെമ്പൊടിയായി സെവിക്ക അത്താഴമുണ്ടാൽ എന്നാൽ
പൂയാലസം എന്ന കുരു ശമിക്കും ചന്ദനം അരച്ചു ഉമ്മത്തും
ചാറും നെയ്യും കൂട്ടി ഉരസി തഴുകിയിടുക പൂയാലസാ കുരു ശ
മിക്കും.

## ഇതി കണ്ണരൊഗ ചികിത്സാ

## അഥ നാസാരൊഗ ചികിത്സാ

പീനസത്തിന്ന-ചുക്ക മുളക തിപ്പലി ചെറുതെക്ക കാട്ടുമുളക്
പഴയപുളി അയമൊതകം ഖുരാത്തരി ഏലവംഗം ഇവ
പൊടിച്ചു ശക്കരയിൽ കൂട്ടി ലെഹം ചമച്ചു സെവിക്ക പീനസം
ശമിക്കും മുത്തിളും മുളകുമായി കഷായം കുടിക്ക ഉള്ളികഷായം
കുടിക്ക പീനസം ശമിക്കും വിഴാലരി നെല്ലി കടുക്ക തിപ്പലി
കൊട്ടുവെലി ചുക്ക ഇവ കഷായം കുടിക്ക പീനസം ശൂലമ
ന്ദിമാന്ദ്യം ഇവ ശമിക്കും മഞ്ഞളും ചുക്കുമായി കഷായം തെ
നും തിപ്പലിയും മെമ്പൊടിയായി സെവിക്ക പീനസം ശമിക്കും
കാട്ടുതൃത്താവ ത്രികടു കൊട്ടം അരക്ക വിഴാലരി ഇവററകൊ
ണ്ടു കടുകെണ്ണ ചമെച്ചു തുള്ളിക- ദുഷ്ടപീനസം ശമിക്കും.

## ഇതി നാസാരൊഗ ചികിത്സാ

## അഥ ശിരൊരൊഗ ചികിത്സാ

ഉഴുന്ന ചെറുപയറ മുതിര കുറുന്തൊട്ടിവെര കൂവളത്തിൻ
വെര ചുക്ക ഇവകഷായം കുടിക്ക അന്തിക്ക ശിരൊരൊഗം ശ
മിക്കും ഉഴുന്നും ചെറുപയറും മുതിരയും കഷായം വെച്ചു എണ്ണ

യൊളം പാലുംകൂട്ടി കൊട്ടം, ചന്ദനം, മഞ്ചട്ടിപ്പൊടി, എരട്ടിമധു
രം ഇവ കൽക്കമിട്ട എണ്ണകാച്ചിതെക്ക- ശിരൊരൊഗം ശമി
ക്കും— വാതപിത്തങ്ങൾകൊപിച്ചിട്ടുണ്ടായ ശിരൊരൊഗത്തിന്ന
ബലാധാത്ര്യാദിയും മഞ്ജിഷ്ഠാദിയും എണ്ണകൊൾക ത്രിഫലാദി
യും അസനവില്വാദിയും വാതശ്ലെഷ്മത്തിന്ന കൊൾക— വാതം
തന്നെ കൊപിച്ചതിന്ന ശുദ്ധബല എണ്ണകൊൾക രക്തം കൊ
പിച്ചും പിത്തം കൊപിച്ചും ഉള്ളതിന്ന അന്തിക്കധാത്ര്യാദിനെ
സെവിക്ക കൊത്തി ചൊർകളക ശിരൊരൊഗം ശമിക്കും. വാ
തം കൊപിച്ചതിന്ന— രക്തമൊക്ഷണം ചെയ്യരുത കരുമ്പിൻ
വെര, മുത്തങ്ങ, രാമച്ചം ചന്ദനം കൊഴപ്പ കമ്പളത്തിൻവെ
ര, ത്രിഫല, നന്ദിപത്രം ഇവ പാലിലരച്ച നെററിമെലിടുക. തല
നൊവ ശമിക്കും. അഘൊരിവെര, വെട്ടിവെര, നെല്ലിത്തൊലി
ഇവ പാലിലരച്ച നെററിമെൽ തെക്ക നന്ത്യാർവട്ടത്തിൻവെ
ര പാലിലരച്ച തെക്ക—

ത്രിഫലാദിതൈലത്തിന്ന— ചിററമൃത, പുക്കൈതവെട, വെ
ങ്ങാക്കാതൽ, കരുന്തൊട്ടി ഉഴിഞ്ഞ ഇവ കഷായം വെച്ച കരക,
കഞ്ഞുണ്ണി, ചിററമൃത ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയിൽ ഇരട്ടി
പാലുംകൂട്ടി ത്രിഫല കഷായവും കൂട്ടി കൊട്ടം, ഇരട്ടിമധുരം, പ
തിമുകം, ചന്ദനം, ദെവതാരം, അമുക്കുരം, രക്തചന്ദനം, മു
ത്തങ്ങ, ഏലത്തരി, പച്ചില, മാഞ്ചി, ഇലവംഗം നാകപ്പൂവ്വ ഇ
രുവെലി, രാമച്ചം, കൊഴന്ന, മരമഞ്ഞത്തൊലി ഇവ അരച്ച ക
ല്ക്കമിട്ടുകാച്ചിതെക്ക- കഴുത്തിന്നമെലെ വ്യാധികൾക്കൊക്കയും
നന്ന

ബലാഘൊരാദിതൈലം— കരുന്തൊട്ടിവെര, ചിററമൃത ഉഴുന്ന
ഇവ കഷായം— ചന്ദനവും എരട്ടിമധുരവും കൽക്കമിട്ടു പാലും കൂ
ട്ടി എണ്ണ വെന്ത തെക്ക— ശിരൊരൊഗം ശമിക്കും—

ബാധിര്യതൈലം— പ്രപൌണ്ഡരികം. അതിമധുരം. ദെവതാ
രം അകില, ചന്ദനം, പതിമുകം നാകപ്പൂവ്വ മുന്തിരിങ്ങ ആമ്പ
ൽ, നൈതൽതാമര കൂവളം ഇവററിൻ കിഴങ്ങ ചെറുവഴുതി
നവെര വിഴാലരി കരുന്തൊട്ടിവെര ചവൽക്കാരം ഇവ കൽ
ക്കമിട്ട എണ്ണയും നെയ്യും കൂട്ടി നാലിരട്ടി പാലുംകൂട്ടി കാച്ചിതെക്ക
കഴുത്തിന്ന മെലെ ഉള്ള വ്യാധികൾക്ക ശമനം—

വെങ്ങാക്കാതൽ. കൂവളത്തിൻവെര കരുന്തൊട്ടിവെര ചിററ
മൃത ഇവ കഷായം വെച്ച എരട്ടിമധുരം ചുക്ക. ത്രിഫല ഇവ ക
ൽക്കമിട്ട എണ്ണയൊളം പാലുംകൂട്ടി കാച്ചിതെക്ക— നെത്രരൊഗ

ങ്ങൾ കണ്ണശൂല തലനൊവ ഇവ ശമിക്കും ഇത അസന വില്വാദി

എരട്ടിമധുരം മരമഞ്ഞൾ രാമച്ചം കരകവെര മുത്തെങ്ങ നന്ത്യാവ്വട്ടത്തിൻപൂവ്വ ചന്ദനം ഇവ വെള്ളത്തിലരച്ച നെററിമെലിടുക. തലനൊവ ശമിക്കും—

ഭൃംഗാമലകാദി - കഞ്ഞുണ്ണിഇടിച്ചുപിഴിഞ്ഞവെള്ളവും നെല്ലിക്കകഷായവും അത്ര നാന്മടങ്ങുപാലും ഇങ്ങിനെകൂട്ടിഎരട്ടിമധുരം കൽക്കമിട്ടുകാച്ചിത്തെക്ക— ചെവികെളാത്തതിന്നും കണ്ണകാണാത്തതിന്നും പല്ലുവൊഴിന്നും നന്ന

ഒരുചെന്നികുത്തുന്നതിന്ന— അവരിവെരുംകടലാടി അരിയും കൂടി പാലിലരച്ച തെക്ക— ഒരുചെന്നികുത്ത ശമിക്കും— വെളുത്ത മന്താരത്തിന്റെ വെര പച്ചവെള്ളത്തിലരച്ച നെററിമെൽ തെക്ക— കൊടിഞ്ഞിൽകുത്ത ശമിക്കും— ഊഴകുത്തിൻവെര, ത്രണപഞ്ചമൂലം ചന്ദനം ഇവകൊണ്ടു കഷായം കുടിക്ക അന്തിക്ക— മഞ്ഞളും ഏലത്തരിയും കൂട്ടിപ്പൊടിച്ച തുണിയിൽ തിരിതെരച്ച നെയ്യിൽ മുക്കി പുകക്ക— ഒരുചെന്നികുത്ത അപ്പൊഴെ നിൽക്കും വെള്ളെരുക്കിൻ വെരുമ്മൽ തൊലി പൊടിച്ച തുണിയിൽ തിരിയുണ്ടാക്കി നെയ്യിൽ നനച്ച മൂക്കിൽ പുകക്ക— ഏലത്തരി എലവംഗത്തൊലി പച്ചില ചുക്ക മുളക തിപ്പലി. ചൂടകപ്പൂരം ഇവ പൊടിച്ച തിരിയുണ്ടാക്കി നെയ്യിൽ നനച്ച പുകക്ക. കഫം വൎദ്ധിച്ചതിന്ന ഏററം നന്ന. ധാത്ര്യാദി നെയ്യ സെവിക്ക. ഒരുചെന്നിക്കുത്ത ശമിയാഞ്ഞാൽ നെല്ലിക്കയും മൊരുമായി തലയ്ക്ക ധാരയിടുക. ശമിക്കും

വെങ്ങയില പാവിട്ടയില ഉഴിഞ്ഞ പൂവ്വാംകുറുന്തല കൂവളത്തില കഞ്ഞുണ്ണി നെല്ലിത്തൊ കൊടിഞ്ഞാലി ചിററമൃത ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയൊളം പാലും കൂട്ടി കൽക്കത്തിന്ന എരട്ടിമധുരം രാമച്ചം കൊട്ടം അകിൽ ചന്ദനം പതിമുകം ദെവതാരം മാഞ്ചി പച്ചില അമുക്കുരം കസ്തൂരിക്കിഴങ്ങ ഏലവംഗം ചിററമൃത കുറുന്തൊട്ടി ഇവ കൽക്കമിട്ട എണ്ണവെന്ത തെക്ക കഴുത്തിൻമെലെ ഉള്ള വ്യാധികൾക്കൊക്കയും നന്ന വിശെഷിച്ച പീനസം അക്ഷിരൊഗം ശിരൊരൊഗം കണ്ണരൊഗം ഇവ ശമിക്കും.

ഇതി ശിരൊരൊഗചികിത്സാ

## അഥ മുഖരോഗചികിത്സാ

വായിൽ പുണ്ണിനപല്ലുതേപ്പാൻ—ചിരട്ടക്കരിയും ഇല്ലലക്കരിയും കൂട്ടി ത്രികടുവും കൂട്ടിപ്പൊടിച്ചുതേനിൽ നനച്ചുപല്ലുതേപ്പിക്ക. സന്നിക്കും കഫം വൎദ്ധിച്ചാലും ഇഞ്ചി വെള്ളത്തിൽ വിരൽ മുക്കി കരിതൊട്ടു തേപ്പിക്ക ബുദ്ധിഭ്രമമുണ്ടെങ്കിൽ വിരലിന്മെൽ തുണി ചുററി ഇഞ്ചിവെള്ളത്തിൽ മുക്കി കരിതൊട്ടുപല്ലുതെപ്പിക്ക കരലിൽ ഞരടുകയും ചെയ്യു പിന്നെ തെൻ പുരട്ടുകയും ചെയ്യു കഫം പൊം- കരുവേലത്തൊലി വേപ്പുംതൊലി എലമ്പുച്ചിത്തൊലി കമിഴിൻ തൊലി ഇവകൊണ്ടു കഷായംവെച്ചു കവിൾക്കൊൾക. അതുതന്നെ പാത്രത്തിലാക്കി പുകസ്ത്രയുമാം. എണ്ണയും തെനും നെയ്യും കൂട്ടി കവിൾക്കൊൾക പിച്ചകത്തിലയും എള്ളും കൂട്ടി പാലിലരച്ചു പാലിൽ കലക്കി കവിൾക്കൊൾകനെല്ലിക്ക മൊരിൽ അരച്ചുകലക്കി കവിൾക്കൊൾക മാശിക്ക കാടിനിലരച്ചു കവിൾക്കൊൾക നന്ത്യാർവട്ടത്തിൻ ഇല എരിക്കില മുരുക്കില ചെറുവൃള പുളിയില കഞ്ഞിക്കൂക്കില ഇവ ഇടിച്ചു കാടിയിൽ പിഴിഞ്ഞ മൊരുംകൂട്ടി കവിൾക്കൊൾക പാവ അരച്ചു തെനിൽ പുരട്ടുക ത്രിഫല എരട്ടിമധുരം അമുക്കുരം ഇവ ചാണമെൽ തെനിലരെച്ചു പുരട്ടുക വായിൽ പുണ്ണ എല്ലാംശമിക്കം

അരിമെദതൈലം——വെള്ളവേലത്തൊൽ നാല്പാമരത്തൊൽ കല്ലാൽതൊൽ ഇവ കഷായം വെച്ചു എണ്ണ വീഴ്ത്തി കൽക്കത്തിന്ന അതിമധുരം ജാതിക്ക കരയാമ്പുവ്വ പച്ചപാശി മഞ്ചട്ടിപ്പൊടി പാച്ചൊററിത്തൊലി· നാല്പാമരത്തൊലി വെലത്തിൻെറ തൊലി മുത്തെങ്ങ അകിൽ ഇരുവെലി രാമച്ചം കൎപ്പൂരം പിച്ചകത്തില മാഞ്ചി തക്കൊൽപുട്ടൽ കാവിമണ്ണ പതിമുകം നാകപ്പൂവ്വ കുംകുമം അരക്ക കണ്ടകാരി കുവളത്തിൻവെര ദെവതാരം ചാരളും നാന്മുകപ്പുല്ല പ്ലാശിൻതൊലി മഞ്ഞൾ മരമഞ്ഞൾ കച്ചൊവ ത്രിഫല മാഞ്ചി പുലിച്ചുമടകാരകിൽഇവ കല്ക്കമിട്ടഎണ്ണ വെന്ത തൈല കവിൾക്കൊൾക മുഖരൊഗങ്ങളൊക്ക ശമിക്കും—വിശെഷിച്ചു ദന്തരൊഗത്തിന്ന നന്ന

ഖദിരാദിതൈലം—കരിങ്ങാലി ത്രിഫല മരമഞ്ഞൾ നാല്പാമരം ഇവ കഷായം വെച്ചു എണ്ണ വീഴ്ത്തി ത്രികടു മഞ്ഞൾ മരമഞ്ഞൾ പാച്ചൊററിത്തൊലി പെരാൽമൊട്ട ഇവ കല്ക്കമിട്ട എണ്ണകാച്ചിതെക്ക· കവിൾക്കൊൾക· മുഖരൊഗങ്ങളൊക്ക ശമ

മിക്കും

മരിചാദിതൈലം—മുളക കരുനൊച്ചിവെര കൊട്ടവെലി ഇ
വ കഷായം വെച്ച നാലൊന്ന ശെഷം നാനാഴി വെളിച്ചെണ്ണ
യും നാഴിപശുവിൻ നെയ്യും കൂട്ടി കൽക്കത്തിന്ന കായം ജാതി
ക്ക കരയാമ്പൂവ്വ പശുപാശി ത്രികട്ട ത്രിഫല ദെവതാരം ജീ
രകം കരിഞ്ചീരകം ഇവ കൽക്കമിട്ട നാഴിതെനും വീഴ്ത്തി എളക്കി
കവിൾകൊൾക. മുഖരൊഗങ്ങളെല്ലാം ശമിക്കും—

വായിൽപുണ്ണ വലിയതിന്ന—ത്രിഫല എരട്ടിമധുരം അമുക്കു
രം ഏലത്തരി പാവ മാഞ്ചി ഏകനായകം ഇവ കഷായംവെ
ച്ച തെൻ കൂട്ടികവിൾകൊൾക ജീവന്ത്യാദി കഷായം കുടിക്ക—
തിക്തംവും മഹാതിക്തംവും ഗുൽഗുലുതിക്തംവും നെയ്യ സെവിക്കാം
എണ്ണയുമാം പാവുപൊടി സെവിക്ക

പാവുപൊടിക്ക—പാവ ത്രിഫല നാലൊന്ന എരട്ടിമധുരം
ഇവ പൊടിച്ച തെനിൽ സെവിക്ക ഉപ്പും പുളിയും വൎജ്ജിക്ക

ചുണ്ടു വിള്ളുന്നതിന്ന—പഴക്കാത്തൊലി ഇടിച്ചുപിഴിഞ്ഞ എ
രട്ടിമധുരം കൽക്കമിട്ട പാലുംകൂട്ടി നെയ്യ കാച്ചി പുരട്ടുക.

പല്ലിന്ന ഊൻതിന്നുന്നതിന്ന— ചെറുകടലാടി അരച്ച തു
ണിയിൽ കിഴികെട്ടി എണ്ണ ചൂടപിടിപ്പിച്ച അതിൽ മുക്കിഒപ്പു
ക കാടിയിലുമാം. പല്ലുതെച്ചു ജലകിക്ക പുളിയില അരച്ചകിഴി
കെട്ടി കാടി വെതുമ്പി കാച്ചി ഒപ്പുക കഞ്ഞിക്കുരുക്കിലയും പുളി
യിലയും ഇടിച്ചു കാടിയിൽ പിഴിഞ്ഞ മൊരും കൂട്ടിവെതുമ്പി ക
വിൾകൊള്ളുക ചുണ്ടു വിള്ളുന്നത ശമിക്കും എണ്ണയും നെയ്യും
തെനും കൂട്ടികവിൾകൊൾക. ഉപജിഹ്വ ശമിക്കും. ത്രികട്ടുവും
ഉള്ളിലക്കരിയും കൂട്ടി പുരട്ടുക പഴുത്താൽ കുതിര നടത്തി ചലം
കളക. മുമ്പിൽ ചൊല്ലിയ എണ്ണയും നെയ്യും പൊടികളും കൊൾ
ക ഉപജിഹ്വ ശമിക്കും.

പടൊലാദിനെയ്യ—പടവലം ഇരുപത്തു പലം ആടലൊടക
വെര കൊട്ടത്തൂവ്വ വെര ബ്രഹ്മി ഇവ രെരണ്ടുപലം കഷായം
വെച്ച പിന്നെ വെപ്പുംതൊലി കടുകരൊഹിണി മരമഞ്ഞ
ത്തൊലി രാമച്ചം കടുക്ക താന്നിക്ക ഇവ ഓരൊ പലം നാനാ
ഴി നെല്ലിക്ക ഇവ വെറെ കഷായം വെച്ച കുറുക്കി തങ്ങളിൽ കൂ
ട്ടി നാനാഴി നെയ്യും കൂട്ടി വെപ്പുംതൊലി കടുകരൊഹിണി മര
മഞ്ഞത്തൊലി രാമച്ചം മുത്തങ്ങ ചുണ്ടവെര എരട്ടിമധുരം
ചന്ദനം തിപ്പലി ഇവ കല്ക്കമിട്ട ചിക്കണപാകത്തിലരിച്ച അ
ത്താഴമുണ്ടാൽ സെവിക്ക— മൂക്കിലും വായിലും കണ്ണിലും

ണ്ടാകുന്ന വ്യാധികൾക്കെല്ലാററിന്നും ശമനം—വിശെഷിച്ച കഴുത്തിന മെലെ ഉണ്ടാകുന്ന വ്യാധികൾക്ക ശമനമാകുന്നു-

ബാലസൂൎയ്യഘൃതം—ഒരുമൂറം ശതാവരിക്കിഴങ്ങ ഇടിച്ചുപിഴിഞ്ഞ അതിൽ നാനാഴി വെണ്ണയിട്ട നാനാഴിപാലും വീഴ്ത്തി കല്ക്കത്തിന്ന താലീസപത്രം ഇരുവെലി, മഞ്ചട്ടിപ്പൊടി നന്നാറി ഇരിപ്പക്കാതൽ, ചന്ദനം, പാച്ചോററിത്തൊലി, കുംകുമപ്പൂട്ട, രക്തചന്ദനം, രാമച്ചം പതിമുകം മാതളനാരങ്ങ ഏലവംഗം നാഗപ്പൂവ്വ, ദെവതാരം മരമഞ്ഞൾ ഇവ കല്ക്കമിട്ട കാച്ചി ചിക്കണ പാകത്തിലരിച്ച സെവിക്ക ഏക്കിട്ടും മുഖത്തുണ്ടാകുന്ന കുഷ്ഠവും നെത്രരൊഗവും ശമിക്കും രണ്ടുപലം അമുക്കുരം ഉണക്കിപ്പൊടിച്ച അത്ര പഞ്ചസാരയും കൂട്ടി തെനിൽ സെവിക്ക—കണ്ണിലും മൂക്കിലും മുഖത്തും സൎവ്വാംഗവുമുണ്ടാകുന്നദുൎമ്മാംസം പൊം

## കരുമുഖം പിഴുന്നതിന്ന

നീർമരുതിൻതൊലി തെനിലരച്ച തെക്ക കരുമുഖം പൊം മഞ്ചട്ടിപ്പൊടി രക്തചന്ദനം കൊട്ടം പാച്ചൊററിക്കുരുന്ന പെരാൽക്കുരുന്ന ഇവപാലിൽ അരച്ച തെക്ക തെനിലുമാം-കരുമുഖം ശമിക്കും.

## ഇതി മുഖരൊഗ ചികിത്സാ

കപാലാൎശ്ശസ്സിന്ന— എണ്ണകാച്ചുവാൻ— നെല്ലിക്ക കഷായം വെച്ച വെററിലയില ഇടിച്ചുപിഴിഞ്ഞ എണ്ണയും വെളിച്ചെണ്ണയും സമംകൂട്ടി പിച്ചകത്തില അരച്ചുകൽക്കമിട്ട ചളിയാകുമ്പൊൾ നാഴി എണ്ണക്കു നാലുപണത്തൂക്കം കണ്ട രസം തുളസിനീററിൽ ശൊധിപ്പിച്ച രണ്ടുവീശത്തിന്ന പുന്നമരുന്നും കൂട്ടിപ്പൊടിച്ച അപ്പൊടിയും രസവുംകൂട്ടി ഉരസി എണ്ണയിൽകൂട്ടി മെഴുകുപാകത്തിലരിച്ച തെക്ക ചെലന്നിയും കപാലാൎശ്ശസ്സും ശമിക്കും,

കരുക,കഞ്ഞുന്നി പാച്ചൊററിത്തൊലി, തെച്ചിപ്പൂവ്വ കരുവാഴ ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണയിലിരട്ടി പാലുംകൂട്ടി മഞ്ചട്ടിപ്പൊടി തകരം നന്നാറി മുത്തെങ്ങ കടുകരൊഹണി ഏലത്തരി ജാതിക്ക ചന്ദനം ത്രിഫല മാഞ്ചി എരട്ടിമധുരം ഏലവംഗം പച്ചില നകപ്പൂവ്വ രാമച്ചം അകില കച്ചൂരിക്കിഴങ്ങ കസ്തൂരി ചെങ്ങഴിനീൎക്കിഴങ്ങ താമരക്കിഴങ്ങ ഇവ കൽക്കമിട്ട കാച്ചി അരിക്കുന്ന പാത്രത്തിൽ അഞ്ജനക്കല്ലും കൎപ്പൂരവും പൊടിച്ച

അരിച്ചുതേക്ക തലനൊവും കണ്ണവശക്കേട്ടം ശമിക്കും.

പഴുത്തപ്ലാവിലയും ഉഴിഞ്ഞയും ഇടിച്ചു പിഴിഞ്ഞ പച്ചമഞ്ഞ ൾ കൽക്കമിട്ട നെയ്കാച്ചി സെവിക്ക ദെഹം തടിക്കും.

## കരുവിന്ന ചികിത്സാ

വെഴംകരുന്ന വെൺമുരുക്കംകരുന്ന പച്ചമഞ്ഞൾ ഇവ എ ലയിൽ പൊതിഞ്ഞ ചുട്ട അരച്ചു വെണ്ണയിൽ ചാലിച്ചു തെക്ക ക. കരുവും മുലമെൽ കരുവുംശമിക്കും എല്ലാകരുവിന്നും പുഴക്കു മരുന്ന തെക്ക നീർത്തുരിഇല കലി,ക്കൊടി അമച്ചുക്കൊടിയില പാ വിട്ടയില വരട്ടുമഞ്ഞൾ ഇവ അരച്ചു മൊരിൽ വെന്തുമ്പിത്തെ ക്ക. കടിക്കരു അമുങ്ങും.

കഞ്ചാവ കരിങ്ങാലി വെങ്ങാത്തൊലി ഇരിമ്പിൻകിട്ടം ത്രി ഫല നീർമരുതിൻതൊലി ഇവറെറക്കൊണ്ട കഷായം വെച്ചു എണ്ണവീഴ്ത്തി കവിൾക്കൊൾക. നാവിന്മെലുണ്ടാകുന്ന വ്യാധിക ൾ ശമിക്കും.

കരുനൊച്ചി മുളക കഞ്ഞുണ്ണി ഇവ ഇടിച്ചു പിഴിഞ്ഞ തിപ്പലി ചെറുതേക്ക വയമ്പ മുരിങ്ങ കട്ടുക ചുക്ക കായം പാടക്കിഴ ങ്ങ മുത്തങ്ങ ഇന്തുപ്പ കുങ്കുമം ഇവ കൽക്കമിട്ട എണ്ണകാച്ചി കവിൾക്കൊൾക നാവിന്മെൽ വ്യാധികൾ ശമിക്കും മുഖരൊ ഗങ്ങൾ അരപത്താറിന്നും ശമനം

രണ്ടുതുലാം കരിങ്ങാലി ഒരുതുലാം വെലത്തൊൽ ൨൫൬ ഇ ടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നകൊണ്ട അരി ച്ചു പിന്നെയും കുറുക്കി സാന്ദ്രപാകത്തിങ്കൽ രാമച്ചം,ഇരുവെലി കഷായകല്ക ചന്ദനം രക്തചന്ദനം പാച്ചൊററി എരട്ടിമധു രം അരക്ക അഞ്ജനം പാതിരിപ്പൂവ്വ അകില മുത്തെങ്ങ മ ഞ്ചട്ടിപ്പൊടി പെരാലുടെ വിട്ടവെര മാഞ്ചി കൊടിത്തൂവ്വ പ തിമുകം കന്മതം പറച്ചുണ്ട ജാതിക്ക കരയാമ്പൂവ്വ തക്കൊൽ പുട്ടൽ ലന്തക്കുരു ഇവ മുമ്മൂന്നുകഴഞ്ചു പൊടിച്ചിട്ട നാഴികപ്പൂരവു മിട്ട വെകിച്ചുഗുളികചമെച്ചു പൊടിച്ചുവായിലിട്ടിരുന്നാൽ വാ യിലെ വ്യാധികളെല്ലാം ശമിക്കും. മുഖരൊഗങ്ങളൊക്കയും ശ മിക്കും.

ചററമൃത മഞ്ഞൾ എള്ളു ഇവ പാലിലരച്ചു തെക്ക കരു ശ മിക്കും.

അത്തിത്തൊലി തമിഴാമവെര, കാർതൊട്ടിയില, നന്നാറിക്കി

ഴങ്ങ, കുടകപ്പാലവെരുമ്മൽതൊലി, ത്രിഫല, കറുക, മുത്തങ്ങ ഇന്തുപ്പ ഇവസമം കണ്ട തൈരിലരച്ച തെന്നിൽചാലിച്ച തെക്ക യാതൊരു കുരുവും ശമിക്കും.

മൂലക്കുരുവിന്ന — മുരിങ്ങവെര കഷായംവെച്ച ഗുൽഗ്ഗുലുവും തിപ്പലിയും പൊടിച്ചിട്ട സെവിക്ക മൂലക്കുരു ശമിക്കും.

നന്നാറിക്കിഴങ്ങ എള്ള ചന്ദ്രവള്ളിക്കിഴങ്ങ ത്രിഫല അയമൊതകം കടുക്ക ഇവസമം തൈരിൽകുഴച്ച വെണ്ണയിൽ വറുത്ത നെക്കലത്തിൽ വറ്റത്ത പിന്നെ പുതുക്കലത്തിൽ വെച്ചുക്ക അന്നന്നെക്ക വെണ്ടതെടുത്ത മൊരിലരച്ച തെക്ക എന്നാൽ മൂലക്കുരു ശമിക്കും നിശ്ചയം.

ഒട്ടിക്കുരുവിന്ന മുമ്പിൽ വീക്കം തുടങ്ങുമ്പോൾ ജളുകിവെച്ച ചൊരകളക പിന്നെ കുരുവിന ചൊല്ലിയ മരുന്നുകൾ ചെയ്ക. കുരുവിനൊക്കയും പുഴക്കമരുന്ന വലിയയൊഗം പ്രധാനം

## ചിരങ്ങിന ചികിത്സാ

നാല്പാമരത്തൊലി കഷായംവെച്ച എണ്ണവിഴുത്തി കൽക്കത്തിന്ന ത്രിഫല ചന്ദനം രാമച്ചം ഇരട്ടിമധുരം അകില ഇവ അരച്ച കൽക്കമിട്ട കാച്ചി മെലൊക്കതെക്ക ചൊറിയും ചിരങ്ങും ശമിക്കും ഗന്ധകരസായനം സെവിക്ക ഗന്ധകം തകരക്കുരുവും കൂടി അരച്ച വെണ്ണയിൽ തെക്ക ചൊറി ചിരങ്ങ ഇവശമിക്കും പഴതാപ്പാവില ചുട്ട ഭസ്മം വെളിച്ചെണ്ണയിൽ തെക്ക. വലിയ ചിരങ്ങ ശമിക്കും മഹാതിക്തകം നെയ്യ സെവിക്ക പഞ്ചവൽക്കാദി എണ്ണമെൽതെക്ക ചിരങ്ങ ശമിക്കും മഞ്ചട്ടിപ്പൊടിയുംഗന്ധകവും കൂട്ടി എണ്ണയിൽ നെയ്യിൽ വെളിച്ചെണ്ണയിൽ താൻ യൊഗ്യമറിഞ്ഞ മൂന്നുദിവസം തെക്ക വിരെചിപ്പിക്കയും നന്ന പഞ്ചവൽക്കാദി കഷായം വെച്ച ഏലാദിഗണം കൽക്കമിട്ട തെച്ചിപ്പൂവും പച്ചമഞ്ഞളും ആനടിയനും കൂടി ഇടിച്ചുപിഴിഞ്ഞ കൂട്ടി എണ്ണയും നീരട്ടി എണ്ണയും കൂട്ടി കാച്ചിമെൽതെക്ക ചിരങ്ങും ചൊറിയും ശമിക്കും.

ഒരുകഴഞ്ച രസം രണ്ടുകഴഞ്ച ഗന്ധകം തുത്ഥ, തുരിശ, പാഷാണം ശംഖ പടിക്കാരം ചാലിയം മനയൊല ഇവസമംകണ്ട കൂട്ടിട്ട നാലുകഴഞ്ച വെള്ളത്തചെഞ്ചല്യം എട്ടുകഴഞ്ചവരട്ടുമഞ്ഞൾ പതിനാറുകഴഞ്ച ഇങ്ങിനെകണ്ട രസം തുളസിച്ചാറിൽ ഉരസി ഒറെറവ പൊടിച്ച കൂട്ടി നെല്ലിക്കപ്രമാണം ഉരുട്ടി

ഒരു ഗുളികപൊടിച്ച വെണ്ണയിൽ താൻ എണ്ണയിൽ താൻ ഉര
സികഴുത്തിന്ന കീഴതെച്ചു പത്തു നാഴികനെരം ഇരുന്നു കളിക്ക
തലയിൽ എണ്ണതെക്കയും വെണ്ണാ അഞ്ചുദിവസം ഈവണ്ണം
ചെയ്ക എന്നാൽ എല്ലാചൊറിയും ചിരങ്ങും ഗജചൎമ്മവും ശമി
ക്കും തലയിൽ ചൊറിപാരിച്ചതിന്ന—എണ്ണയിൽ തെക്ക പാവു
സെവിച്ചു ശമിയാഞ്ഞാൽ ഇതുകൊണ്ടു ശമിക്കും എത്രയും വലി
യ ഉപദെശം ഇത രഹസ്യം

(൦)

## വ്രണചികിത്സാ

ഇന്തു തുരിശ പാഷാണം ചാലിയം മനയോല നെല്ലിക്കാ
ഗന്ധകം പടിക്കാരം ശംഖപാടിക്കാരം ഇവയൊക്കെയും തകരക്ക
രുപ്പരിപ്പും കൂട്ടിപ്പൊടിച്ചതും രസം തുളസിവെള്ളത്തിൽ മൊഹി
ച്ചതുംകൂട്ടി വെണ്ണയിലുരസി പുതുകലത്തിലിട്ടെച്ചനീർ വററി
യാൽ തളികപ്പുറത്തു ഉരസിപ്പുരട്ടുക പറങ്കിപ്പുണ്ണ വീക്കമില്ലാത്ത
ത ശമിക്കും വെളുത്ത ചെഞ്ചല്യം പൊടിച്ചു വെളിച്ചെണ്ണ കൂട്ടി
ഉരസി കഴമ്പാക്കി മയങ്ങിയ പാത്രത്തിലാക്കി വെള്ളം വീഴ്ത്തി
വെച്ചെച്ച തഴകിയിട്ടുക ലിംഗവ്യാധിശമിക്കും വിരെചിപ്പിക്ക
വീക്കമുണ്ടെങ്കിൽ പുളിയിലയും പച്ചമഞ്ഞളും ഇടിച്ചുപിഴിഞ്ഞ
ധാരയിട്ടുക നാല്പാമരത്തൊലി പെഴാതൊലി പുല്ലാനിത്തൊലി
ഇവ കഷായംവെച്ചു ധാരയിട്ടുക ത്രിഫലക്കഷായംകൊണ്ടു കു
ഴുകുക.

പികസിച്ചിട്ടു തൊലിനീങ്ങാതെ പൊകയും നീരുതുങ്ങുകയും
ചെയ്താൽ ധാരെക്കു എണ്ണകാച്ചുവാൻ—പച്ചമഞ്ഞൾ പുളിഞര
മ്പ പിച്ചകത്തില ചെറുകടലാടി ദശപുഷ്പം ഇവ ഇടിച്ചുപിഴി
ഞ്ഞഎണ്ണ കാച്ചിധാരയിട്ടുക തൊലി നീങ്ങും ജാത്യാദികാച്ചി
ധാരയിട്ടുക പിന്നെ കടുക്ക കഷായംവെച്ച വെള്ളത്തിൽ ശീല
പുഴുങ്ങിട്ടും മുക്കി ഉണക്കി ഇന്തു തുരിശ പാഷാണം മനയൊല
നെല്ലിക്കാഗന്ധകം ശംഖ പടിക്കാരം ചാലിയം ഇവ എല്ലാം
സമം കൂട്ടി പതിനാറപണത്തൂക്കം എട്ടുപണത്തൂക്കം രസം പരു
ത്തിയില വെള്ളത്തിൽ മൊഹിപ്പിച്ചുണ്ടും കൂട്ടി പരുത്തിയില
വെള്ളത്തിലരച്ചു ശീലയിൽ തെച്ചു തിരിതെരച്ചുഉണക്കി ആറു
ദിവസം മൂന്നുനെരവും വ്രണത്തിന്മെൽ പുകെക്ക പിന്നെ ആറു
ദിവസം നല്ലരിക്കയും വെണ്ണം ഉപ്പും പുളിയും വൎജ്ജ്യം—

പിന്നെ ൧൨—ാം ദിവസം കുളിപ്പാനെണ്ണക്കു മുളകതാന്നി

വെര, മുളകുവള്ളി, താന്നിക്ക ആവണക്കിൻവെര ഉമ്മത്തിൻ
വെര, കുറന്തൊട്ടിവെര, ചിററമൃത, മുരിങ്ങത്തൊലി. ആവിൽ
തൊലി, ഉങ്ങിൻതൊലി ഇവ ഇടിച്ചു പിഴിഞ്ഞ എണ്ണയൊളം
മൊരും കൂട്ടി മുളകരച്ചു കൽക്കമിട്ടു കാച്ചിത്തെച്ചു കുളിക്ക രസം
ഇറങ്ങും.

കുമ്പളങ്ങ ഇടിച്ചു പിഴിഞ്ഞ തലയിൽ തെച്ചുകുളിക്ക മൊക്കു
ഞ്ഞി കുടിക്ക. രസം ഇറങ്ങും. പാക്കഞ്ഞി കുടിച്ചാൽ രസം കെറം
മൊറനാരങ്ങാവെള്ളം കൊണ്ടു കവിൾക്കൊൾക കൊഴിഞ്ഞിൽ
വെരരച്ചുനിറുകയിൽ ഇടുക വഴുതിനവലിയതിന്റെ വെരരച്ചു
ഇളനീററിൽ. നിറുകയിലിടുക രസം ഇറങ്ങും പുളിയെണ്ണകാച്ചി
ത്തെച്ചു കുളിക്ക

ഇവ രസമിറക്കാനുള്ള പ്രയോഗങ്ങൾ--എള്ളും എരട്ടിമധുര
വും അരച്ചിട്ടു പാൽകാച്ചി കവിൾക്കൊൾക അടയ്ക്കാവണിയ
ൻവെരുകൊണ്ടു കഷായംവെച്ചു പിച്ചകത്തില അരച്ചു കൽക്ക
മിട്ടു വെളിച്ചെണ്ണകാച്ചി കവിൾക്കൊൾക വായിൽ പുണ്ണ ശ
മിക്കും.

രസഗുളികയുടെ യൊഗം--പത്തുപണത്തൂക്കം രസം, തുത്ത,
ശംഖ, പടിക്കാരം. വെളുത്ത ചെഞ്ചല്യം മനയൊല, ഗുൽഗുലു
നെല്ലിക്കാഗന്ധകം ഇവ എഴെഴപണത്തൂക്കം രസം, നെല്ലിക്കാ
ഗന്ധകത്തിൽ മൊഹിപ്പിച്ചു മറെറവയും കൂട്ടിപ്പൊടിച്ചു കറു
വാഴവെള്ളത്തിൽ നവരനെല്ലിന്റെ അരിയുംകൂട്ടി അരച്ചു പു
ണ്ടപ്പഴം പരുമയിൽ ഗുളികയുരുട്ടി നിഴലിലുണക്കി ൧൨ ദിവ
സം ഓരൊ ഗുളിക രണ്ടുനെരവും സെവിക്ക പല്ലിന്മെൽ തട്ടാ
തെ മിഴുങ്ങുക. ഉപ്പും പുളിയും വജ്ജ്യം നവരച്ചൊറ ഉങ്ക അ
തിയായിട്ടു രസം കെറാതെ വ്രണം ശമിക്കും.

വെളുത്തുള്ളിയും വെളിച്ചെണ്ണതുളിച്ചു ഇരുമ്പുപാത്രത്തിലുരുക്കി
രസംതുളിക്ക പിന്നെ ഉരുകിയാൽ വാങ്ങി വെള്ളം വീഴ്ത്തി എടു
ത്ത ചെഴുക്കു കളഞ്ഞു പൊടിച്ചു ശക്കരയിൽ അരച്ചുഗുളികയുരുട്ടി
പുഴുങ്ങല്ലരി വറുത്തുപൊടിച്ചു പൊടിയിൽസംഗ്രഹിക്ക രണ്ടുനെ
രവും ഓരൊഗുളിക കന്നൻപഴത്തിൽസെവിക്ക കുഴിനഖം കു
ന്തം പുണ്ണ ഒടിക്കുരു പറങ്കി ഇവ ശമിക്കും നടെചൊല്ലിയവ
റെറകൊണ്ടു വെണ്ണമെഴുകിലിറക്കുകയുമാം

വെളിച്ചെണ്ണകാച്ചാൻമരുന്ന--തെച്ചിവെര, ആടലൊടകത്തി
ൻവെര, ചെമ്പരത്തിവെര കൂവളത്തിൻവെര, കുറന്തൊട്ടിവെര
ഇവ കഷായംവെച്ചു ഒരുപലം ഗുൽഗുലു അരച്ചുകലക്കി ഇടിച്ചു

പിഴിവാൻ തുളസി, കണ്ണിവെററില പിച്ചകത്തില കൊടിത്തൊ
ലി, പരുത്തിയില ഇവ ഇടിച്ചുപിഴിഞ്ഞു കൂട്ടി ഇരട്ടിമധുരം അമു
ക്കുരം പാറംകിച്ചുട്ട അരിത്ര്യവം ജീരകം മൂന്നും ജാതിക്ക കരയാ
മ്പു ജാതിപത്രിക ഇവ കൽക്കമിട്ടു കാച്ചി മെഴുകുപാകത്തില
രിച്ചു സേവിക്ക. പറകിപ്പുണ്ണു ശമിക്കും മിനചയ്തു മുമ്പിലത്തെ
പ്പോലെ

വെളിച്ചെണ്ണക്കു മരുന്നു—കരുതൊച്ചി, പച്ചാനയില, പുല്ലാനി
ക്കുരുന്നു, പിച്ചകത്തില, കഞ്ഞിക്കുരുക്കില പൂത്തുമ്പ ചെറുകട
ലാടി ഇവ ഇടിച്ചു പിഴിഞ്ഞ നാഴിക്കു ഇരുനാഴി ഗോമൂത്രം കൂട്ടി
വെളിച്ചെണ്ണ ചീഴ്ത്തി കൽക്കത്തിന്നു ഇരട്ടിമധുരം വെപ്പുംതൊ
ലി ഗുൽഗുലു ത്രിഫല, കടുകരോഹിണി മരമഞ്ഞൾ മുളക ഇവ
കൽക്കമിട്ടു കാച്ചി സേവിക്ക പറകിപ്പുണ്ണു ശമിക്കും

ഇരുപതുപണത്തൂക്കം രസം നാല്പതുപണത്തൂക്കം നെല്ലിക്കാ
ഗന്ധകത്തിൽ മെഴുകിച്ചു നാഴി വെണ്ണതുണിയിൽ പരത്തി
അതിൽ പൊടിയിട്ടു തെരച്ചു തയിലമൂററി സേവിക്ക പുണ്ണു ശ
മിക്കും

പിച്ചകത്തില, പച്ചമഞ്ഞൾ, കറുക പുല്ലാനിക്കുരുന്നു ചെറു
കടലാടി, കൊട്ടത്തിൻ കുരുന്നു, മുക്കാപ്പീരകത്തില പൂക്കാത്തെ
ച്ചിയില ഇവ ഇടിച്ചുപിഴിഞ്ഞ വെപ്പുംതൊലി കടുകരോഹിണി
മരമഞ്ഞൾത്തൊലി, മഞ്ചട്ടിച്ചോടി കടുക്ക, മെഴുക, തുത്ത, ഉങ്ങിൻ
കുരുന്നു നന്നാറിക്കിഴങ്ങ പച്ചില ഗുൽഗുലു കഞ്ചാവ കറപ്പു
ഇവ കൽക്കമിട്ടു വെളിച്ചെണ്ണ കാച്ചി പുരട്ടുക ധാരയിടുക പ
റകിപ്പുണ്ണു ശമിക്കും

തുത്ത, തുരിശു, പാഷാണം, നെല്ലിക്കാഗന്ധകം മനോല, ചൂ
ടൻകർപ്പൂരം ഇവ വെളിച്ചെണ്ണയിൽ വറുത്തു ചുവക്കുമ്പോൾ
വാങ്ങി ഊററിവെച്ചു എണ്ണയിൽ അരച്ചുകലക്കി കുഴമ്പാക്കി പു
ണ്ണിന്മേൽ തഴുകിയിടുക തുളിക്കയും ചെയ്ക. പറകിപ്പുണ്ണു ശമിക്കും

നെല്ലിക്കാഗന്ധകം തുരിശു ശംഖു, പടിക്കാരം ഇവ ആറാറ
പണത്തൂക്കം പാഷാണം മൂന്നുപണത്തൂക്കം നാലുപണത്തൂക്കം
രസം ഉഴക്ക തകരക്കുരു ഇവ മഞ്ഞച്ചാററിലരച്ചു ചുണ്ടങ്ങപ്ര
മാണം ഉരുളയുരുട്ടി പൊടിച്ചു വെണ്ണയിൽ ഉരസി ആറുപണ
ത്തൂക്കം ചൂടൻകർപ്പൂരവും കൂട്ടി ഉരസിനീർവലിച്ചു പുരട്ടുക സർവ്വ
വ്രണവും ശമിക്കും

അശ്മരത്തിന്നു കഷായംതെച്ചു പഴച്ചാറ്റു കളക വെള്ളച്ചാ
ഷാണം കല്ലുരുക്കിലയിൽ പൊതിഞ്ഞു ചട്ട വെന്താൽ വാങ്ങി ചാ

ണമെൽ പൊടിച്ചു വെണ്ണകൂട്ടി തൊടുക എന്നാൽ ഗുദം നൊവും വർദ്ധിക്കും. പിന്നെ മെല്ലെ ശമിക്കും. നാലഞ്ചു ദിവസം ചെന്നാൽ ഉണങ്ങി അടന്നു വീണുപൊകും മുമ്പിൽ വെദന ചൊറാഴ്ക്കിൽ മൊരുകൊണ്ടു ധാരയിടുക. എന്നാൽ ക്ഷാരം തെച്ചുവെദന ശമിക്കും.

പാവ വെച്ചു സെവിപ്പാൻ കടവും കഴവും വെറെ തീർപ്പിച്ചു ഒരുപലം പാവ നെയ്യിൽ പൊത്തിരുക്കി തുണിയിൽ അയെച്ചു കിഴികെട്ടിന്നു നാഴി വെള്ളത്തിൽ വെച്ചു പ്പാവിൻ വിറകിട്ടു തിളെപ്പിച്ചു കുറുക്കി ഒമ്പതുനാഴിയാകുമ്പൊൾ വാങ്ങി വെച്ചു പിറെറന്നാൾ മുന്നാഴിശ്ശു വെള്ളം എടുത്തു കലത്തിൽ കുറുക്കി നാഴിയാക്കി സെവിക്ക എതിരെ പിന്നെ ഉച്ചയ്ക്കും അന്തിക്കും മുന്നാഴിശ്ശു എടുത്തു കുറുക്കി സെവിക്ക അഞ്ചു നാഴിക കഴിഞ്ഞാൽ പഴെ നവരനെല്ലിന്റെ അരിവെച്ചു ചൊറുകൊടുക്ക ഒന്നും കൂട്ടുകയുമരുത പാവ കിഴിയിട്ട വെള്ളം കാച്ചുക കൈ കഴുകുക ഇതുങ്ങി വെണ്ടതിനൊക്കയും ആ വെള്ളം കൊൾക നിലത്തു ചവിട്ടരുതു കാററും വെയിലും തട്ടാതെ കിടക്കയും വെണം വിശന്നു പാരം ദണ്ഡമുണ്ടെങ്കിൽ നെന്ത്രവാഴയ്ക്ക ചുട്ടു കൊടുക്ക കൊത്തമ്പുകൊണ്ടു അടയിട്ടുകൊടുക്കുകയുമാം. ഇങ്ങിനെ പന്ത്രണ്ടു ദിവസമെങ്കിലും ഇരുപത ദിവസമെങ്കിലും നാല്പതു ദിവസം തൊണ്ണൂറു ദിവസമെങ്കിലും സെവിക്കാം പാവിട്ട വെള്ളം കാച്ചി കാലം കൂടുന്ന ദിവസം കുളിക്കാം അത്ര ദിവസം നല്ലരിക്ക അന്നമമ്പിലെപ്പൊലെ ഇരിക്കെയാവു നല്ലരികെ പാതിയെന്നാൽ ഒരു ദിവസം കുളിക്കാം മറുനല്ലരിക്കയിൽ ആറു ദിവസം കൂടുമ്പൊൾ കുളിക്കാം മകരമാസം തുടങ്ങി മെടമാസത്തൊളം പാവ. സെവിക്കെണ്ടുകാലം പിന്നെ ആവശ്യമെങ്കിൽ എല്ലാക്കാലവുമാവാം. ഒടിക്കുരു ഭഗന്ദരം വയററിൽകുരു ലിംഗവ്യാധി ഇവ ശമിക്കും.

ത്രിഫല അത്ര എരട്ടിമധുരം ഇവ രണ്ടും കൂടിയെടത്തൊളം പാവ ഇങ്ങിനെ പൊടിച്ചു തെനിൽ സെവിക്ക വ്രണം ശമിക്കും. പാവു തന്നെ പൊടിച്ചു രണ്ടു നെരവും സെവിക്ക. അതിന്റെ മുമ്പിലെപ്പൊലെ ദിനചര്യയും വെണം.

രണ്ടു പലം പാവ ഒമ്പതു കഴഞ്ച ത്രിഫല അരപ്പലം എരട്ടിമധുരം ഇങ്ങിനെ പൊടിച്ചു അരപ്പലം ഗുല്ഗുലു എണ്ണയിൽ വറുത്തു പൊടിച്ചു രണ്ടും കൂട്ടി തെനിൽ കുഴച്ചു താന്നിക്കാപ്രമാണം സെവിക്ക. എണ്ണ കാച്ചി നന്നാലു ദിവസം കൂടുമ്പൊൾ കുളിക്ക. പു

ളിയില്ലാത്ത മൊര കൂട്ടാം എല്ലാവ്രണവും ശമിക്കും.

ക്ഷാരഗുളിക — പച്ചോംകരന്തല നിലമ്പരണ്ട. പരവതൊലി കപ്പമഞ്ഞളിന്റെഇല ഇവ സമംകൂട്ടി പാതി ശംഖപാഷാണം ഗൌരിപാഷാണം തുത്ത തുരിശ മനയൊല ചെഞ്ചല്യം പടിക്കാരം ഗന്ധകം ചാലിയം ഇവ സമം കൂട്ടി പാതി ഇങ്ങിനെ കൂട്ടി അരച്ച ഗുളികയുരുട്ടുക വ്രണം ശമനം

## മൊഴക്ക ചികിത്സാ

വാതംകൊണ്ടുണ്ടാകുന്നതിന്ന — വാതശമനമായുള്ള ചികിത്സ ഈ വണ്ണംകണ്ടുകൊൾക ചെറുംകുരു ഇന്തുപ്പ നന്നാറികിഴങ്ങ വെളുവരി കറക ഇവ അരച്ചതെക്ക ഉങ്ങിൻവെര കൊടുവെലികിഴങ്ങ ഇന്തുപ്പ കള്ളിയില ഇവ കൊണ്ട പൊതിഞ്ഞ കെട്ടുക എല്ലാമൊഴകളും പൊളിഞ്ഞുപൊകും ശംഖപൊടിച്ച എണ്ണയിൽതെക്ക വിരിയെ പൊളിഞ്ഞുപൊം ചെഞ്ചല്യം രസാഞ്ജനം പാച്ചോററിത്തൊലി എരട്ടിമധുരം ഇവ തെനില അരച്ചതെക്ക ശ്ലെഷ്മം വൎദ്ധിച്ച മുഴക്ക ഛർദ്ദിപ്പിക്ക പൊരകുളുക ശമിയാഞ്ഞിൽ ക്ഷാരഗുളിക അരച്ചതെക്ക കൊഴപഴുപ്പിച്ച കാച്ചുക പൊട്ടിപ്പുണ്ണായാൽ വ്രണചികിത്സ ചെയ്ക

വെപ്പുംതൊലി ആടലൊടകംവെർ തിപ്പലി ഇവ കഷായം ജീരകം മെമ്പൊടിയായി സെവിക്ക അവ ശമിക്കും പൊരകുളുക.

മാക്കീരക്കല്ല പൊടിച്ച ഗൊമൂത്രത്തിൽ തെക്ക കുരുതെച്ചി ഇടിച്ചുപിഴിഞ്ഞ കുരുവികിഴങ്ങ കൽക്കമിട്ട എണ്ണ കാച്ചിസെവിക്കയും തെക്കയും ചെയ്ക അപചി ശമിക്കും

**പദസരിക്ക** — മാവിൻപശ. അരയാലിന്റെ പാലുംകൂട്ടി തെക്ക. കുരുവികിഴങ്ങും പുടയാവും ഇടിച്ചു പിഴിഞ്ഞ വെള്ളത്തിൽ എള്ളും മുളകുമിട്ട വററിച്ച എണ്ണ വീഴ്ത്തിവരുത്തരച്ചതെക്ക പദസരി ശമിക്കും.

ഉങ്ങിൻതൊലിയും പച്ചമഞ്ഞളും മൊരിലരച്ചതിരുമ്പുക. ഇവ രണ്ടും ഗൊമൂത്രത്തിൽ തിളപ്പിച്ച കയ്യും കാലും ചിയപ്പിക്ക. എരുമച്ചാണകം കിഴികെട്ടി കാടിവെരുമ്പി കാച്ചിച്ചെപ്പുക. കാരസ്കരഘൃതം സെവിക്ക. ത്രിഫല കഷായത്തിൽ കടുകിപ്പഴവും ഇന്തുപ്പും അരച്ചിട്ട വെണ്ണകൂട്ടി ഉരസി നീരവത്ത പുരട്ടുക. നാല്പാമരത്തൊലി ഉണക്കിപ്പൊടിച്ച ഇന്തുപ്പും കടലിപ്പഴവും വെണ്ണയും കൂട്ടി മുളിത്തെക്ക പദസരിശമിക്കും

പാദകുഷ്ഠത്തിന്ന—ത്രിഫലയും പ്ലാശിൻതൊലിയും കൂട്ടി കഷായം വെച്ച വെള്ളത്തിൽ ആനടി, എരുക്കില, മുരിക്കില, തെച്ചിപ്പൂവ, ഇവ ഇടിച്ചുപിഴിഞ്ഞ എരുമമൂത്രാനേകവും കാടിയും ഗോമൂത്രവും കൂട്ടി വെഞ്ചാല്യവും പൊടിച്ചിട്ട ഉരസി പാദകുഷ്ഠത്തിന്മേൽ പുരട്ടുക ശമിക്കും. കാരസ്കരഘൃതം സേവിക്ക ഇവ മൂലക്കും നന്ന.

മൂലക്ക— തുത്ഥം, തുരിശ, പാഷാണം, മനയോല, വെഞ്ചാല്യം പടികാരം, ചാലിയം, ഇവ സമം കൂട്ടി അത്ര നെല്ലിക്കാഗന്ധകം പൊടിച്ച രസവും കൂട്ടിപ്പൊടിച്ച ഉമ്മത്തിൻ ചാറ്റിലരച്ച മൂലമെൽ തേക്ക പറിഞ്ഞുപോം. പഞ്ചസാരിക്ക വൊല്ലിയപൂക്കയും കൊൾക. നിക്തവും മഹാതിക്തവും നെയ്യ പാദകുഷ്ഠത്തിന്നും മൂലക്കും നന്ന.

പച്ചമഞ്ഞൾ, മുളയില, കാഞ്ഞിരത്തില മച്ചിങ്ങ മൈലാഞ്ചി ഇവ എല്ലാം സമം കൂട്ടി ഇടിച്ച നാഴിടങ്ങഴി എരുമമൂത്രത്തിലിട്ട രണ്ടുപാത്രത്തിൽ സമമായി തിളപ്പിച്ച ചെറുചെക്കയൊടുകൂടെ കുഴമ്പുകൂട്ടി കൂട്ടിന്ന കീഴെ എണ്ണയും നെയ്യും വെളുമ്പിത്തേച്ച തലയിൽ എണ്ണയുംതേച്ച ഇവണ്ണം ചെയ്ക, മൂലവും പാദകുഷ്ഠവും ശമിക്കും.

## ഉള്ളംകാലിൽ തൊലിമുഴുത്തുവിള്ളുന്നതിന്ന

പന്നിച്ചൊര പുരട്ടി പതിനഞ്ചുനാഴിക ഇരുന്ന പിന്നെ കഴകി കുക്കുടപിത്തംകൊണ്ടു വിള്ളുന്നതിന്ന നെല്ലിക്ക ചുട്ടുപൊടിച്ച വെൺനെയ്യിൽ തേക്ക കമ്പിളിവള്ളി ചുട്ട നെയ്യിൽ തേക്ക എള്ളും ഇന്തുപ്പും ഉമ്മത്തിൻകുരുവും കൂട്ടി അരച്ച നെയ്യിൽ തേക്ക. കാലവിള്ളുന്നതും നോവുന്നതും ശമിക്കും കാരസ്കരഘൃതവും മഹാതിക്തവും നന്ന എരുമനെയ്യ തിക്തകംയോഗംകൂട്ടി കാച്ചി സേവിക്ക.

## കുഴിനഖത്തിന്ന

അട്ടപിടിപ്പിച്ച ചോരകളക പെരാൽ തൊലി ചുട്ട ഭസ്മം കായം മനയോല ഇവ ഇഞ്ചിച്ചാറ്റിൽ അരച്ച നഖത്തിൽ വെക്കുക നഖം ചുഴക്കും ചെറുനാരങ്ങാനീറ്റിൽ അടക്കയും മൈലാഞ്ചിയും കൂട്ടി അരച്ച നഖം പൊതിഞ്ഞ കെട്ടുക പുണ്ണായാൽ

പിന്നെ നഖം പറിച്ചുകളഞ്ഞ വ്രണം ഉണക്കുക അതിന്നു ന
വസാരം പടിക്കാരം തുത്ത തുരിശ ചാലിയം ഇവ കൂട്ടി ആ
ണങ്ങ വെള്ളത്തിലരച്ച വെളിച്ചെണ്ണയിൽ കുഴമ്പാക്കി തലൊ
ട്ടുക പുണ്ണു ഉണങ്ങും തിക്തകം നെയ്യ സെവിക്ക ക്ഷാരഗുളിക
തെക്കയുമാം അത വ്രണചികിത്സയിൽ ചൊല്ലി

## സ്ത്രീകൾക്ക മുലമെൽ കുരുവിന്ന

പാവുള്ളികിഴങ്ങ ആവണക്കിൻകുരു ചെറുപയറ എള്ള ഇ
വ നെയ്യിൽവറുത്ത പാലിൽ പുഴുങ്ങിഅരച്ച കുഴമ്പാക്കി തെക്ക
ആവണക്കിൻ കുരുവും എള്ളും കൂടി നെയ്യിൽ വറുത്ത പാലിൽ
പുഴുങ്ങി വെണ്ണയിൽ തെക്ക ശതാവരിയില പാലിൽപുഴുങ്ങി
വെണ്ണയിൽ തെക്ക അടകൊതിയൻകിഴങ്ങ നെയ്യിൽ വറുത്ത
കുഴമ്പാക്കിത്തെക്ക നിംബാദികഷായം സെവിക്ക മുലമെൽ കു
രുവിന്ന ജളൂകിഎടുത

## ഒടികുരുവിന്ന

മലയമുക്കി ത്രൈലൊക്യമൊഹിനി പുവ്വാംകുരുന്തല കഞ്ഞു
ണ്ണി ഇവ ഇടിച്ചുപിഴിഞ്ഞനീർ കാലിന്റെ പെരുവിരലിന്റെ
നഖത്തിന്മെൽ വീഴ്ത്തുക ഒടികുരു ശമിക്കും

## ഗജചർമ്മത്തിന്ന

മുഴങ്കാൽക്ക താഴെ നരിയാണിക്കുമീതെ ഉണ്ടാകുന്നതിന്നു—
തെച്ചിവെര തെങ്ങാപ്പാലിലരച്ച തെക്ക നാല്പാമരം കഷായം
വെച്ച തെച്ചിപ്പൂവ്വ ആനടിയൻ ഇവ ഇടിച്ചുപിഴിഞ്ഞ എണ്ണ
യും നെയ്യും തെങ്ങാപ്പാലും കൂട്ടി ത്രിഫല എരട്ടിമധുരം നന്നാറി
കിഴങ്ങ തെച്ചിവെര ഇവ കൽക്കമിട്ട അരിച്ച ആ എണ്ണ പുര
ട്ടുക പാവുപൊടി സെവിക്ക തിക്തകം നെയ്യ സെവിക്ക ഗ
ജചർമ്മം ശമിക്കും.

## ചുണങ്ങിന്ന

വെങ്കാരം തീയ്യിന്മെൽവെച്ചു പൊരിച്ച അതു പൊടിച്ചുചെ

രനാരങ്ങവെള്ളത്തിൽ കൂട്ടി ചന്ദനം അരച്ചു കൂട്ടിതേച്ചു തേ
ക്കം. ചുണ്ണങ്ങ പൊകം വെല്ലിക്കൊഗന്ധകം മോരിലരച്ചു തേക്ക
ചന്ദനവും വയമ്പും മോരിലരച്ചു തേക്ക പാഷാണവും ചന്ദ
നവും ചെറുനാരങ്ങാനീററിൽതേക്ക ശംഖു പൊടിച്ചു ചെറുനാ
രങ്ങാ വെള്ളത്തിൽ തേക്ക നാല്പാമരത്തൊലി പൊടിച്ചു എണ്ണ
യിൽതേക്ക ഇവ ചുണങ്ങിന്റെ ചികിത്സ.

## വാതം കോപിച്ചാൽ ഉണ്ടാകുന്നഭ്രാന്തിന്ന

വിഷ്ണുക്രാന്തിയും പുല്ലാംകുറുന്തലയും മുക്കുമണി കൂട്ടി അരച്ചു
പാലിൽ സെവിക്ക ദെവതാരം ററളള്ളിക്കുടം-വയമ്പ കച്ചൂ
രിക്കിഴങ്ങ ഇവ ഓരൊ കഴഞ്ചു കൂട്ടി പാലിൽ അരച്ചു സെവിക്ക
ഭ്രാന്ത ശമിക്കും ചെങ്ങഴിനീർക്കിഴങ്ങ ആമ്പൽക്കിഴങ്ങ പാടക്കി
ഴങ്ങ കല്ലിമ്മെൽചണ്ടി ചിററമൃത ഇവ സമം കണ്ടെ നാഴി പാ
ലിൽ പുഴുങ്ങി ആറിയാലരച്ചു വെണ്ണകൂട്ടി ഉരസി തലയിൽപൊ
തിക തലക്ക ധാരക്കു ചിററമൃത കാഞ്ഞിരത്തിൻതൊലി ശ
താവരിക്കിഴങ്ങ ഇവ ഇടിച്ചു ഒമ്പത നാഴിയം വെള്ളത്തിൽ ഇ
ട്ട മൂന്നു ദിവസം കഴിഞ്ഞാൽ ആ വെള്ളംകൊണ്ടെ ധാരയിടുക
വാതജമായ ഭ്രാന്ത ശമിക്കും.

## പിത്തം കൊണ്ടുള്ള ഭ്രാന്തിന്ന

(൦)

പുഴുക ഏലത്തരി ഇവ രണ്ടരണ്ടു പണത്തൂക്കം ഇരുവെലി,രാ
മച്ചം,വിഷ്ണുക്രാന്തി ഇവ ഓരൊ കഴഞ്ചു ഇവ പാലിൽ സെവി
ക്ക ദെവതാരവും വയമ്പും കൂട്ടി മുത്തിൾ നീററിൽ അരച്ചു സെ
വിക്ക പിത്തഭ്രാന്ത ശമിക്കും ശതാവരിക്കിഴങ്ങ ചെറിംകുറുമ്പ
വിഷ്ണുക്രാന്തി ഇവ ഓരൊ കഴഞ്ചൊന്നരക്കഴഞ്ചു നീലവും കൂട്ടി ഉ
ഴക്ക മുലപ്പാലിൽ അരച്ചു സെവിക്ക പിത്തഭ്രാന്ത ശമിക്കും.

തലപൊതിയാൻ കുഴമ്പിന്ന—പാടക്കിഴങ്ങ മുത്തെങ്ങ കടലാ
ടിവെര കൊട്ടകച്ചൂരവെര രക്തചന്ദനം കച്ചൂരിക്കിഴങ്ങ ഇവ
മുമ്മൂന്നു കഴഞ്ചു പാലിൽപുഴുങ്ങി അരച്ചു വെണ്ണയിൽ ചാലിച്ചു
തലപൊതിക

ധാരക്കു—കുളത്തിൻതൊലി ത്രിഫല ഇവയെല്ലാംകൂട്ടി അ
മ്പതുപലം ഇടിച്ചു പതിനാറിടങ്ങഴി വെള്ളത്തിൽ ഇട്ടുമൂന്നുദി
വസം കഴിഞ്ഞാൽ അരിച്ചു വെള്ളംകൊണ്ടു ധാരയിടുക.

പിന്നെ എണ്ണയും നെയ്യും പാലും കൂട്ടി കാച്ചി ധാരയിടുക പിന്നെ തലെക്കു തേപ്പാൻ എണ്ണ പുവ്വാംകുറുന്തല വിഷ്ണുക്രാന്തി മുയൽച്ചെവിക്കുരുന്ന കടലാടി ഇവ കഷായംവെച്ചു നാലൊന്നശേഷം എണ്ണയും അത്രപാലും കൂട്ടി അമുക്കുരം പതിമുകം രാമച്ചം ഇരുവേലി കച്ചൂരിക്കിഴങ്ങ പച്ചില കുന്തുരുക്കം ത്രിഫല ഇവ കൽക്കമിട്ടു മെഴുകുപാകത്തിൽ അരിച്ചു തേക്ക ഭ്രാന്ത ഒഴിയും തലനോവ ശമിക്കും

## ശ്ലേഷ്മഭ്രാന്തിന്ന

താമരവളയൻ മുലപ്പാലിൽ അരച്ചു കണ്ണിലെഴുതുക തുമ്പവേര കഞ്ഞുണ്ണിനീററിൽ അരച്ചു കണ്ണെഴുതുക എരുമച്ചാണകം പശുവിൻകൊമ്പ കലംകൊമ്പ കാടി വയമ്പ പീലിത്തണ്ടു ഉന്നങ്ങത്താവിട എല്ലാം കൂട്ടി ഇടിച്ചു കനലിലിട്ടു പുകെക്കു ഭ്രാന്തൊഴിയും തെററാംപരൽ വയമ്പ രുദ്രാക്ഷം ശംഖ ഇവ മുലപ്പാലിലരച്ചു സേവിക്ക എല്ലാഭ്രാന്തും ശമിക്കും ഊരകത്തിൻകുരുവും എരഞ്ഞിക്കുരുവും ചന്ദനവും കൂട്ടി വെള്ളത്തിലരച്ചു സർവ്വാംഗം തേക്ക എല്ലാഭ്രാന്തും ശമിക്കും കാട്ടുമുല്ലയില നെല്ലിക്കുരുന്ന പാണൽക്കുരുന്ന പാടക്കുരുന്ന ഇവ ഗോമൂത്രത്തിലരച്ചു സർവ്വാംഗം തേക്ക ഭ്രാന്തശമിക്കും.

നസ്യത്തിന്ന-ത്രികടു, കടലാടിയരി, നെന്മേനിവാകപ്പൂവു, ചെറുവഴുതിനവിത്ത ഇവ ഉണക്കിപ്പൊടിച്ചു കുഴലിലിട്ടു മൂക്കിലൂതുക ഭ്രാന്ത ശമിക്കും കായം ഉള്ളി പ്ലാശിൻകുരുന്ന ഇവ ചതച്ചു ഗോമൂത്രത്തിൽ നസ്യം ചെയ്ക മുരിങ്ങത്തൊലി തുമ്പസമൂലം ഇവ കുത്തിപ്പിഴിഞ്ഞ വെള്ളത്തിൽ മുളകുമണി അരച്ചു നസ്യം ചെയ്ക ഭ്രാന്ത ശമിക്കും.

കണ്ണിലെഴുതുവാൻ—ചുക്ക മുളക കീടക്കല്ലു മനയോല ഇവ വെററിലച്ചാററിൽ അരച്ചു ഗുളികയുരുട്ടി ഉണക്കി വെററിലച്ചാററിലരച്ചു കണ്ണിലെഴുതുക ഭ്രാന്ത ശമിക്കും.

## കിടാങ്ങൾക്ക എണ്ണകാച്ചുവാൻ

പച്ചിലപ്പൈതുമാൾ മലയമുക്കി പൂവ്വരശില കൊട്ടയില തെച്ചിപ്പൂവു ആനടിയൻ ദശപുഷ്പം ഇവ എല്ലാം സമം കൂട്ടി ഇടിച്ചു പിഴിഞ്ഞ എണ്ണയോളം തേങ്ങാപ്പാലും കൂട്ടി അരക്കമെഴു

ട്ടിപ്പൊടി കൊട്ടം അരിത്ത്യാരം ജീരകംമൂന്നും വെപ്പിൻതൊലി ച
ന്ദനം തെച്ചിവെര ചാണമെലരച്ചതും ഇവ കൽക്കമിട്ടഎള്ളും
പാകത്തിലരിച്ച തലെക്കും മെലെക്കുംതെക്ക, കിടാങ്ങൾക്ക എല്ലാ
വ്യാധികൾക്കും നന്ന

പിന്നെസെവിപ്പാൻ— പുല്ലാനിക്കുരുന്ന പെഴിൻകുരുന്ന
പാവിട്ടക്കുരുന്ന തൊറക്കുരുന്ന തൊയൽക്കുരുന്ന പിച്ചകത്തില
പച്ചമഞ്ഞൾ തെച്ചിമൊട്ട മുത്തിള അത്തിത്തൊലി നിലപ്പന
കിഴങ്ങ ഇവ ഇടിച്ചുപിഴിഞ്ഞഎണ്ണയും നെയ്യുംവെളിച്ചെണ്ണ
യും സമംകൂട്ടി കരിക്ക ഇടിച്ചുപിഴിഞ്ഞകൂട്ടി അരിത്ത്യാര ജീരകം
മൂന്ന കൽക്കമിട്ട കാച്ചി സെവിക്ക, നീർ കരപ്പൻ എന്ന വ്യാ
ധി ശമിക്കും,

ചുവപ്പിന—തെച്ചിവെര തെങ്ങാപ്പാലിലരച്ച തെക്ക, ശമി
ക്കും, കഞ്ഞിവെററില മൊരിൽ പുഴുങ്ങി അരച്ച തെക്ക ചുവപ്പ
ശമിക്കും അംബ്ബചൂർണ്ണം സെവിക്ക.

ഉദരവ്യാധിക്ക—തെച്ചിപ്പൂവും കരിഞ്ചീരകവും കൂട്ടിമൊരിൽ മു
ക്കുടിസെവിക്ക. ഇവ കിടാങ്ങൾക്കുള്ള ചികിത്സാ.

കരപ്പമാറാൻ—കടുക ഇടിച്ച പിഴിഞ്ഞവെള്ളത്തിൽ കഞ്ചാവു
കിഴികെട്ടിയിട്ട ഒരു ദിവസം കഴിഞ്ഞാലെടുത്ത ഉണക്കിപ്പൊടി
ച്ചു ജാതിക്ക കരയാമ്പൂവ് ജാതിപത്രിക പച്ചപാശി ഏലത്തരി
ഗുൽഗുലു ഇവ സമം കൂട്ടിപ്പൊടിച്ച അതിലിരട്ടി കഞ്ചാവു കൂട്ടി
കാഞ്ഞിരക്കുരു മൊരിൽ പുഴുങ്ങി തൊലിയും ഉള്ളിലെ ഒലവും കള
ഞ്ഞ അഞ്ച്യു കുരു പൊടിച്ച മററതിൽകൂട്ടി ശർക്കരയിൽ കൂട്ടിസെ
വിക്ക. തെനിലുമാം. ഉപ്പും പുളിയും വർജ്ജിക്ക. നീരും മാരും ക്യാ
ച്ചുക രണ്ടുനെരവും സെവിക്ക. കരപ്പമാറും.

എളകൊഴമ്പ—ഞെട്ടാഞെട്ടങ്ങ എളമ്പുച്ചിത്തൊലി കുറുക
പൊന്നാങ്ങാണി ശതാവരികിഴങ്ങ ചിററമൃത കാട്ടുമുല്ലവെരമ്മ
ൽതൊലി ഇടിഞ്ഞിൽതൊലി ഇവസമം കൂട്ടി ഇടിച്ച പിഴിഞ്ഞ
വെള്ളച്ച ഊറിയാൽ ഊററിക്കളഞ്ഞ ഊറലും വെളുത്ത കച്ച
പ്പൊടിയും തെനും ചിതർ നെയ്യും പാലും കൂട്ടി ഉരസി തലൊട്ട
കമുറിഞ്ഞവക്കും വീണമന്നവക്കും നന്ന

അയകൊഴമ്പ— ത്രിഫല ഏരട്ടിമധുരം ആവണക്കിൻവെര
ശതാവരികിഴങ്ങ കുറുന്തൊട്ടിവെര കൂളത്തിൻവെര ഇവകഷാ
യം വെച്ച എട്ടൊന്ന ശെഷം എണ്ണയും നെയ്യും സമംകൂട്ടി അ
ത്ര പാലുംകൂട്ടി ഇടിച്ചുപിഴിവാൻ ശതാവരികിഴങ്ങ കാട്ടുമുല്ലവെ
രമ്മൽതൊലി നന്നാറികിഴങ്ങ താമരവളയം ആവണക്കിലത്ത

മരിയില ഉമ്മത്തില നെല്ലിയില നാല്പാമരത്തിൻകുമ്പ, കവ
ക, പൊന്നാങ്ങാണി ഇവ ഇടിച്ചു പിഴിഞ്ഞ കൂട്ടി ത്രിഫല, ഏരട്ടി
മധുരം ഇവ കൽക്കമിട്ട അരിക്കുന്ന പാത്രത്തിൽ വെളുത്ത ചെ
ഞ്ചല്യം പൊടിച്ചിട്ട മെഴുകുമരിഞ്ഞിട്ട ചിക്കണ പാകത്തിലരിച്ചു
ഉരസി തേക്ക മുറിക്കും ശോണിതത്തിന്നും കടച്ചിൽക്കും ഉളുക്കി
യതിന്നും കയ്യും കാലും മടക്കിക്കൂടാത്തതിന്നും തേക്ക—ഇത അയ
ക്കൊഴമ്പ

ഇടിഞ്ഞിൽതൊലി, തിനയരി, ശതാവരിക്കിഴങ്ങ ഇവ അര
ച്ചു കൊഴിമുട്ടയും ചിതർ നെയ്യും പാലും കൂട്ടി തേക്ക തിരമ്പിയ
തിന്നും വീണമന്നതിന്നും നന്ന കൊഴിമുട്ട വച്ച്യാത്തയക്ക കുച്ചു
ള്ളൊടി

# അഥ മൎമ്മചികിത്സ



എല്ലാ മൎമ്മങ്ങളിലും മുറിഞ്ഞാൽ കഷായത്തിന്ന— മുത്തെങ്ങ,
ചന്ദനം ഇരുവെലി, പൎപ്പടകം, ചുക്ക, രാമച്ചം കൊടിയാവണ
ക്ക, കരിമ്പനക്കുമ്പ ഇവ കഷായം ജീരകം മെപ്പൊടിയായിസെ
വിക്ക മുറിഞ്ഞുള്ള പനിശമിക്കും

മൎമ്മക്ഷോഭത്തിന്ന കഷായം—ജീരകം, കൊടിയാവണക്ക, ക
രിമ്പനക്കുമ്പ, മുളങ്കുമ്പ, ചുരക്കമ്പത്ത പഴുപ്പാവിലഞെട്ടി, ചുക്ക
കരിമ്പ, മലര ഇവ കഷായം— ജീരകം മെപ്പൊടിയായി സെവി
ക്ക. ഇക്കഷായത്തിൽ മൎമ്മഗുളിക സെവിക്ക.

മൎമ്മഗുളിക്കുള്ള മരുന്ന—ജീരകം അക്കിക്കറുക, കൊരശാണി, ചി
റമൃതിൻ ഉൗറൽ കിരിയാത്ത ഇവ ചുരവള്ളി പിഴിഞ്ഞ നീററി
ലരച്ചു നിഴലിലുണക്കി ജീരകവെള്ളത്തിൽ സെ[illegible] മൎമ്മമെല്ലാം
ശമിക്കും

വായുഗുളികസെവിക്ക വയററിൽ പാരിച്ചുമുറിക്ക തിളച്ച നീ
രും നെയ്യും കൂട്ടിയതിൽ മൎമ്മഗുളിക സെവിക്ക പിന്നെ എണ്ണയും
നെയ്യും തേച്ചു പാത്തിയിൽ കിടത്തുക പാരിച്ചു മുറിക്ക നെയ്യു
തെക്കെയൊവൂ പിന്നെ മുറിക്ക ധാരക്കു മരുന്ന കവുക, പൊന്ന
ങ്ങാണി, ചിററമൃത ശതാവരിക്കിഴങ്ങ മൊടകത്തില ഇവ ഇടി
ച്ചു പിഴിഞ്ഞ പാലും കൂട്ടി കാട്ടുമുല്ലവെരുമ്മൽ തൊലിഅരച്ചുക
ലക്കി ധാരയിടുക കടച്ചിൽ പാരമെങ്കിൽ കുരുന്തൊട്ടി കഷായംകൂ
ടെ കുറെ കൂട്ടികൊൾക ഷഡംഗം കഷായത്തിൽ കുരുന്തൊട്ടി കൂ
ട്ടി സെവിക്ക പനിയും കടച്ചിലും ശമിക്കും

ചെന്തെങ്ങിന്റെ ഇളനീർ ചകിരികളഞ്ഞ വെള്ളത്തിലിട്ട ഒരു ദിവസം കഴിഞ്ഞാൽ എടുത്ത തെററാമ്പരൽ. ചന്ദനം, മുത്തിള, തലനീളി കൊഴുപ്പ ഇവ അരച്ച എളനീററിൽ കലക്കി സെവിക്ക ദാഹം നിൽക്കും

ശതാവരി ഇടിച്ച പിഴിഞ്ഞ വെള്ളത്തിൽ നൈകടഞ്ഞ സെവിക്ക ദാഹവും പനിയും ശമിക്കും കൊഴുപ്പ താമരവളയൻ ഇവ ഇടിച്ച പിഴിഞ്ഞ വെള്ളത്തിൽ നൈക്കടഞ്ഞ കുഴമ്പിടുക ഉഷ്ണവും എല്ലാ മർമ്മങ്ങളും ശമിക്കും മുല്ലയില കൊഴുപ്പ തെററാമ്പരൽ ശതാവരിക്കിഴങ്ങ ഇവ പാലിൽ അരച്ച നെയ്യിൽ ഉരസിക്കുഴമ്പിടുക എല്ലാമർമ്മങ്ങളും ശമിക്കും.

നക്കനെയ്യ - ഇരുവെലിയും രാമച്ചവും കൂടി കഷായം വെച്ച ശതാവരിക്കിഴങ്ങ, കൊവക്കിഴങ്ങ അടകൊതിയൽ കിഴങ്ങ മുത്തിള താമരവളയം ചങ്ങലമ്പരണ്ട, നിലപ്പനക്കിഴങ്ങ, മുത്തെങ്ങാക്കിഴങ്ങ ഇവ ഇടിച്ച കഷായം വെച്ച വെള്ളത്തിൽ പിഴിഞ്ഞരിച്ച നെയ്യിലിരട്ടിപ്പാലുംകൂട്ടി മുമ്പിൽ ചൊല്ലിയ ഇരുവെലി രാമ[illegible]ത്തിൽ ത്രിഫലയും എള്ളും ജീരകവും കൂട്ടികഷായംവെച്ച കൊൾക. കൽക്കത്തിന്ന എരട്ടിമധുരവും ദെവതാരവും കൂട്ടി അരിക്കുന്ന പാത്രത്തിൽ പഞ്ചസാരയിട്ട അരിച്ച കൊൾക ഈ നെയ്യ മുറിഞ്ഞവക്ക നക്കനെയ്യായി സെവിച്ചുകൊൾക വെവും ചൂടും ശമിക്കം

മർമ്മാണിനെയ്യ--കാട്ടമുല്ലവെര തലനീളിവെര ഞട്ടാഞെട്ടങ്ങിൻവെര ഇവ നാനാഴി നെയ്യ ഇരുപലം കണ്ട കഷായംവെച്ച നെയ്യും ഇരട്ടി പാലും കൂട്ടി ആശാളി. കിരിയാത്ത ജീരകം, മൂന്നും ചന്ദനം. ത്രിഫല കൊലരക്ക ഇവ നാനാഴി നെയ്യനാൽ കഴഞ്ച കൽക്കമിട്ട കാച്ചി സെവിക്ക മർമ്മമെല്ലാം ശമിക്കും.

തലയിൽ മുറിഞ്ഞാൽ—ഇപ്പിള്ളന്റും തുണിചുട്ട വെണ്ണീറും കൂട്ടി എണ്ണയിൽ ചാലിച്ച തെക്ക വ്രണം ശമിക്കും മൈലാഞ്ചിക്കിഴങ്ങ അരച്ച തെക്കം. അമ്പു വീഴും.

വയററിൽ മുറിഞ്ഞ കുടൽ പുറത്ത പുറപ്പെട്ടാൽ. കയ്യയിലയും തെരും ഉപ്പുനീരും കൂട്ടി ധാരയിടുക ചുരുങ്ങും

സന്ധുകളിൽവീങ്ങുന്നതിന്ന-- ചാവിട്ടയില ഇടിച്ചുപിഴിഞ്ഞരിച്ച നാഴി വെള്ളത്തിൽ മുപ്പതു പണത്തൂക്കം പെരുങ്കായം ഇട്ട കുറുക്കി ചാറുപൊലെ ചമഞ്ഞാൽ പതിനാറ തെററാമ്പരൽ ചുട്ട പൊടിച്ചിട്ട വെരകി വീങ്ങുന്നെടത്ത പുരട്ടുക വീക്കം ശമിക്കും.

ചൊരനിറുത്തുവാൻ— ചണ്ടിതളിര പുത്തഞ്ചാരി എല ങ്ങ

ച്ചയില താർതാവൽ ഇവററാലൊന്ന അരച്ചുവെക്ക. ചൊരനി
ൽക്കും. ഇവ വെച്ചു കെട്ടുകയും വെയ്ക്കു. ചോര നിന്നാൽ തെ
ച്ചു കഴുകിക്കൊള്ളുക. കൊഴന്ത്യുതെക്ക. പിള്ളവള്ളിയും നെച്ചുരു
ണിയും കൂട്ടി അരെച്ചു എണ്ണയിൽ തെക്ക ചോരനിൽക്കും.

ചൊറവഴുതിനവെര ചുണ്ടവെര കൂളത്തിൻ വെര കുറുന്തോട്ടി
ട്ടിവെര മാവിലഞെട്ടി കരിമ്പനക്കുമ്പ ഓരിലവെര മുച്ചിലവെ
ര ചൊറക്കഴുത്ത കാട്ടുമുല്ല വെരുമ്മൽ തൊലി ശതാവരിക്കിഴങ്ങ
ച്ചരട്ടിമധുരം ചന്ദനം അഞ്ജനക്കല്ല ദെവതാരം ഞെരിഞ്ഞിൽ
തെററാമ്പരൽ ചൊറപടററിൻപരുപ്പ ഇവ കൊണ്ട കഷായം.
ജീരകവും പഞ്ചസാരയും മെമ്പൊടിയായി സെവിക്ക. മുറിശമി
ക്കും.. ഇത എതിരെക്ക.

അന്തിക്ക കഷായത്തിന്ന—കൂളത്തിൻ വെര കുറുന്തൊട്ടിവെ
ര, തെക്കട വെര തമിഴാമവെര മാവിലഞെട്ടി കരിമ്പനക്കു
മ്പ മുച്ചിലവെര പഴപ്പാവിലഞെട്ടി ദെവതാരം അമുക്കരം ഇ
വ ഈരരണ്ട കഴഞ്ച കഷായത്തിൽനാഴി പാലും കൂട്ടിസെവിക്ക
മുറി ശമിക്കും

ദശപുഷ്പം കൊളച്ചീര ചിററമൃത താമരവളയം കററവാഴ,
നാല്പാമരത്തിൻ മൊട്ട കൊവയില അടമ്പില ഇവ പാലിൽപു
ഴുങ്ങി അരച്ചു വെണ്ണയിൽ ചാലിച്ചു തെക്ക മുറി ശമിക്കും

മുറിയിൽ ദശക്കു—കളിഅടയ്ക്കയും കടുക്കയും കൂട്ടി അരച്ചു തെ
ക്ക ദശ അമുങ്ങും

മമ്മത്തിന്ന—നാല്പാമരത്തിൻ കുരുന്ന, കാട്ടുമുല്ലയില, പഴപ്പാ
വിലഞെട്ടി, തലെനീലി എള്ള പൂക്കുലയരി മുത്തങ്ങക്കിഴങ്ങ ഇ
വസമം കൂട്ടി പാലിൽ പുഴുങ്ങി അരച്ചു വെണ്ണയിൽ തെക്കം, മ
മ്മം ശമിക്കും

ചെറൂളവെര കൊടുത്തൂവ്വവെര കുരുത്തോല ഈഴക്കല കൊട്ട
യില ഇവ വറുത്തു പൊടിച്ചിടുക മുറി ഉണങ്ങും.

മുക്കാപ്പീരകത്തിൻ കുരുന്ന ചിററാലിൻ കുരുന്നമുറിക്കൂടിഞൊ
റക്കുരുന്ന അണ്ണാക്കര കുരുന്ന ഇവഅരച്ചു പൊടിച്ചു നീർവലി
ച്ചുവെണ്ണയിൽ ചാലിച്ചു തുണിയിൽ തെച്ചുരണ്ടു പുററിക്കെട്ടുക.
ഒടിഞ്ഞു പൊയി എങ്കിൽ അലക വെച്ചു കെട്ടുക. വിദാര്യാദിനെ
യ്യും വിദാര്യാദി കഷായവും കുറുന്തൊട്ടി കൂട്ടി സെവിക്ക, എല്ലാ
മമ്മങ്ങളും ശമിക്കും—

കാരസ്കരഘൃതം—കുറുന്തൊട്ടിവെരും വട്ടുരകത്തിൻവെരും ക
ഷായംവെച്ചു നാഴിക്ക ഇരുപലം കുന്ദ ഇടിച്ചു പിഴിവാൻ—

ആടലൊടകത്തില, പരുത്തിയില, ചെറുനാരകത്തില, തമിഴാമ
പടവലം ഇവ ഇടിച്ചുപിഴിഞ്ഞ നെയ്യും കൂട്ടി നാൽമടങ്ങ പാ
ലുംവീഴ്ത്തി കൽക്കത്തിന്ന അരി ആറും ജീരകം മൂന്നും, കൊട്ടം, എ
രട്ടിമധുരം, അമൃക്കുരം, ദെവതാരം ശതകുപ്പ, കടുകരൊഹിണി
ഇവ കൽക്കമിട്ട നാഴി നെയ്യ ഇരിപത്തഞ്ച കണ്ട കാഞ്ഞിര
ക്കുരു ശുദ്ധിചെയ്തു കൂട്ടി കാച്ചി സെവിക്ക—വ്രണം എല്ലാം
ശമിക്കും—

കഷായപാകം സാമാന്യെന എണ്ണെക്കും നെയ്ക്കും നാഴിക്ക നാ
ലുപലം പലത്തിന്ന നാനാഴി വെള്ളംകണ്ട വെച്ച നാലൊന്നാ
ക്കി നാഴി എണ്ണെക്കു അരപ്പലം കണ്ട കല്ക്കം അരച്ച കൂട്ടിക്കൊൾ
ക നെയ്ക്കു കഷായം എട്ടുനാഴിവൊളം കുറക്കി നെയ്ക്കൂട്ടി കല്ക്കം
ചതച്ചിട്ട കാച്ചിക്കൊൾക. പാലുതാൻ മൊരുതാൻ തൈരുതാൻ
കൂട്ടിക്കൊൾക. യൊഗത്തിൽ ചൊല്ലിയവണ്ണം ഇങ്ങിനെ സാ
മാന്യം കൊള്ളുന്നു. പിന്നെ ഇനി ഏറുകയും കുറകയും ഉണ്ട അ
ത യൊഗത്തിൽ ചൊല്ലിയപൊലെ പാകലക്ഷണം മൂന്നുവി
ധം—മന്ദം, ചിക്കണം, ഖരചിക്കണം ഇങ്ങിനെ മൂന്നുപെര
കൽക്കം തിരുമ്മിയാൽ വിരലിന്മെൽ പിരളാതെയും അരിച്ചാൽ
പിണ്ഡമായി ചമയുന്നതും മന്ദപാകം പിന്നെ മെഴുകുപാകം ചി
ക്കണം—തിരിപൊലെ തിരച്ച വളച്ചാൽ മുറിയുന്നത ഖരചി
ക്കണം—ഇതിൽ നസ്യത്തിന്ന മന്ദപാകം. സെവിപ്പാനും വ
സ്തിപിടിപ്പാനും ചിക്കണപാകം തെപ്പാൻ ഖരചിക്കണം—ക
ഷായം സെവിപ്പാൻ മരുന്ന കഴുകിത്തൂക്കി പന്ത്രണ്ടുകഴഞ്ചു നാ
നാഴിവെള്ളത്തിൽ വെച്ച തിണ്ണപാകത്തിൽ എരിച്ചു കയിൽകൊ
ണ്ട ഇളക്കി കുറക്കി നാലൊന്നായാൽ വാങ്ങി മറ്റൊരു പാത്ര
ത്തിൽ ആക്കി അടെച്ച വെച്ച പിറ്റെന്നാളെതിരെ കുറക്കി ഒഴ
ക്കൊഴാക്കാക്കി സെവിക്ക. പാലുകൂട്ടിയുള്ള കഷായം അന്നു ത
ന്നെ വെക്കാവു. തെൻ മെമ്പൊടിയായ കഷായം ആറിയെ സെ
വിക്കാവു. എണ്ണയും നെയ്യും കാച്ചി അരിച്ചാൽ ധാന്യാന്തരം ജ
പിച്ച ഹൊമിക്ക. അഗ്നിജ്വാല കിഴക്ക പാഞ്ഞാൽ നന്ന അഗ്നി
കൊണിൽ അഗ്നിഭയമുണ്ടാം. തെക്ക മരിക്കും നിരൃതികൊണി
ൽ ഭ്രാന്തുണ്ടാം പടിഞ്ഞാറ പാഞ്ഞാൽ പത്ഥ്യമെ ഭെദം വരും വാ
യുകൊണിൽ ചികിത്സ എറുകയില്ല. വടക്കൊട്ട പാഞ്ഞാൽ
ശ്വാസം വീൎത്ത കിടക്കുന്നവനും ചികിത്സ കഴിവൊളത്തെക്കും
മരിക്കയില്ല. ഈശാനകൊണിൽ പാഞ്ഞാൽ ചികിത്സയാൽ ശ
മിക്കും. നെരെ മെല്പട്ട പാഞ്ഞാൽ എറവും നന്ന. വെണ്ണീറം

വിറകെണ്ണയുംകഴുതയുംചൂലുംമുറംഭസ്മം പൊത്തുംകൂററനുമെല്ലു
മുപ്പുകയറും തക്രംമഴസ്ത്രീതികൻ ഭണ്ഡിമുണ്ഡിതനംഗഹീനവിധ
വാനൽപാമ്പിരുമ്പാതുരൻ മാജ്ജാരൻചെറവൃള എന്നിവ ഏ
തിൎത്തിടിൽസമാനിന്ദിതം, മദ്യംപെണ്ണയിറച്ചിമണ്ണുശവവും കത്തു
ന്നതീയ്യക്ഷതംനെയ്യുംചന്ദനവുംവെള്ളതകുസുമംവിപ്രൌഷധം കാ
ശ്ശുളുംവെശ്യാസ്ത്രീതയിർതെൻകരിമ്പഗജവും തണ്ടശ്രുമന്താളവും
രാജാവുംകയറിട്ടകാളപശുവും യാത്രാമുഖെശൊഭനം.

## വിഷചികിത്സ

എലിവിഷത്തിന്ന കരുനൊച്ചികരുന്ന തൈരിൻെറ വെള്ള
ത്തിൽ അരച്ചുതെക്ക ത്രിഫല, വെണ്ടൊക്കൊത്തൻ, തിപ്പലി ഇവ
പൊടിച്ചു ശക്കരയിൽ സെവിക്ക. വെണ്ടയുടെ ഏലയും ശക്ക
രയും കൂട്ടി പുകക്ക. പാലുകൂട്ടുക അഴൊരിസില അരെച്ചു നെ
യ്യിൽതെക്ക പയറിൻ തൊലിയുംപ്ലാലിയും ഇട്ട പുകെക്ക. എ
ലിവിഷം തീരും.

## വിഷത്തിന്നഗുളിക സിദ്ധസഞ്ജീവനി യുടെയൊഗം

വെളുത്തകൊട്ടവെലികിഴങ്ങ കടുക അക്കിക്കറുക സമുദ്രപ്പു
ഴം പച്ചനാകം ശുദ്ധിചെയ്തിട്ട പച്ചനാകംനരക്കി പുതിയ ചി
രട്ടയിൽ ഇട്ട ത്രിഫലപ്പൊടിയുമിട്ട കാച്ചിയവെള്ളം കൂടൊടെ
വീത്തിവെച്ചെച്ച പിററന്നാളുററിക്കളെഞ്ഞ എടുത്ത ഇങ്ങിനെ
മൂന്നുദിവസം കഴിഞ്ഞാൽ ശുദ്ധിവരും ഇവആരും സമം കൂട്ടു
ഇവ ഒക്കെ കൂടിയൊളം എരുമക്കിടാവിൻെറ ചാണകം പുല്ലുതി
ന്നുതുടങ്ങുംമുമ്പെ നിലത്തവീഴാതെ എടുത്തതവെണം ഇങ്ങി
നെ കൂട്ടി കടലാവണക്കിൻഇല ഇടിച്ചു പിഴിഞ്ഞ നീററിൽ
അരെച്ചു കുന്നിപ്രമാണം ഗുളിക ഉണക്കി കാച്ചവെള്ളത്തിൽ
സെവിക്ക വിഷം തീരും.

പ്രാണസഞ്ജീവനിയുടെയൊഗം പെരുങ്കുരുമ്പവെര കാറ
ടിനാകവിത്ത വെള്ളെരിക്കിൻവെരവെളുത്തഅമ്പൽപൊരിവെ
ര കാഞ്ഞിരത്തിൻവെര മുഞ്ഞവെര നാല്പാമരത്തിൻതൊലി ദ
ശപുഷ്പം കച്ചമഞ്ഞൾകരുന്ന പുത്തരിച്ചുണ്ടകരുന്ന ആട്ടുകൊ
ട്ടച്ചി വഴുതിനവെര ഇവ ഒപ്പം കണ്ടു കൂട്ടുക. ഇവ ഒക്ക കൂടി

യൊളം കറമഥാനെകം നിലത്ത വീഴാതെ എടുത്തതും ഇതിൽ നാലുകഴഞ്ചു ത്രികടു മറെറവ ഓരൊ കഴഞ്ചിന്ന കണ്ടുകൂട്ടി ഗൊമൂത്രത്തിലും നൊച്ചിയിലച്ചാററിലും തുളസിച്ചാററിലും ക്രമത്താലെ ഓരൊ ദിവസം അരച്ചു കുന്നിക്കുരുപ്രമാണം ഗുളിക പുതുക്കലത്തിൽ ഇട്ടുവെക്ക ഒണങ്ങിയാൽ മുളകുസഞ്ചിയിൽ സംഗ്രഹിച്ചു ഇഞ്ചിച്ചാററിൽ തുളസിച്ചാററിൽ ആടലൊടകച്ചാററിൽ താൻ സെവിക്ക വിഷമിറങ്ങും സന്നികുംനന്ന അഞ്ജനത്തിന്നു ഗുളിക— കവുങ്ങിൻവെരുംമ്മെൽതൊലിയും കാഞ്ഞിരത്തൊലിയും മുളകും ഒററഉള്ളികൂടവും കൂടി അരെച്ചു കുന്നിപ്രമാണം ഗുളിക നിഴലിലുണക്കി നരമൂത്രത്തിൽ അരെച്ചു കണ്ണെഴുതുക. വിഷം ശമിക്കും.

വൈദ്യാമൃതതരംഗിണി






